

ഭാരതത്തിന്റെ ആദ്ധ്യാത്മികജ്ഞാനവും സാംസ്കാരികപൈതൃകവും പരിപോഷിപ്പിക്കുകയും പ്രചരിപ്പിക്കുകയും ചെയ്യുന്ന മഹദ്ഗ്രന്ഥങ്ങൾ, അവയുടെ മൂല്യവും വ്യക്തതയും ഒട്ടും ചോർന്നുപോകാതെതന്നെ, നൂതന സാങ്കേതികവിദ്യ ഉപയോഗിച്ച് പരിരക്ഷിക്കുകയും ജിജ്ഞാസുകൾക്ക് സൗജന്യമായി പകർന്നുകൊടുക്കുകയും ചെയ്യുക എന്ന ശ്രേയസ് ഫൗണ്ടേഷന്റെ ലക്ഷ്യ സാക്ഷാത്കാരമാണ് ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറി.

ഗ്രന്ഥശാലകളുടെയും ആദ്ധ്യാത്മിക പ്രസ്ഥാനങ്ങളുടെയും വ്യക്തികളുടെയും സഹകരണത്തോടെ കോർത്തിണക്കിയിരിക്കുന്ന ഈ ഓൺലൈൻ ലൈബ്രറിയിൽ അപൂർവ്വങ്ങളായ വിശിഷ്ടഗ്രന്ഥങ്ങൾ സ്കാൻചെയ്ത് മികവാർന്ന ചെറിയ പി ഡി എഫ് ഫയലുകളായി ലഭ്യമാക്കിയിരിക്കുന്നു. ഇവ കമ്പ്യൂട്ടറിലോ പ്രിന്റ് ചെയ്തോ എളുപ്പത്തിൽ വായിക്കാവുന്നതാണ്.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയിൽ ലഭ്യമായ ഗ്രന്ഥങ്ങൾ വ്യക്തിപരമായ ആവശ്യങ്ങൾക്കുവേണ്ടി സൗജന്യമായി ഉപയോഗിക്കാവുന്നതാണ്. എന്നാൽ വാണിജ്യപരവും മറ്റുമായ കാര്യങ്ങൾക്കായി ഇവ ദുരുപയോഗം ചെയ്യുന്നത് തീർച്ചയായും അനുവദനീയമല്ല.

ഈ ഗ്രന്ഥശേഖരത്തിന് മുതൽക്കൂട്ടായ ഈ പുണ്യഗ്രന്ഥത്തിന്റെ രചയിതാവിനും പ്രകാശകർക്കും നന്ദി രേഖപ്പെടുത്തുന്നു.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയെക്കുറിച്ചും ശ്രേയസ് ഫൗണ്ടേഷനെക്കുറിച്ചും കൂടുതൽ വിവരങ്ങൾ അറിയാനും പ്രവർത്തനങ്ങളിൽ പങ്കാളിയാകാനും ശ്രേയസ് വെബ്സൈറ്റ് സന്ദർശിക്കുക.

http://sreyas.in

# ഹോരാഫലരത്നാവലി

കണ്ണശ്ശപ്പണിക്കരുടെ

നാമഭാഷാവ്യാഖ്യാനസഹിതം.

പ്രകാശകർ,

ശ്രീരാമവിലാസം പ്രസിദ്ധീകരണശാല,

കൊല്ലം.

—:o:—

1125.

ശ്രീരസ്തു.

# മുഖവുര

"അൎത്ഥബഹുല"മായ "ബൃഹജ്ജാതക"ത്തിന്റെ സാരതരങ്ങളും രഹസ്യങ്ങളും ആയ അൎത്ഥങ്ങൾ ഇത്ര വിശദമായി വിവരിക്കുന്ന ഒരു ഉത്തമഭാഷാവ്യാഖ്യാനം ഇതേവരെ അച്ചിട്ടുകാണ്മാൻ ഇടയായിട്ടില്ല. ഇങ്ങനെയുള്ള മഹാഗ്രന്ഥങ്ങൾ വ്യുല്പന്നന്മാരും അവ്യുല്പന്നന്മാരും ആയ ദൈവജ്ഞന്മാൎക്കു് അനൎഘമായ ഒരു "അക്ഷയപാത്ര"വും ഭാഷാവയവത്തിനു ഭാസുരമായ ഒരു ഭൂഷണവുമാണെന്നുള്ള വിചാരമാണു് ഇതു പരിശോധിച്ചു പരസ്യം ചെയ്യാൻ എന്നെ പ്രേരിപ്പിച്ചതു്.

ഈ ഗ്രന്ഥം ആകൃതികൊണ്ടും പ്രകൃതികൊണ്ടും "ദശാദ്ധ്യായി" എന്ന സംസ്കൃതവ്യാഖ്യാനത്തെ ഏതാണ്ടു് അനുകരിക്കുന്നുണ്ടു്. വിശിഷ്യ, ഇതു് അനവദ്യവും അലഭ്യവുമായ അനേകം ഗുരൂപദേശങ്ങൾമൂലം "ദശാദ്ധ്യായി" വ്യാഖ്യാനത്തെ അതിശയിക്കുന്നുമുണ്ടു്.

എന്നാൽ "കാലപുരുഷിണീ"കല്പനം മുതലായി ഇതിൽ കാണുന്ന രണ്ടു മൂന്നു നവീനാശയത്തിന്റെ സമീചീനതയെക്കുറിച്ചു ശാസ്ത്രകുശലന്മാരായ സജ്ജനങ്ങൾ എത്രത്തോളം സന്ദിഗ്ദ്ധന്മാരാകുമോ ആവോ?

ഈ ഭാഷാവ്യാഖ്യാനത്തിന്റെ കൎത്താവു് ആരാണെന്നറിയുന്നതിനു് ഈ ഗ്രന്ഥത്തിന്റെ ആരംഭത്തിൽ കാണുന്ന പദ്യം മാത്രമേ നമുക്കു് അവലംബമായിട്ടുള്ളു

വ്യാഖ്യാതാവു തന്റെ ചരിത്രംപോലെ പരിശിഷ്ടങ്ങളായ അദ്ധ്യായങ്ങളുടെ ഭാഷാവ്യാഖ്യാനവും "സംജ്ഞാദ്ധ്യായേ യസ്യ യദ്രവ്യമുക്തം" ഇത്യാദി ദശാഫലവിവരണവ്യാഖ്യാനത്തിൽ "ശ്ലോകത്തിൽകഴി"ച്ചിരിക്കുകയാണോ എന്തോ?

ഏതായാലും ഇവയുടെ വാസ്തവാന്വേഷണത്തിൽ ജ്യോതിഷപ്രണയികൾ ആരെങ്കിലും പങ്കുകൊള്ളുന്നതിനുദ്യമിക്കുമെങ്കിൽ ഏതദ്വിഷയകമായ എന്റെ ഭാരം ലഘൂകൃതമാകുമായിരുന്നു.

എന്നു് സജ്ജനവിധേയൻ;

മാർത്താണ്ഡം, കെ. ഈ. നീലകണ്ഠൻ,

19—7—102. വിദ്വാൻ.

ഓം ശ്രീ സൂര്യായ നമഃ

അഥ ബൃഹജ്ജാതകേ

# ഹോരാഫലരത്നാവലീ

നാമഭാഷാവ്യാഖ്യാനസഹിതേ

## പ്രഥമോദ്ധ്യായഃ.

കണ്ണശ്ശനെന്നുള്ള പണിക്കരെച്ഛൻ
ഖണ്ഡിച്ചു മററുള്ള മതങ്ങളെല്ലാം
നിർണ്ണീതഹോരാഫലരത്നസാരം
വർണ്ണിച്ചുചൊല്ലുന്നിഹ ശിഷ്യനോടായ്.

**മൂർത്തിത്വേ പരികല്പിതഃ ശശഭൃതോ വർത്മാ പുനർജ്ജന്മനാ-
മാത്മേത്യാത്മവിദാം ക്രതുശ്ച യജതാം ഭർത്താമരജ്യോതിഷാം
ലോകാനാംപ്രളയോദയസ്ഥിതിവിഭുശ്ചാനേകധായഃ ശ്രൂയതേ
വാചം നസ്സ ദദാത്വനേകകിരണസ്ത്രൈലോക്യദീപോരവിഃ**

ശിഷ്യൻ— ഇവിടെ കവി ഉണ്ടാക്കാൻഭാവിച്ചിരിക്കുന്ന ഗ്രന്ഥത്തിന്ന് അർത്ഥബാഹുല്യവും ശബ്ദസംക്ഷേപവും ആവശ്യമായിരിക്കുന്നതിനാൽ മുമ്പിൽതന്നെ "കാലാംഗാനിവരാംഗം" ഇത്യാദി ശ്ലോകംമുതൽ ആരംഭിക്കുന്നതു ലാഘവഹേതുകമാകകൊണ്ടു "മൂർത്തിത്വേപരികല്പിതഃ"എന്നു തുടങ്ങിയുള്ള ആദിത്യസ്തുതിനിബന്ധനം നിഷ്പ്രയോജനമാകുന്നു.

ഗുരു— "മംഗളാദീനി മംഗളമദ്ധ്യാനി മംഗളാന്താനി ച ശാണിപ്രഥന്തേ" ഇങ്ങനെ മഹാഭാഷ്യോക്തിയുള്ളതുകൊണ്ടു ഗ്രന്ഥകാരന്റെ പാപം നശിച്ച് ഗ്രന്ഥസമാപ്തി വരുന്നതിന്നുവേണ്ടി സർവാത്മാവായ ആദിത്യനെ

ആരംഭത്തിൽ "മൂൎത്തിത്രേ പരികല്പിതഃ" ഇത്യാദിനാ സ്തുതിക്കുന്നതാകുന്നു.

ശിഷ്യൻ—ഗ്രന്ഥാരംഭസമയത്തു മംഗളം വേണമെന്നുണ്ടെങ്കിൽ ആയതു ഗ്രന്ഥരൂപമായെഴുതുന്നതു വ്യൎത്ഥംതന്നെയാകുന്നു. ദൈവത്തെ ധ്യാനിക്കുകയോ നമസ്കരിക്കുകയോ ചെയ്തിട്ടു ഗ്രന്ഥം ആരംഭിച്ചാൽ മതിയാകുന്നതാണല്ലോ.

ഗുരു—എന്റെ ഗുരുനാഥൻ ഗ്രന്ഥാരംഭത്തിൽ മംഗളംചെയ്തു, നമുക്കും ചെയ്യണം, എന്നിങ്ങനെയുള്ള ബോധം ദൂരത്തിരിക്കുന്ന ശിഷ്യന്മാക്ക് ഉണ്ടാകുന്നതിനുവേണ്ടിയാകുന്നു ഇങ്ങനെ ആരംഭത്തിൽ മംഗളം നിബന്ധിക്കുന്നതു്.

ശിഷ്യൻ—പാപനാശം വന്നു് നിൎവ്വിഘ്നസമാപ്തിവരുന്നതിനുവേണ്ടി ആദ്യം ദൈവനമസ്കാരം വേണമെന്നു പറഞ്ഞതു ശരിയാണെന്നു ഞാൻ വിചാരിക്കുന്നില്ല; എന്തെന്നാൽ നാസ്തികനായ ഒരു കവി ഉണ്ടാക്കിയ 'കാദംബരി' എന്ന ഗ്രന്ഥം ആരംഭത്തിൽ മംഗളംകൂടാതെതന്നെ സമാപ്തി വന്നിരിക്കുന്നതായി കാണുന്നു. 'കിരണാവലി' എന്ന ആസ്തികഗ്രന്ഥത്തിൽ ആദിയിൽ മംഗളവചനനിവന്ധനം ഉണ്ടായിരുന്നിട്ടും അതു സമാപ്തിവരാതെയാണിരിക്കുന്നതു്. അതിനാൽ ആരംഭത്തിൽ മംഗളനിബന്ധനമുണ്ടെങ്കിലേ ഗ്രന്ഥസമാപ്തി വരികയുള്ളുവെന്നു് എങ്ങനെ വിശ്വസിക്കാം?

ഗുരു—നാസ്തികകൃതമായ കാദംബരിയിൽ, ജന്മാന്തരത്തിൽ മംഗളം ചെയ്തിരിക്കുന്നതുകൊണ്ടു സമാപ്തിക്കു വിരോധമില്ല. കിരണാവലിയിൽ പാപത്തിനു തക്കവണ്ണം മംഗളം "പശുവിനെക്കൊന്നു ചെരിപ്പു ദാനംചെയ്തു എന്നു പറയുന്നതുപോലെ" ഇല്ലാത്തതുകൊണ്ടും സമാപ്തി വന്നിട്ടില്ല; അതിനാൽ ഗ്രന്ഥാരംഭത്തിൽ മംഗളം അവശ്യം അനുഷ്ഠിക്കേണ്ടതാകുന്നു.

ശിഷ്യൻ — അഥവാ, മംഗളം വേണമെന്നിരിക്കട്ടെ. എന്നാലും അനേകഗ്രന്ഥങ്ങളിൽ വിഷ്ണു, ശിവൻ, ഗണപതി, ഭഗവതി ഈ ദേവതകളെക്കുറിച്ചേ മംഗളം കാണുന്നുള്ളൂ. ആദിത്യനെക്കുറിച്ചു മംഗളസ്തുതി അപ്രസിദ്ധമാകുന്നു.

ഗുരു — മംഗളം എന്നു പറയുന്നതു് ഇഷ്ടദേവതാസ്തുതിയാകുന്നു. വരാഹമിഹിരാചാര്യൻ ആദിത്യഭക്തനായിരുന്നതുകൊണ്ടാണു് ഇവിടെ ആ ദേവതാസ്തുതി നിബന്ധിക്കാനിടവന്നതു്.

ശിഷ്യൻ — ആദിത്യൻ ഇഷ്ടദേവതയാകുന്നുവെങ്കിൽ "നത്വാ ഭക്തിയുതഃ സഹസ്രകിരണം" എന്നിങ്ങനെ ആരംഭിച്ചാൽ മതിയാകുമെന്നിരിക്കെ ആദ്യത്തേ ശ്ലോകം മുഴുവൻ വന്ദനത്തിനുപയോഗിച്ചതു് എന്തിനായിട്ടാണെന്നു് അറിയുന്നില്ല.

ഗുരു — ജ്യോതിഃശാസ്ത്രത്തിൽ പ്രത്യേകിച്ചും ആദിത്യപ്രസാദത്താൽ എല്ലാ ഗ്രഹങ്ങളും ഇഷ്ടഫലത്തെക്കൊടുക്കുമെന്നും ആദിത്യൻ ഗ്രഹങ്ങളിൽവച്ചു പ്രധാനിയാകുന്നുവെന്നും തോന്നിപ്പിക്കുന്നതിനായിട്ടാകുന്നു.

ശിഷ്യൻ — എല്ലാ പ്രാണികൾക്കും സാധാരണമായി ശബ്ദവും വാക്കും കണ്ഠതാലാദിസംയോഗംകൊണ്ടു് ഉണ്ടാകുന്നതിനാൽ വാക്കിനെ വെറുതേ പ്രാർത്ഥിക്കുന്നതു് എന്തിനായിട്ടാകുന്നു?

ഗുരു — വാചം എന്നുള്ള പദം 'വച പരിഭാഷണേ' എന്ന ധാതുവിൽനിന്നു് ഉണ്ടായതാകുന്നു. വാചം എന്നുള്ള പദം അർത്ഥാനുസാരേണ രണ്ടുപ്രാവശ്യം ആവർത്തിച്ചു ഒരു വാചം എന്ന പദത്തിനു വാക്കെന്നും, മറേറതിനു യഥാർത്ഥമെന്നും അർത്ഥം കല്പിച്ചു്, ആദിത്യൻ നമ്മുടെ വാക്കിനെ യഥാർത്ഥമായി നമുക്കായിട്ടു ദാനംചെയ്യട്ടേ, എന്നു വിവക്ഷിക്കുന്നതായാൽ യാതൊരു വിരോധവും ഉണ്ടാകുന്നതല്ല. എന്നാൽ ദാഞ് ധാതുവിൻെറ പ്രയോഗത്തിൽ ചതുർത്ഥി

വേണമെന്നു വ്യാകരണമുള്ളതുകൊണ്ടു് നഃ എന്ന് ചതുൎത്ഥ്യന്തപദം ആവശ്യകംതന്നെ.

ശിഷ്യൻ — നമ്മുടെ വാക്കിനേ യഥാൎത്ഥമായി നമുക്കായിക്കൊണ്ടു ദാനംചെയ്യണമെന്നു പറയുന്നിടത്തു ഷഷ്ഠ്യന്തമായ നഃ എന്നൊരുപദം ആവശ്യകമാകുന്നു. അതിവിടെ ഇല്ലാത്തതിനാൽ ന്യൂനപദത്വമെന്ന ദോഷം എങ്ങനെ പരിഹരിക്കും.

ഗുരു — വാചം എന്ന പദത്തെപ്പോലെ കാൎയ്യവശാൽ നഃ എന്ന പദത്തേയും ആവൎത്തിച്ചു് ഒന്നു ഷഷ്ഠ്യന്തമാക്കി അന്വയിച്ചു ദോഷപരിഹാരം വരുത്തേണ്ടതാകുന്നു.

ശിഷ്യൻ — "വാചംനസ്സദദാത്വനേകകിരണഃ സൂൎയ്യപ്രഭിഃപോഖിലേ"എന്നുണ്ടാക്കാതെ രവിപദത്തെ അവസാനത്തിൽ ഘടിപ്പിച്ചിരിക്കുന്നതു് എന്തൊരുപ്രയോജനത്തെ ഉദ്ദേശിച്ചാണു്?

ഗു — എല്ലാ ഗ്രഹങ്ങളിൽവച്ചും ആദിത്യനു പ്രാധാന്യമുണ്ടെന്നും സൂൎയ്യൻ നില്ക്കുന്ന ഭാവം മുമ്പിൽ കഥനീയമാണെന്നും വെളിപ്പെടുത്താനെന്നുമാത്രമല്ല, "കാരകാന്തംകൃതിഃ ശ്ലാഘ്യഃ" എന്ന പ്രമാണത്താൽ ശ്ലോകാവസാനങ്ങളിൽ കാരകപദം യോജിപ്പിക്കേണ്ടതുകൊണ്ടും 'അനൎഘരാഘവം' മുതലായ മഹാകവിഗ്രന്ഥങ്ങളിൽ അങ്ങനെ പ്രയോഗമുള്ളതുകൊണ്ടും രവിപദം അവസാനത്തിൽ യോജിപ്പിച്ചതാകുന്നു.

ശി — എല്ലാ ഗ്രഹങ്ങളിലും ആദിത്യന്നു പ്രാധാന്യം എന്തുകൊണ്ടെന്നറിയുന്നില്ല. അതിനാൽ ഗുരുനാഥൻ പറഞ്ഞതിനെ എങ്ങനെ വിശ്വസിക്കും?

ഗു — ആദിത്യൻ ഒഴിച്ചു മററുള്ള ഗ്രഹങ്ങളും നക്ഷത്രങ്ങളും സ്വയംപ്രകാശം ഇല്ലാത്തവയാകുന്നു. ആദിത്യരശ്മി നേരേ തട്ടുമ്പോഠം അവ പ്രകാശിക്കുന്നതല്ല; ആദിത്യൻ അസ്തമിച്ചശേഷമേ തന്റെ രശ്മികഠംക്കു ചരിവു സംഭവിക്കു

ന്നുള്ളൂ; ആ രശ്മികൾ സ്ഫടികക്കണ്ണാടിയിൽ വിളക്കെന്ന പോലെ പ്രതിഫലിച്ചു് എല്ലാ ഗ്രഹനക്ഷത്രങ്ങൾക്കും പ്രകാശത്തെ കൊടുക്കുന്നതുകൊണ്ടു് ആദിത്യന്നു പ്രാധാന്യം സംഭവിച്ചു. ഈ പ്രാധാന്യം തോന്നുന്നതിനായിട്ടാണു്, 'ത്രൈലോക്യദീപഃ' എന്ന വിശേഷണപദം പ്രയോഗിച്ചതു്.

ശി — ആദിത്യന്നു് ത്രൈലോക്യത്തെ പ്രകാശിപ്പിക്കുന്നതിനുള്ള ശക്തി എന്തുകൊണ്ടുണ്ടാകുന്നു. വരപ്രസാദം കൊണ്ടോ മറേറാ ആയിരിക്കുമോ?

ഗു — തന്റെ ഈ ശങ്ക തീൎപ്പാനായിക്കൊണ്ടുതന്നെയാണു് ആചാൎയ്യൻ "അനേകകിരണഃ" എന്ന പദം പ്രയോഗിച്ചതു്. ആദിത്യൻ അനേകകിരണജ്വാലകളോടുകൂടിയ ഗോളാകൃതിയായ ഒരു ദേവനാകുന്നു; എല്ലാ അവയവങ്ങളിലും കണ്ണുകളോടുകൂടിയ ഇന്ദ്രൻ ഏകകാലത്തു് എല്ലാദിക്കുകളിലും എങ്ങനെ കാണുന്നുവോ അതുപോലെ സകലാവയവങ്ങളിലും കിരണങ്ങളോടുകൂടിയസൂൎയ്യൻ എല്ലാ ഗ്രഹനക്ഷത്രാദികളിലും പ്രതിഫലിക്കുന്നു.

ശി — ഗോളാകൃതിയായി പ്രകാശസ്വരൂപമായ ഒരു ഗ്രഹത്തിനു്, സൃഷ്ടിസ്ഥിതിസംഹാരകർത്തൃത്വം ഇല്ലാതെ എങ്ങനെ ഈശ്വരത്വം? ഈശ്വരത്വംകൂടാതെ എങ്ങനെ സേവ്യത്വം?

ഗു — ഇതുകൊണ്ടുതന്നെയാണു് ആചാൎയ്യൻ "ലോകാനാം പ്രളയോദയസ്ഥിതിവിഭുശ്ച" എന്നു പ്രയോഗിച്ചതു്. പ്രളയം, നാശം, ഉദയം, ജനനം, സ്ഥിതി, രക്ഷ ഇവയിൽ വിഭു, സമൎത്ഥൻ ഇതിനാലും സകലലോകങ്ങളുടെയും സൃഷ്ടിസ്ഥിതിസംഹാരകർത്തൃത്വം "ആദിത്യാൽ ജായതേ വൃഷ്ടിഃ വൃഷ്ടേരന്നം തതഃ പ്രജാഃ" എന്ന പ്രമാണത്താലും ആദിത്യന സങ്കല്പിച്ചിരിക്കുന്നതുകൊണ്ടു സൎവ്വദേവാതിശായിത്വവും വന്ദനീയത്വവും സംഭവിക്കുന്നു. വിശേഷിച്ചു് 'പ്രളയോ

ദയസ്ഥിതിവിഭുഃ' എന്നതിനാൽ സകലജാതകപരിശോധനയിൽ ആദിത്യൻ ഉപചയസ്ഥാനത്തു് ഉച്ചാദിബലത്തോടും ബന്ധുദൃഷ്ടിയോടും രശ്മിപ്രഭാവത്തോടുംകൂടിയിരിക്കുന്നുവെങ്കിൽ ദീർഘായുസ്സിനേയും നീചത്തിലോ ശത്രുക്ഷേത്രത്തിലോ നില്ക്കുന്നുവെങ്കിൽ അല്പായുസ്സിനേയും മദ്ധ്യബലവാനായിരിക്കുന്നുവെങ്കിൽ മദ്ധ്യായുസ്സിനേയും യുക്തിപോലെ പറയണമെന്നു തോന്നിപ്പിച്ചിരിക്കുന്നു.

ശി — 'ലോകാനാം പ്രളയോദയസ്ഥിതിവിഭുശ്ച' എന്നും "ക്രതുശ്ച യജതാം" എന്നും ഈ ശ്ലോകത്തിൽ രണ്ടു ചകാരം പ്രയോഗിച്ചിരിക്കുന്നതു് എന്തിനാണു്? പാദപൂരണത്തിനാണെന്നുപറയുന്നതു ശരിയല്ലല്ലൊ.

ഗു - ഇതിൻെറ സമാധാനം തന്നോടുപറവാൻ വളരെ പ്രയാസംതന്നെയെങ്കിലും എൻെറ ഗുരുനാഥൻെറ കൃപകൊണ്ടു് ഒരുവിധം സമാധാനംപറയാം. ആദ്യത്തെ ചകാരം "ഘടശ്ചപടശ്ച" ഘടവും പടവും എന്നിടത്തെ സമുച്ചയംപോലെ സമുച്ചയാത്ഥകമാകുന്നു. രണ്ടാമത്തേതു് 'ലോകാനാം പ്രളയോദയസ്ഥിതിവിഭുഃ' തന്നെ, എന്നു് അവധാരണാത്ഥം തോന്നുന്നതിനു് അവധാരണാത്ഥകമായി പ്രയോഗിച്ചതാകുന്നു. അവധാരണാത്ഥ ചകാരംകൊണ്ടു എന്തുകിട്ടുന്നുവെന്നാണെങ്കിൽ ഘടംതന്നെ എന്നുപറയുമ്പോൾ ഘടമുണ്ടെന്നും പടമില്ലെന്നും തോന്നിപ്പിക്കും. 'പ്രളയോദയസ്ഥിതിവിഭു'തന്നെ എന്നതുകൊണ്ടു് പ്രളയോദയസ്ഥിതികളിൽ അശക്തത ഇല്ല എന്നു മാത്രമല്ല, പന്ത്രണ്ടാംഭാവവും സൂചിപ്പിച്ചു. അതു എങ്ങനെയെന്നാൽ "മൂത്തിതേ" എന്നുള്ളതുകൊണ്ടു മുമ്പിൽ ലഗ്നഭാവം പ്രകാശിപ്പിച്ചു. "ക്ലപിസമ്പദ്യമാനേച" എന്ന ധാതുവിങ്കൽനിന്നു് പരികല്പിതശബ്ദം ഉണ്ടായി. അതിനാൽ ദ്രവ്യഭാവമാകുന്ന രണ്ടാംഭാവം സൂചിപ്പിച്ചു. 'ശശഭൃത' എന്നതുകൊണ്ടു ശശഭൃൽസാഹിത്യം തോന്നിപ്പിച്ചതിനാൽ

സഹിതഭാവമാകുന്ന മൂന്നാംഭാവം സൂചിപ്പിച്ചു. ക്ഷേത്രഭൃത്യാദിപരമായ 'വർത്മ' ശബ്ദം പ്രയോഗിച്ചതുകൊണ്ടു ക്ഷേത്രസ്ഥാനമായ നാലാംഭാവം തോന്നിപ്പിച്ചു. 'ആത്മവിദാം' എന്ന പ്രയോഗംകൊണ്ടു് ബുദ്ധിസ്ഥാനമാകുന്ന അഞ്ചാംഭാവം സൂചിപ്പിച്ചു 'ക്രതുശ്ച യജതാം' എന്ന പ്രയോഗത്താൽ അഗ്നിപ്രക്ഷേപാത്ഥകമായ യാഗശബ്ദംകൊണ്ടു ഉപേക്ഷാസ്ഥാനമാകുന്ന ആറാംഭാവം വെളിപ്പെടുത്തി. 'ഭർത്താമരജ്യോതിഷാം' എന്ന പ്രയോഗംകൊണ്ടു ഭർത്തൃസ്ഥാനമായ ഏഴാമിടം സൂചിപ്പിച്ചു. 'പ്രളയോദയസ്ഥിതിവിഭുഃ' എന്നതിലെ നാശാത്ഥകമായ പ്രളയപദംകൊണ്ടു അഷ്ടമഭാവം തോന്നിപ്പിച്ചു സുകൃതലഭ്യമായ 'ഉദയ'പദത്താൽ സുകൃതസ്ഥാനമായ ഒൻപതാമിടം സൂചിപ്പിച്ചു. കമ്മസംഭൂതമായ 'സ്ഥിതി'ശബ്ദപ്രയോഗത്താൽ കമ്മസ്ഥാനമായ പത്താംഭാവം സൂചിപ്പിച്ചു 'വിഭു'ശബ്ദപ്രയോഗത്താൽ പ്രഭുസ്ഥാനമാകുന്ന പതിനൊന്നാംഭാവം തോന്നിപ്പിച്ചു അവധാരണാത്ഥകമായ ചകാരംകൊണ്ടു് അഭാവസ്ഥാനമാകുന്ന പന്ത്രണ്ടാംഭാവം സൂചിപ്പിച്ചു. ഇതിനാൽ അവധാരണാത്ഥകമായ ചകാരം ആവശ്യകംതന്നെ ആകുന്നു. ഈ സമാധാനംകൊണ്ടു എന്തിന്നു മുൻപിൽ മൂത്തിശബ്ദപ്രയോഗം, എന്തിന്നു രണ്ടാമതു് പരികല്പിതശബ്ദപ്രയോഗം ഇങ്ങനെയുള്ള ചോദ്യങ്ങൾക്കുകൂടി അവകാശമില്ല.

ശി ആദിത്യൻ പ്രളയോദയസ്ഥിതിവിഭുവാകുന്നു എന്നതിന്നു ഗുരുനാഥന്റെ വാക്കുതന്നെ പ്രമാണം. അതിനാൽ എങ്ങനെ വിശ്വസിക്കണം?

ഗു—തന്റെ ഈ ശങ്കതീക്കുവാൻതന്നെയാണു് ആചാര്യൻ 'അനേകധാ യഃ ശ്രുതൌ' എന്നുപറഞ്ഞതു്. ഇവിടെ വർണ്ണ്യതേ എന്നൊരുപദം അദ്ധ്യാഹരിക്കണം. 'ആത്മേത്യാത്മവിദാം' എന്നുള്ളിടത്തേ ഇതിശബ്ദം ഇവിടെ അന്വയിക്കണം. ഇപ്രകാരം ശ്രുതിയിങ്കൽ യാവനൊ

രുവൻ പലപ്രകാരേണ വൎണ്ണിക്കപ്പെടുന്നു എന്നു ഭാഷ. എപ്രകാരം ശ്രുതിയിങ്കൽ വൎണ്ണിക്കപ്പെട്ടിരിക്കുന്നുവോ അപ്രകാരം 'മൂൎത്തിഭേദ' എന്നു തുടങ്ങി ആറുവിശേഷണങ്ങളെക്കൊണ്ടു പറഞ്ഞിരിക്കുന്നു. അതിനാൽ പ്രളയോദയസ്ഥിതിവിഭുവാകുന്നു എന്നതിന്നു വേദംതന്നെ പ്രമാണം.

ശി—'ത്രൈലോക്യദീപഃ' എന്ന പദംകൊണ്ടു ഗ്രഹനക്ഷത്രാദികളെയും മററും പ്രകാശിപ്പിക്കുന്ന ഗോളമെന്നു പറഞ്ഞിരിക്കുന്നതിനാൽ "ശശഭൃതോ മൂൎത്തിഭേദ പരികല്പിതഃ" എന്നു് എന്തിന്നു പ്രയോഗിച്ചു?

ഗു – തന്റെ ചോദ്യം ശരിയാണു്, അതുകൊണ്ടു 'ശശിഭൃതഃ' എന്നുള്ള പാഠംതന്നെ നല്ലതാകുന്നു. ശശിഭൃത്തിന്റെ—മഹാദേവന്റെ മൂൎത്തിയാവൂ എന്നുള്ള നിലയിൽ യാതൊരു ദോഷവുമില്ല. ഭഗവാൻ അഷ്ടമൂൎത്തിയാകുന്നുവല്ലോ. "പൃഥിവ്യപ്തേജോവായ്വാകാശയജമാനസോമസൂൎയ്യ" സ്വരൂപനാകുന്നുവെന്നു പ്രസിദ്ധി.

ശി—മൂൎത്തിഭേദപരികല്പിതഃ എന്നെന്തിനു്? 'മൂൎത്തിഭേദകല്പിതഃ' എന്നു പോരുമല്ലോ.

'മൂൎത്തിഭേദ പരികല്പിതഃ' എന്നു പറയുകകൊണ്ടു 'പരികല്പിത' എന്ന പദത്തെ രാശിഭാഗകലകളാക്കി കല്പിച്ചാൽ—അതായതു്, ഏഴാമത്തെമാസത്തിൽ പതിനൊന്നു തീയതിയും ഇരുപത്തൊന്നുനാഴികയും കഴിഞ്ഞാൽ ഗൎഭത്തിൽ ബാലനു ദേഹപുഷ്ടിസിദ്ധിക്കുമെന്നൊരു വിശേഷാൎത്ഥംകൂടി സൂചിപ്പിച്ചിരിക്കുന്നു. 'വൎത്മാ പുനൎജ്ജന്മനാം' അപുനൎജ്ജന്മാക്കൾക്കു (മുമുക്ഷുക്കൾക്കു) സൂൎയ്യൻ മോക്ഷദ്വാരമാകുന്നു ദ്വാരം രണ്ടുവിധമാണു്, പിതൃദ്വാരവും; ദേവദ്വാരവും. മോക്ഷദ്വാരം സൂൎയ്യൻ. പിതൃദ്വാരം ചന്ദ്രൻ. മോക്ഷപ്രാപ്തിക്കു സൂൎയ്യൻ കാരണം. സ്വൎഗ്ഗപ്രാപ്തിക്കു ചന്ദ്രൻ കാരണം. ഇങ്ങനെ വേദത്തിൽ വിവരിച്ചിട്ടുണ്ടു്. ഇതിന്റെ സൂക്ഷ്മം യോഗശാസ്ത്രം പരിചയിച്ചാൽ അനുഭ

വമാകും. വർത്മാ 'പുനർജന്മനാം' എന്നുള്ളിടത്തു ഒരു വിശേഷാർത്ഥം കൂടിയുണ്ടു്. പുനർജന്മാക്കൾ — ബ്രാഹ്മണർ. ബ്രാഹ്മണരെ ദ്വിജന്മാരെന്നു പറയാറുണ്ടല്ലൊ. ബ്രാഹ്മണർ ഗായത്രിമന്ത്രംകൊണ്ടു ആദിത്യോപാസനചെയ്തതിനു ശേഷമേ എല്ലാകർമ്മങ്ങളും അനുഷ്ഠിക്കുക പതിവുള്ളു. അതിനാൽ ആദിത്യൻ സകല കർമ്മങ്ങൾക്കും ഹേതുവെന്നും ആശ്രയമെന്നും സൂചിപ്പിച്ചു. യാവനൊരുവൻ യജമാനന്മാൎക്കു യാഗമായിട്ടും, അമരന്മാൎക്കും ഗ്രഹനക്ഷത്രങ്ങൾക്കും ഭർത്താവായും ഭവിക്കുന്നു, ത്രികാലഫലങ്ങളെ ദീപംപോലെ പ്രകാശിപ്പിക്കുന്ന ആ രവിദേവൻ നമ്മുടെ വാക്കിനെ അനൎത്ഥയാക്കട്ടെ.

ഭൂയോഭിഃ പടുബുദ്ധിഭിഃ പടുധിയാം ഹോരാഫലജ്ഞപ്തയേ ശബ്ദന്യായസമന്വിതേഷു ബഹുശശ്ശാസ്ത്രേഷു ദൃഷ്ടേഷ്വപി ഹോരാതന്ത്രമഹാൎണ്ണവപ്രതരണേ ഭഗ്നോദ്യമാനാമഹം സ്വല്പം വൃത്തവിചിത്രമൎത്ഥബഹുലം ശാസ്ത്രപ്ലവം പ്രാരഭേ.

ശി — ആദ്യം മംഗളമായ കർമ്മം പാപനിവൃത്തിക്കു് ആവശ്യംതന്നെ. രണ്ടാമതു ഗ്രഹനക്ഷത്രാദികളുടെ നിർദ്ദേശംതന്നെ വേണ്ടതാകുന്നു. ഇങ്ങനെയിരിക്കവേ ശാസ്ത്രപ്ലവത്തെ ആരംഭിക്കുന്നു എന്നു് എന്തിനായ്ക്കൊണ്ടു പറയുന്നു?

ഗു — മയയവനമണിത്ഥാദികൾ ഉണ്ടാക്കിയിരിക്കുന്ന ജാതകഗ്രന്ഥങ്ങൾ ഉള്ളപ്പോൾ എന്തു് ഉദ്ദേശംമൂലം ഇതുണ്ടാക്കുന്നു എന്നുള്ള ശങ്കയെ പരിഹരിക്കുന്നതിനായി ഈ ശ്ലോകം ആരംഭിക്കുന്നു. ആവക ഗ്രന്ഥങ്ങൾ ബാഹുല്യം മൂലം പടുധീകൾക്കുപോലും ദുരവബോധമായിരിക്കുന്നതിനാൽ സുഗമമായും ശബ്ദംകുറഞ്ഞും അൎത്ഥം അധികമായും നൂതനമായി ഒരു ഗ്രന്ഥം ഉണ്ടാക്കുന്നതു് എല്ലാവൎക്കും സുഗ്രഹമാകുന്നതാകുന്നു എന്നു താല്പൎയ്യം.

ശി — ശാസ്ത്രപ്രവൃത്തെ ആരംഭിക്കുന്നു എന്നു പറഞ്ഞിട്ടാരംഭിക്കുന്നതു് അനാവശ്യമാകുന്നു. "പ്രാരഭേ" എന്നു പറഞ്ഞിട്ടു് ആരംഭിക്കുന്നതു് എന്തു പ്രയോജനത്തെ ഉദ്ദേശിച്ചാകുന്നു?

ഗു — ഉണ്ടാക്കുന്നു എന്നു പ്രതിജ്ഞചെയ്തു് ഉണ്ടാക്കുന്നതു ശിഷ്യന്മാർക്ക താല്പര്യത്തോടുകൂടി കേൾക്കുന്നതിനു വേണ്ടിയാകുന്നു. ഇങ്ങനെ ആയാൽ കേൾക്കുന്നതിൽ ശിഷ്യന്മാർ ഉൽസുകന്മാരായിരിക്കുമല്ലോ.

ശി — ഈ ശാസ്ത്രത്തിൽ അധികാരി ആരെന്നറിയാതെ ഇരുന്നാൽ ഭൂശ്ശങ്കകൊണ്ടു ശിഷ്യന്മാർ എങ്ങനെ പ്രവത്തിക്കും?

ഗു — "പടുധിയാം ഹോരാഫലജ്ഞപ്തയേ" എന്നു് ആചാൎയ്യൻതന്നെ പറഞ്ഞിരിക്കുന്നതുകൊണ്ടു ഇതിൽ പടുബുദ്ധികൾതന്നെ അധികാരികളാകുന്നു.

ശി — ജ്യോതിശ്ശാസ്ത്രത്തിനു വേദാംഗത്വംകൊണ്ടു ബ്രാഹ്മണർതന്നെ അധികാരികൾ എന്നു പ്രമാണമുള്ളപ്പോൾ ഇതു എങ്ങനെ യോജിക്കും?

ഗു — ശബ്ദന്യായ, നിരുക്ത, ഛന്ദോവിചിതി മുതലായ വേദാംഗങ്ങളുടെ പരിശീലനംമൂലം ബുദ്ധിക്കുണ്ടാകുന്ന സാമൎത്ഥ്യംതന്നെ പടുത്വം. അപ്പോൾ ഈ ശാസ്ത്രത്തിൽ വേദവേദാംഗാധികാരികളായ പടുബുദ്ധികൾതന്നെ അധികാരികളാകുന്നു.

ശി — എന്നാൽ മ്ലേച്ഛജാതിക്കാരായ മയയവനാദികൾ ഇതിൽ അധികാരികളാകുന്നതെങ്ങനെ?

ഗു — യവനന്മാർ ചതുൎത്ഥവേദമായ അഥൎവ്വണവേദത്തിൽ അധികാരികളാകകൊണ്ടു് അവൎക്ക വേദവേദാംഗാധികാരിത്വത്തിൽ വിരോധമില്ല. അതിനാൽ വേദവേദാംഗാഭ്യാസസാമൎത്ഥ്യംകൊണ്ടു തീക്ഷ്ണബുദ്ധികളായിരിക്കുന്ന

വക്ക് സ്വല്പമായി വൃത്തവിചിത്രമായി അത്ഥബഹുളമായിരിക്കുന്ന ശാസ്ത്രപ്ലവത്തെ ആരംഭിക്കുന്നു എന്ന അത്ഥത്തിൽ യാതൊരു ദോഷവുമില്ല. ബ്രാഹ്മണർ അധികാരികളാകുന്നു എന്നുള്ളിടത്തു വേദവേദാംഗാധികാരികളായവരെത്തന്നെ ഗ്രഹിക്കണം.

ശി—"പ്രയോജനമനുദ്ദിശ്യ ന മന്ദോപി പ്രവത്തതേ" എന്ന ന്യായംകൊണ്ടു് ഈ ശാസ്ത്രത്തിൽ പ്രയോജനമറിയാതെ എങ്ങനെ പ്രവത്തിക്കും: ആബ്രഹ്മകീടപര്യന്തം ജാതകഗുണദോഷഫലം അറിയുന്നതിനും അവരിൽനിന്നു ബഹുമാനം, ദ്രവ്യലാഭം മുതലായതിനുംവേണ്ടി ഈ ശാസ്ത്രത്തിൽ പ്രവത്തിക്കുന്നുവെന്നാണെങ്കിൽ ആയതു് സാധാരണ ശാസ്ത്രീയവിദ്യാഭ്യാസങ്ങളുടെ പ്രയോജനമല്ലാതെ ഒരു വിധവും വേദത്തിന്റെ പ്രയോജനമാകുന്നില്ല.

ഗു—വേദാംഗമാകുന്ന ജ്യോതിശ്ശാസ്ത്രത്തിനു് പരമപുരുഷാത്ഥമാകുന്ന മോക്ഷംതന്നെ പ്രയോജനമാകുന്നു. അതെങ്ങനെ എന്നുവച്ചാൽ ഗ്രഹരാശികളുടെ സൂക്ഷ്മവിചാരംകൊണ്ടു് അവനവന്റെ ഗുണദോഷകാലമറിഞ്ഞു് ഈശ്വരോപാസനദ്വാരാ രാഗദ്വേഷാദികൾ നശിച്ചു് അന്തഃകരണശുദ്ധിവന്നു് ജ്ഞാനം സിദ്ധിച്ചു മോക്ഷലബ്ധി ഉണ്ടാകുന്നതു ഫലമാകുന്നു.

ശി—ജ്യോതിശ്ശാസ്ത്രാരംഭത്തിൽ വിഷയപ്രയോജനസംബന്ധാധികാരികൾ പ്രത്യേകം പറയേണ്ടതാകുന്നു. അധികാരിപ്രയോജനങ്ങൾ പറഞ്ഞുകഴിഞ്ഞു. വിഷയസംബന്ധങ്ങൾ എന്താകുന്നു?

ഗു—വിഷയങ്ങൾ ഈ ശാസ്ത്രത്തിൽ ഗ്രഹനക്ഷത്രലഗ്നാദിഭാവങ്ങളാകുന്നു. സംബന്ധം പ്രതിപാദ്യപ്രതിപാദകഭാവമാകുന്നു. പ്രതിപാദ്യങ്ങൾ ഗ്രഹനക്ഷത്രലഗ്നഭാവാദികളാകുന്നു. പ്രതിപാദകം ശാസ്ത്രമാകുന്നു.

ശി — "ഭൂയോഭിഃ പടുബുദ്ധിഭിഃ പടുധിയാം" എന്ന വാക്യത്തിൽ ഒരർത്ഥത്തെക്കുറിക്കുന്ന ഒരു പദം രണ്ടുതവണ പറഞ്ഞിരിക്കകൊണ്ടു ശാസ്ത്രത്തിന്, പൌനരുക്ത്യദോഷം വന്നുപോകുന്നു. ഇതിന്റെ പരിഹാരം എങ്ങനെ?

ഗു — താന്റെ ചോദ്യത്തിന് എല്ലാം ഉത്തരം പറവാൻ പ്രയാസംതന്നെ. എങ്കിലും ഗുരുനാഥന്റെ കൃപകൊണ്ടു പറയുന്നു. ഇങ്ങനെയുള്ള പദത്തിന് ഒരേ ക്രിയയിൽ അന്വയം വരുന്നുവെങ്കിൽ മാത്രമേ പൌനരുക്ത്യദോഷമുള്ളു. "രാമായ പ്രതിപക്ഷകക്ഷശിഖിനേ, ദാസ്യാമി വാ മൈഥിലീം, യുദ്ധേ രാഘവസായകൈർവ്വിനിഹതഃ സ്വർഗ്ഗം ഗമിഷ്യാമി വാ" എന്നശ്ലോകത്തിൽ രാമൻ, രാഘവൻ എന്നു രണ്ടുതവണ പ്രയോഗിച്ചതിനാൽ പൌനരുക്ത്യം ശങ്കിക്കവേണ്ട; 'രാമായ' എന്ന പദത്തിനു 'ദാസ്യാമി' എന്ന ക്രിയയിൽ അന്വയവും രാഘവപദത്തിനു സായകപദത്തോട്, അന്വയവും ഉള്ളതുകൊണ്ടു ദോഷകോടിയിൽ ഗണിക്കണമെന്നില്ല. 'പടുബുദ്ധിഭിഃ' എന്ന പദത്തിന് 'ദൃഷ്ടേഷു' എന്ന പദത്തോടും 'പടുധിയാം' എന്ന ഷഷ്ഠ്യന്തപദത്തിന് 'ഹോരാഫലജ്ഞപ്തയേ' എന്ന പദത്തോടും അന്വയം ഉള്ളതിനാൽ പൌനരുക്ത്യദോഷം ഇല്ലതന്നെ.

ശി — ദൃഷ്ടങ്ങൾ എന്ന പദത്തിനു ദർശിക്കപ്പെട്ടവ എന്ന് അർത്ഥം ആകുമ്പോൾ പടുബുദ്ധികൾ വളരെ ശാസ്ത്രങ്ങളെ ദർശിച്ചാൽ പടുധീകൾക്കു ഹോരാഫലജ്ഞപ്തി എങ്ങനെവരും. പടുബുദ്ധികൾ വളരെ ശാസ്ത്രങ്ങൾ ഉണ്ടാക്കിട്ടുണ്ടെങ്കിൽ ആയതിനാൽ ഹോരാഫലജ്ഞപ്തി സിദ്ധിക്കുന്നതാകുന്നു. അതിനാൽ ഇങ്ങനെ പറഞ്ഞതു് അസംബന്ധമാകുന്നു.

ഗു — ദൃഷ്ടേഷു എന്ന പദത്തിനു വിരചിതേഷു എന്നർത്ഥമാകകൊണ്ടു യാതൊരു ദോഷവുമില്ല.

ശി—'ശാസ്ത്രപ്ലവം' എന്ന പദത്തിന്റെ സമാസം ശാസ്ത്രമാകുന്ന പ്ലവം എന്നോ പ്ലവംപോലെയുള്ള ശാസ്ത്രമെന്നോ, രണ്ടിനും വിരോധമില്ലാത്തതുകൊണ്ടു രണ്ടു സമാസവും ഇരിക്കട്ടെ.

ഗു—പ്ലവംപോലെയുള്ള ശാസ്ത്രം ശാസ്ത്രപ്ലവം എന്നുള്ള ഉപമിതസമാസം ഇവിടെ സംഭവിക്കുന്നില്ല; എന്തുകൊണ്ടെന്നാൽ"ഉപമിതം വ്യാഘ്രാദിഭിഃ സാമാന്യാപ്രയോഗേ" എന്ന വ്യാകരണസൂത്രംകൊണ്ടു സാധാരണധമ്മത്തിന്റെ പ്രയോഗം ഉള്ളിടത്തു് ഉപമിതസമാസം വിരുദ്ധമാകുന്നു. അതിനാൽ ശാസ്ത്രമാകുന്ന പ്ലവം എന്നു രൂപകസമാസംതന്നെ യുക്തം.

ശി—അത്ഥബഹുലം എന്നെന്തിനു്, അർത്ഥനിബിഡം എന്നു പറഞ്ഞാൽ എന്തു ദോഷം?

ഗു—നിബിഡം എന്നു പ്രയോഗിച്ചാൽ യാതൊരു ദോഷവുമില്ല. എങ്കിലും ഈ ഹോരാശാസ്ത്രത്തിൽ മുന്നൂററിഎൺപത്തിമൂന്നു ശ്ലോകം ഉണ്ടെന്നു തോന്നിപ്പിക്കുന്നതിനും അത്ഥത്തിന്നു വിരോധം കൂടാതിരിക്കുന്നതിനുംവേണ്ടി "അത്ഥബഹുലം" എന്നു പ്രയോഗിച്ചു.

ശി—ഹോരാതന്ത്രമഹാണ്ണവപ്രതരണേ എന്ന പദത്തിന്റെ സമാസം എങ്ങനെ? ഹോരയുടെ തന്ത്രം എന്നോ ഹോരയാകുന്ന തന്ത്രം എന്നോ ഇവിടെ രണ്ടുവിധം സമാസത്തിനും വിരോധമില്ലാത്തതുകൊണ്ടു് ആചാര്യന്റെ പക്ഷമേതെന്നു സംശയമാകുന്നു.

ഗു—ഹോരയാകുന്ന തന്ത്രം, ഹോരാതന്ത്രം. ഹോരാതന്ത്രമാകുന്ന മഹാണ്ണവം, ഹോരാതന്ത്രമഹാണ്ണവം. ആ മഹാണ്ണവത്തിന്റെ പ്രതരണത്തിൽ എന്നു് അത്ഥം. "സത്യാംഗതൌ രൂപകദ്വയം ന്യായ്യം" എന്നു് ആലംകാരികന്യായം ഉള്ളതിനാൽ രൂപകസമാസം കല്പിക്കുന്നതിനെക്കാറം ഹോരായാഃ തന്ത്രം ഹോരാതന്ത്രം എന്നു ഷഷ്ഠീ

തൽപുരുഷസമാസംതന്നെ യുക്തം. ഇതുതന്നെ ആചാ ര്യാഭിപ്രേതമാകുന്നു. ഹോരയുടെ ഫലം "ജന്മാന്തരകർമ്മവി പാകം" അതിന്റെ ജ്ഞപ്തി-ജ്ഞാനം, ശേഷം സുഗമം.

ഹോരേത്യഹോരാത്രവികല്പമേകേ
വാഞ്ഛന്തി പൂർവ്വാപരവർണ്ണലോപാൽ
കർമ്മാർജ്ജിതം പൂർവ്വഭവേ സദാദി-
യത്തസ്യ പംക്തിംസമഭിവ്യനക്തി.

ശി — ഈ ശ്ലോകം എന്തിനായിട്ടാകുന്നു. വിഷയപ്ര യോജനസംബന്ധാധികാരികളും മററും പൂർവ്വപദ്യങ്ങൾമൂലം സിദ്ധമായിരിക്കുന്നതിനാൽ അനാവശ്യമായി വിഷയനിർ ദ്ദേശം വിട്ടു് ഇങ്ങനെ പ്രയോഗിക്കുന്നതു നിഷ്ഫലമാകുന്നു.

ഗു — പൂർവ്വശ്ലോകത്തിൽപറഞ്ഞ ഹോരാപദത്തിന്റെ അർത്ഥം എന്താണെന്നുള്ള ജിജ്ഞാസയെ പരിഹരിക്കുന്ന തിനു പറയുന്നതാകയാൽ ഈ ശ്ലോകം പ്രത്യേകം ആവശ്യ മാകുന്നു. അഹോരാത്രവികല്പം എങ്ങനെ ഹോരയാകുന്നു എന്ന സംശയത്തെ തീർപ്പാനായി പൂർവ്വാപരവർണ്ണലോപാൽ എന്നു പറഞ്ഞു. പൂർവ്വവർണ്ണമായ അകാരത്തിന്റേയും അ പരവർണ്ണമായ ത്രകാരത്തിന്റേയും ലോപം — അഭാവംത ന്നെ ഹോരാ അഹസ്സും രാവും കൂടിയതു് അഹോരാത്രം. അഹോരാത്രത്തിന്റെ വികല്പം-ലേശം-ഹോരയാകുന്നു.

ശി — അഹോരാത്രവികല്പമെന്ന പദം ദ്വിതീയയും വാഞ്ഛന്തി ക്രിയാകർമ്മവും ആയിരിക്കുന്നതിനാൽ അതിൽ തല്ക്കാലവിശേഷണമായ ഹോരാ എന്ന പ്രഥമാപ്രയോഗം എങ്ങനെ യോജിക്കും. 'കന്യകാ രാജാനം കമിതാരം വാ ഞ്ഛന്തി' എന്നിങ്ങനെ ദ്വിതീയാന്തമായിട്ടേ പ്രയോഗം കാണുന്നുള്ളൂ. അപ്പോൾ ഇതെങ്ങനെ?

ഗു — 'സമാസേ വിഭക്ത്യലോപശ്ച' എന്ന പ്രമാണം കൊണ്ടു "പാത്ഥാവിവ" എന്ന സമാസമാകുന്നു. അതു

പോലെ 'ഹോരാ' പദത്തിനും 'ഇതി' എന്ന പദത്തിനും തമ്മിൽ സമാസമാകുന്നു. ഇവശബ്ദത്തോടും സമാസത്തിൽ വിഭക്തിലോപം ഉണ്ടു്. ശേഷം അവ്യയപദങ്ങളോടുകൂടി വിഭക്തിലോപം ഉണ്ടായിട്ടും ഇല്ലാതേയും സംഭവിക്കുന്നതാകകൊണ്ടു് ഇവിടെ ദ്വിതീയാവിഭക്തിക്കു ലോപം വന്നിരിക്കുന്നു. ഇതിനാൽ അഹോരാത്രവികല്പം ഹോരേതി വാഞ്ഛന്തി, എന്ന അന്വയത്തിൽ യാതൊരു ദോഷവും ഇല്ല.

ശി— അഹോരാത്രത്തിന്റെ പൂൎവാപരവൎണ്ണം ലോപിച്ചു് ഹോരാപദം സിദ്ധിക്കുന്നതുകൊണ്ടു് എന്താണു് പ്രയോജനം. 'അഹോരാശി' എന്ന പദത്തിലെ അകാരത്തിന്റേയും ശികാരത്തിന്റേയും ലോപംകൊണ്ടു ഹോരാപദം സിദ്ധിച്ചു എന്നുപറഞ്ഞാൽ എന്താണു ദോഷം.

ഗു— ദ്വാദശരാശ്യാത്മകമായ അഹോരാത്രത്തിന്റെ അവയവം ഹോര എന്നു തോന്നിപ്പിക്കുവാനായി അഹോരാത്രവികല്പം എന്നു പറഞ്ഞു. തന്റെ ദുൎയ്യുക്തിയിൽ ഈ അൎത്ഥം തോന്നുകയില്ലല്ലൊ. അതിനാൽ അഹോരാത്രവികല്പംതന്നെ ഹോര.

ശി - എന്നാൽ അഹോരാത്രത്തിന്റെ അവയവം തന്നെ ഹോര എന്നുപറഞ്ഞാൽ മതിയായിരിക്കെ പൂൎവാപരവൎണ്ണലോപാൽ എന്നു പറഞ്ഞതു് എന്തിനു്?

ഗു—-പൂൎവാപരവൎണ്ണലോപാൽ ഹോര എന്നു പറഞ്ഞതുകൊണ്ടു് യജ്ഞസൂത്രം ഇല്ലാത്ത ബ്രാഹ്മണൻ എന്നു പറഞ്ഞാൽ യജ്ഞസൂത്രം ഒഴിച്ചുശേഷമുള്ള ബ്രഹ്മധൎമ്മങ്ങളുടെതികവു് എങ്ങനെ തോന്നുന്നുവോ അതുപോലെ പൂൎവാപരവൎണ്ണം ഇല്ലാത്ത അഹോരാത്രംതന്നെ ഹോര എന്നു് അൎത്ഥം സിദ്ധിക്കുന്നു. ഇതിനാൽ നഷ്ടജാതകാദികളിൽ പ്രഷ്ടാവു് ചോദിച്ചസമയം ഉദയരാശിയുടെ ഹോര ആദ്യത്തേതാണെങ്കിൽ പകൽ ജനനമെന്നും അപരഹോരയെ

ങ്കിൽ രാത്രിയിൽ ജനനമെന്നും രാശിമദ്ധ്യപൂർവ്വാപരഭാഗങ്ങളിൽ ഈരണ്ടുവിനാഴിക സന്ധ്യപോലെ എന്നും ഗ്രഹിക്കണം. രോഗാദിപ്രശ്നത്തിൽ ഉദയരാശി പൂർവ്വഹോര ശുഭവും അപരഹോര അശുഭവും ആകുന്നു. ഏൽഗതപ്രശ്നത്തിൽ രാശിയുടെ അപരഭാഗംകൊണ്ടു് അസിദ്ധിയും പൂർവ്വഹോരകൊണ്ടു് സുഗമമായ സിദ്ധിയും ചിന്തിക്കണം. നഷ്ടപ്രശ്നത്തിൽ നിശാഭാഗംകൊണ്ടു് ചൗര്യാദികാര്യവും ദിവാഭാഗംകൊണ്ടു ജീവകാര്യവും വിചാരിക്കാവുന്നതാകുന്നു. ഇങ്ങനെ പലതും ഹോരകൊണ്ടു ചിന്തിക്കണമെന്നു് അഹോരാത്രവികല്പം എന്ന പദംകൊണ്ടു സൂചിപ്പിച്ചിരിക്കുന്നതിനാൽ പൂർവ്വാപരവർണ്ണലോപാൽ എന്ന പദം ആവശ്യകംതന്നെ.

ശി—ഹോര പൂർവ്വഭവത്തിലെ പാപപുണ്യപരിപാകപ്രകാശനമാകുന്നു എന്നു പറഞ്ഞതു് എങ്ങനെ യോജിക്കും. നൈര്യാണികാദ്ധ്യായത്തിൽ പറഞ്ഞിരിക്കുന്ന 'ഗതിരപിരിപുരന്ധ്രത്ര്യംശപോത്യാദിപ്രമാണത്താൽ ഹോരയ്ക്കു ഉത്തരകർമ്മപ്രകാശനതയും കാണുന്നതുകൊണ്ടു് 'കർമ്മാർജ്ജിതം പൂർവ്വഭവേ സദാദിയത്തസ്യപംക്തിം സമഭിവ്യനക്തി' എന്നുപറയുന്നതെങ്ങനെ?

ഗു—"ഛത്രിണോ ഗച്ഛന്തി" എന്നു പറഞ്ഞാൽ ഛത്രമുള്ളവരും ഇല്ലാത്തവരും പോകുന്നു എന്നെങ്ങനെ താല്പര്യവശാൽ അർത്ഥം കിട്ടുന്നുവോ അതുപോലെ പൂർവ്വഭവേ, എന്ന പദത്തിനു പൂർവ്വഭവം എന്നും ഉത്തരഭവം എന്നും താൽപര്യമുണ്ടാകകൊണ്ടു് യാതൊരുബാധകവുമില്ല.

കാലാംഗാനിവരാംഗമാനനമുരോ
ഹൃൽക്രോഡവാസോ ഭൃതോ
വസ്തിവ്യഞ്ജനമൂരുജാനുയുഗളേ
ജംഘേതതോംഘ്രിദ്വയം

മേഷാദ്യാശ്ചപ്രഥമാനവർക്ഷചരണാ-
ശ്ചക്രസ്ഥിതാ രാശയോ
രാശിക്ഷേത്രഗൃഹർക്ഷഭാനി ഭവന-
ഞ്ചൈകാർത്ഥസംപ്രത്യയാഃ 4

ശി.--അംഗവിഭാഗംകൊണ്ടു് എന്തുപ്രയോജനം?

ഗു.--പ്രസവാദിപ്രശ്നത്തിൽ ദൂതൻ കാലപുരുഷ ന്റെ യാതൊരംഗം സ്പർശിക്കുന്നുവോ ആ രാശിയുടെ ത്രികോണങ്ങളിൽവച്ചു ഏതൊന്നു അധോമുഖമായിരിക്കുന്നു, ആ രാശിയിൽ പ്രസവമെന്നും ആ അധോമുഖരാശിയോട്ടുകൂടുന്ന നക്ഷത്രപാദങ്ങളിൽ പ്രസവം എന്നുംപറയണം. ഇങ്ങനെ അനേകം പ്രയോജനം ഈ ശ്ലോകംകൊണ്ടു സംഭവിക്കുന്നതാകുന്നു.

ശി.--കാലപുരുഷന്റെ അംഗങ്ങൾ രാശികളായിട്ടും ഋക്ഷചരണങ്ങളായിട്ടും ഇരിക്കുന്നതിനാൽ മേടംരാശികൊണ്ടു് ഒരു സ്ത്രീപ്രജയുണ്ടായെന്നും അപ്പോൾ വൃശ്ചികത്തിൽ ബുധനോട്ടുകൂടി മൂന്നുഗ്രഹം നിൽക്കുന്നുവെന്നും വിചാരിക്കുക അപ്രകാരമായാൽ ആ സ്ത്രീയുടെ ലിംഗത്തിൽ ലാഞ്ഛനാദികളെ ഇതുകൊണ്ടുപറയണമെന്നുവരുമല്ലോ.

ഗു.--തന്റെ ചോദ്യത്തിനു സമാധാനം പറവാൻ പ്രയാസംതന്നെ എങ്കിലും ഗുരുനാഥന്റെ കൃപകൊണ്ടു പറയുന്നു: എങ്ങനെയെന്നാൽ കാലപുരുഷന്റെ അംഗങ്ങളെപ്പോലെ കാലപുരുഷിയായ മഹാദേവിയുടെ അംഗങ്ങളും മേഷാദിരാശികളാകുന്നു. അപ്പോൾ സ്ത്രീജാതകത്തിൽ അംഗവിഭാഗം മേടം, മീനം, കുംഭം, മകരം ഇങ്ങനെ കണ്ടുകൊള്ളണം. എന്നാൽ മേടത്തിനു് കന്നി യോനിസ്ഥാനമായിവരും. പുരുഷജാതകത്തിൽ വൃശ്ചികം ലിംഗസ്ഥാനവുമാണല്ലോ. ഇങ്ങനെ കല്പിക്കുന്നതിൽ യാതൊരു ദോഷവും കാണുന്നില്ല.

ശി.--കാലപുരുഷന്റെ അംഗങ്ങളായ മേഷാദിരാശി

കൾക്കു ചലനം ഉണ്ടോ ഇല്ലയോ? ഉണ്ടെങ്കിൽ സ്ഥിരരാശിയെന്നും ചലനമില്ലെങ്കിൽ ചരരാശിയെന്നുമുള്ള വ്യവഹാരം എങ്ങനെ യോജിക്കും? അതിനാൽ ഇതു് അസംഭവമാകുന്നു.

ഗു--മേഷാദിരാശികൾക്കു ചിലതിന്നിളക്കവും ചിലതിന്നു സ്ഥിരതയും പറയണം. അതുകൊണ്ടു മേടം ചരമെന്നും ഇടവം സ്ഥിരമെന്നും വ്യവഹരിക്കുന്നു. ഇതിൻെറ സൂക്ഷ്മം ഗോളയുക്തികൊണ്ടു് അനുഭവം വരുന്നതാകുന്നു.

ശി—സംക്ഷേപപ്രിയനായ ആചാൎയ്യൻ രാശിപൎയ്യായങ്ങളായിട്ടു് ആറുപാദം പറഞ്ഞു പാദപൂൎത്തിവരുത്തിയതു് എന്തഭിപ്രായത്തോടുകൂടിയാകുന്നു.

ഗു ജാതകവും പ്രശ്നവും ആറുവിധം ചിന്തിക്കണമെന്നും വിശേഷിച്ചു ഷഡ്വൎഗ്ഗഫലം നിരൂപിക്കേണ്ടതാണെന്നും സൂചിപ്പിക്കുന്നു. ജാതകത്തിൽ ലഗ്നരാശിയും, ചന്ദ്രൻനില്ക്കുന്നരാശിയും, ലഗ്നാധിപനും ചന്ദ്രരാശീശനും നില്ക്കുന്ന രാശികളും, ലഗ്നത്തിൻെറയും ചന്ദ്രൻെറയും നവാംശകങ്ങളും ആകുന്ന ആറുരാശികൾ ഫലനിരൂപണവിഷയത്തിൽ സമാനാൎത്ഥങ്ങളാകുന്നു. ഇതുപോലെ ഉദയംകൊണ്ടും ആരൂഢംകൊണ്ടും ഉദയനവാംശകരാശികൊണ്ടും ഛത്രരാശികൊണ്ടും സ്പൃഷ്ടാംഗരാശികൊണ്ടും ചന്ദ്രൻനില്ക്കുന്ന രാശികൊണ്ടും പ്രശ്നത്തിൽ ഫലാദേശംചെയ്യേണ്ടതാകുന്നു.

മത്സ്യൌ ഘടീ നൃമിഥുനം സഗദം സവീണം
ചാപീനരോശ്വജഘനോ മകരോ മൃഗാസ്യഃ
തൌലീസസസ്യദഹനാപ്ലവഗാചകന്യാ
ശേഷാഃ സ്വനാമസദൃശാഃ സ്വചരാശ്ച സൎവ്വേ 5

ശി-രാശികൾക്ക് മേടം ആദിയായി പരിഗണനം സകലപ്രമാണങ്ങളിലും കണ്ടിരിക്കുമ്പോൾ എന്തുകൊണ്ടു മീനംമുതൽക്കു പരിഗണനംചെയ്തു?

ഗു-ഇങ്ങനെ നിർദ്ദേശിക്കകൊണ്ടു് ജാതകവിചാരത്തിലെ ചക്രം തോന്നിപ്പിച്ചിരിക്കുന്നു അതെങ്ങനെയെന്നാൽ ആദ്യം ജീവജാലങ്ങളുടെ ദുരിതം വിചാരിക്കണം എന്നു "മത്സ്യൗ" എന്നുള്ളതുകൊണ്ടു സൂചിപ്പിച്ചു. രണ്ടാമതു് സുകൃതം വിചാരിക്കുന്നതിനുവേണ്ടി 'ഘടീ' എന്നു് സുകൃതസ്ഥാനമായ പതിനൊന്നാമിടം പ്രസംഗിച്ചു. പിന്നീടു ലഗ്നത്തിന്റെ സഹായം എങ്ങനെയെന്നറിവാൻ 'നൃമിഥുന'ശബ്ദം പ്രയോഗിച്ചു. സുകൃതാദികൾ സമ്പാദിക്കുന്നതിനുമററും ഭാഗ്യം ഉണ്ടോ എന്നറിയുന്നതിനു് അനന്തരം ഭാഗ്യസ്ഥാനം വിചാരിച്ചു. പിന്നീടു് കർമ്മശുദ്ധിയെ വിചാരിക്കുവാൻ 'മകരോമൃഗാസ്യഃ' എന്നു പ്രയോഗിച്ചു. പിന്നെ കളത്രസൌഖ്യാദിവിചാരത്തിനു് 'തൌലി' എന്നു പ്രയോഗിച്ചു. അനന്തരം രോഗാദികളായോ മററൊ വിരോധികൾ ഉണ്ടോ എന്നറിയുന്നതിനുവേണ്ടി ആറാമിടമാകുന്ന കന്യാരാശിയെക്കുറിച്ചു പറഞ്ഞു.

ക്ഷിതിജസിതജ്ഞചന്ദ്രരവിസൌമ്യസിതാവനിജാ-
സ്സുരഗുരുമന്ദസൌരിഗുരവശ്ച ഗൃഹാംശകപാഃ
അജമൃഗതൌലിചന്ദ്രഭവനാദിനവാംശവിധി-
ർഭവനസമാംശകാധിപതയസ്സ്വഗൃഹാൽ ക്രമശഃ.

ശി — 'അജമൃഗതൌലിചന്ദ്രഭവനാദിനവാംശവിധിഃ' എന്നതിൽ വിധിശബ്ദപ്രയോഗം എന്തിനു്? നവാംശം എന്നു പോരുമല്ലോ; അതിനാൽ വിധിശബ്ദപ്രയോഗം വ്യത്ഥം തന്നെ.

ഗു-ജ്യോതിശ്ശാസ്ത്രവിധിപരമായ പ്രമാണങ്ങൾ മുഹൂത്തപ്രമാണങ്ങളാകുന്നു. മുഹൂത്താദികളിൽ നവാംശകങ്ങൾ ഏററവും ഉപയോഗികളാകുന്നു എന്നു് അത്ഥം തോന്നാൻ വിധിശബ്ദം പ്രയോഗിച്ചു.

ശി--'ക്ഷിതിജസിതജ്ഞ' ഇത്യാദിപ്രമാണത്തിൽ പൂ

വ്വാൎദ്ധവും ഉത്തരാൎദ്ധവും രണ്ടു സമാസമായിട്ടു പഠിച്ചതു് എന്തുദ്ദേശ്യത്തോടുകൂടിയാകുന്നു.

ഗു—ലഗ്നംമുതൽ എട്ടു ഭാവങ്ങളെക്കൊണ്ടു് ഈ ജന്മത്തിലെ ഗുണദോഷങ്ങളെ വിചാരിക്കണമെന്നും ഒൻപതാമിടംമുതലുള്ള ഭാവങ്ങളേക്കൊണ്ടു ജന്മാന്തരഗുണദോഷങ്ങളെ ചിന്തിക്കണമെന്നും സൂചിപ്പിച്ചിരിക്കയാകുന്നു.

കുജരവിജഗുരുജ്ഞശുക്രഭാഗാഃ
പവനസമീരണകൌശിളുകലേയാഃ
അയുജിയുജിതുതേവിപൎയ്യയസ്ഥാ-
ശ്ശശിഭവനാളിഝഷാന്തമൃക്ഷസന്ധിഃ 7

ശി— 'കുജരവിജഗുരുജ്ഞശുക്രഭാഗാഃ' എന്നിടത്തു രവിജകുജഗുരുജ്ഞശുക്രഭാഗാഃ എന്നായാലെന്താണുദോഷം?

ഗു ആത്മവകാരകനായ കുജനെ ആദ്യം പ്രയോഗിച്ചിരിക്കുന്നതുകൊണ്ടു് സ്ത്രീജാതകത്തിൽ പ്രത്യേകം ത്രിംശാംശകംകൊണ്ടുള്ള ഫലം സത്യമാണെന്നു സൂചിപ്പിച്ചിരിക്കുന്നു ഇതുകൊണ്ടുതന്നെയാണു് ഉത്തരത്ര സ്ത്രീജാതകാദ്ധ്യായത്തിൽ 'ദുഷ്ടാപുനൎഭൂസ്സഗുണാകലാജ്ഞാ' എന്നുതുടങ്ങി ത്രിംശാംശകഫലവിചാരംചെയ്യുന്നതു്.

ക്രിയതാവുരജുതുമകുളീരലേയ-
പാഥേയാനജൂകകൌൎപ്യാഖ്യാഃ
തൌക്ഷികആകോകേരോ
ഹൃദ്രോഗശ്ചാന്ത്യഭഞ്ചേത്ഥം. ൮

ശി ക്രിയാദികളായ എട്ടുരാശികൾ ഒന്നിച്ചും തൌക്ഷികാദി നാലുരാശികൾ പ്രത്യേകിച്ചും പഠിച്ചതു് എന്തു പ്രയോജനം ഉദ്ദേശിച്ചാകുന്നു.

ഗു—ആത്മാദികളായ എട്ടുഭാവങ്ങൾക്കു ധൎമ്മാദികളായ നാലുഭാവങ്ങളോടു സംബന്ധമുണ്ടെന്നു സൂചിപ്പിച്ചിരിക്കുന്നു. അതായതു് ആത്മാവിന്നു ധൎമ്മത്തോടും, ധനത്തിന്നു കൎമ്മത്തോടും, പരാക്രമത്തിന്നു ധനാഗമത്തോടും, സുഖത്തി

ന് ധനവ്യയത്തോടും, സന്താനലാഭത്തിന്ന ധൎമ്മത്തോടും, ശത്രുക്ഷയത്തിന്ന പ്രവൃത്തിയോടും, ഭാൎയ്യാസുഖത്തിന്ന ധനാഗമത്തോടും, മരണം രോഗം മുതലായവയ്ക്കു് ധനനാശത്തോടും സംബന്ധമുണ്ടെന്ന ധരിക്കേണ്ടതാകുന്നു.

ദ്രേക്കാണഹോരാനവഭാഗസംജ്ഞാ-
സ്ത്രിംശാംശകോ ദ്വാദശസംജ്ഞിതശ്ച
ക്ഷേത്രം ച യദ്യസ്യ സ തസ്യ വൎഗ്ഗോ
ഹോരേതി ലഗ്നം ഭവനസ്യ ചാൎദ്ധം. ൧൦

ശി — ലഗ്നത്തെ ആറായി വിഭജിച്ചു് ഫലനിൎദ്ദേശം ചെയ്യുന്നതു് എന്താശയത്തോടുകൂടിയാകുന്നു.

ഗു — തന്റെ ഈവിധചോദ്യങ്ങൾക്ക സമാധാനം പറയുന്നകാൎയ്യം വിഷമമാണെങ്കിലും ഗുരുകാരുണ്യംകൊണ്ടു് രഹസ്യമായ അൎത്ഥത്തെ വിവരിച്ചുപറയാം ഇവിടെ രാശിയെ സ്ഥൂലശരീരമാണെന്നു ധരിക്കണം. ദ്രേക്കാണം ശരീരത്തിന്റെ ഊൎദ്ധ്വമദ്ധ്യാധോഭാഗങ്ങളായിട്ടും ഹോര ശരീരത്തിന്റെ വാമദക്ഷിണഭാഗങ്ങളായിട്ടും ഭവിക്കുന്നു. നവാംശകം ക്ഷേത്രജ്ഞൻ (ആത്മാവു്) ആകുന്നു. ദ്വാദശാംശകങ്ങൾ വായുമനോബുദ്ധികളും ത്രിംശാംശകങ്ങൾ ചക്ഷുസ്സു് മുതലായ ഇന്ദ്രിയപഞ്ചകവും ആകുന്നു. ആത്മാവോടും വായുമനോബുദ്ധികളോടും, ചക്ഷുരാദി ഇന്ദ്രിയങ്ങളോടുംകൂടിയ ശരീരം സൎവ്വധൎമ്മസാധനമാകുന്നുവല്ലോ അതുപോലെ ഷഡ്വൎഗ്ഗഫലഭേദത്തോടുകൂടിയ ലഗ്നരാശി മററുഭാവങ്ങളിൽവച്ചും മുഖ്യമാണെന്നും ലഗ്നത്തിന്ന ബലമുണ്ടായിരുന്നാൽ സൎവ്വഭാവസിദ്ധിയുണ്ടെന്നും സൂചിപ്പിച്ചിരിക്കുന്നു. ജാതകത്തിൽ ലഗ്നരാശികൊണ്ടു് അൎത്ഥഫലവും ചന്ദ്രനെക്കൊണ്ടു് അൎത്ഥഫലവും ചിന്തിക്കുന്നതുപോലെ പ്രശ്നത്തിൽ ഉദയവും ആരൂഢവുംകൊണ്ടു ഫലാദേശം ചെയ്യണം. വിശേഷിച്ചു് ലഗ്നചന്ദ്രന്മാരിൽവച്ചു ബലം ഏതിന്നോ അതിന്റെ ഷഡ്വൎഗ്ഗഫലം ചിന്തിക്കേണ്ടതാകുന്നു.

ഗോജാശ്വികർക്കിമിഥുനാസ്സമൃഗാ നിശാഖ്യാഃ
പൃഷ്ഠോദയാ വിമിഥുനാഃ കഥിതാസ്ത ഏവ
ശീർഷോദയാ ദിനബലാശ്ച ഭവന്തി ശേഷാ
ലഗ്നം സമേത്യുഭയതഃ പൃഥുരോമയുഗ്മം. ൧൦

ശി — ഇവിടെ മുൻപിൽ ഇടവം നിർദ്ദേശിച്ചതിൻെറ അഭിപ്രായം എന്താകുന്നു. മത്സ്യൗഘടി എന്ന നിർദ്ദേശത്തിനു മുൻപു പറഞ്ഞവിധം അഭിപ്രായം ഉണ്ടെങ്കിൽ ഈ പ്രമാണത്തിന്നു് അഭിപ്രായാന്തരം വേണ്ടതാകുന്നു.

ഗു — പൃഷ്ഠോദയരാശികളിൽവച്ചു് ഇടവം രാശിക്കു സർവ്വപ്രാധാന്യവും ശേഷം രാശികൾക്കു യഥാക്രമം പ്രാധാന്യവും തോന്നിക്കുന്നതിനുവേണ്ടിയാണു് ഇങ്ങനെ നിർദ്ദേശിച്ചതു്.

ശി എന്നാൽ 'ശീർഷോദയാദിനബലാശ്ച' എന്നുള്ളിടത്തു പ്രാധാന്യം തോന്നുവാൻ രാശികളുടെ നാമം എന്തുകൊണ്ടു നിർദ്ദേശിച്ചില്ല.

ഗു - ശീർഷോദയരാശികൾക്കു സമത്വം തോന്നണമെന്നുള്ള ഉദ്ദേശ്യംകൊണ്ടാണു് പ്രത്യേകം രാശിനിർദ്ദേശംചെയ്യാഞ്ഞതു്. ഈ അർത്ഥം വളരെ സൂക്ഷ്മമായിട്ടുള്ളതാകുന്നു. വിശേഷിച്ചു പരമരഹസ്യമായ മറെറാരർത്ഥം കൂടി തന്നോടു പറയുന്നു. നഷ്ടജാതകാദിപ്രശ്നത്തിൽ 'ഗോജാശ്വികർക്കിമിഥുനാഃ' എന്ന പ്രയോഗത്താൽ നിശാരാശികളിൽവച്ചു ഗോരാശി ലഗ്നമായിരുന്നാൽ ജനനം മുതലായവ രാത്രിയിൽ അഞ്ചുനാഴിക ചെല്ലുന്നതിനകമാണെന്നും, മേടമാണെങ്കിൽ അഞ്ചുനാഴികയ്ക്കുമേൽ പത്തുനാഴിക ാവുചെല്ലുന്നതിനകമാണെന്നും, ധനുസ്സെങ്കിൽ പത്തിനുമേൽ പതിനഞ്ചുനാഴികയ്ക്കകമാണെന്നും, കർക്കടകലഗ്നമാണെങ്കിൽ പതിനഞ്ചിനുമേൽ ഇരുപതുനാഴിക ഇരുട്ടുന്നതിനകമാണെന്നും, മിഥുനമാണെങ്കിൽ ഇരുപതിനുമേൽ ഇരുപത്തഞ്ചിനകമാണെന്നും, മകരം ലഗ്നമാണെങ്കിൽ

അഞ്ചു നാഴിക വെളുപ്പുള്ളതുമുതൽ ഉദയത്തിനകമാണെന്നും പറയേണ്ടതാകുന്നു.

ശി—ദിവാരാശികൾക്ക ഈ നിയമമെങ്ങനെ?

ഗു—കന്നിലഗ്നമായാൽ അഞ്ചുനാഴിക പുലരുന്നതിനകമെന്നും, ചിങ്ങലഗ്നത്തിന്ന് അഞ്ചുനാഴികകഴിഞ്ഞു പത്തുനാഴികയ്ക്കകമെന്നും, വൃശ്ചികത്തിന്ന പത്തുകഴിഞ്ഞു പതിനഞ്ചിനകമെന്നും, തുലാത്തിന്ന പതിനഞ്ചിന്നമേൽ ഇരുപതിനകമെന്നും, മീനത്തിന്ന ഇരുപതിന്നമേൽ ഇരുപത്തഞ്ചിനകമെന്നും, കുംഭത്തിന്ന ഇരുപത്തഞ്ചിന്നമേൽ മുപ്പതിനകമെന്നും മുൻപറഞ്ഞതപോലെ ജനനം മുതലായവ ഊഹിക്കേണ്ടതാകുന്നു. പ്രസവലഗ്നത്തിൽ പൃഷ്ഠോദയരാശികൾ വളരെ ഗുണകരങ്ങളാകുന്നു. രോഗകാര്യാദിപ്രശ്നത്തിൽ ശീർഷോദയങ്ങൾ ഗുണപ്രദങ്ങളാകുന്നു.

അജവൃഷഭമൃഗാംഗനാകുളീരാ
ഝഷവണിജൌ ച ദിവാകരാദി തുംഗാഃ
ദശശിഖിമനുയുക്തിഥീന്ദ്രിയാംശ-
ത്രിനവകവിംശതിഭിശ്ച തേസ്തനീചാഃ.          ൧൩

ശി—'അജവൃഷഭമൃഗാംഗനാകുളീരാഃ' എന്നും 'ഝഷവണിജൌ' എന്നും രണ്ടായിട്ടു പറഞ്ഞതു് എന്തുകൊണ്ടാണു്?

ഗു-ഈ ശ്ലോകത്തിന്റെ വൃത്തം ഇന്ദ്രദൈവത്യമാകുന്നു അഞ്ചു ഗ്രഹങ്ങൾ ഉച്ചസ്ഥിതന്മാരായാൽ ദിവ്യന്മാരുടേയും, ഉച്ചത്തിൽ രണ്ടു ഗ്രഹം ഉണ്ടായിരുന്നാൽ ഉൽകൃഷ്ടന്മാരുടേയും ജനനത്തെ പറയണം. ഈ ശ്ലോകത്തിൽ ഈ വൃത്തം ഉപയോഗിച്ചിരിക്കുന്നതുകൊണ്ടു് ഉച്ചത്തിൽ അഞ്ചു ഗ്രഹം ഉണ്ടെങ്കിൽ നിശ്ചയമായും ദിവ്യജനനം പറയാമെന്ന സിദ്ധിക്കുന്നു.

വർഗ്ഗോത്തമാശ്ചരഗൃഹാദിഷു പൂർവമദ്ധ്യ-
പര്യന്തഗാസ്സുഭദാ നവഭാഗസംജ്ഞാഃ
സിംഹോ വൃഷഃ പ്രഥമഷഷ്ഠഹയാംഗതൌലി-
കുംഭാസ്ത്രികോണഭവനാനി ഭവന്തി സൂര്യാൽ          ൧൪

ശി—ത്രികോണഭവനങ്ങളിൽ ചിങ്ങവും ഇടവവും പ്രത്യേകമായും മററുള്ളവ സമസ്തമായും പറഞ്ഞിരിക്കുന്നതു് എന്തുകൊണ്ടാണു്?

ഗു ചിങ്ങം ആദിത്യനും ഇടവം ചന്ദ്രനും മൂലത്രികോണങ്ങളാണല്ലൊ. ഇവ രണ്ടും പ്രത്യേകം നിർദ്ദേശിച്ചിരിക്കുന്നതുകൊണ്ടു് മററു ഗ്രഹങ്ങളേക്കാൾ ആദിത്യനും ചന്ദ്രനും പ്രാധാന്യമുണ്ടെന്നും സ്വക്ഷേത്രത്തേക്കാൾ മൂലത്രികോണം മുഖ്യമാണെന്നും സൂചിപ്പിച്ചിരിക്കുന്നു.

ഹോരാദയസ്തനുകുടുംബസഹോത്ഥബന്ധു-
പുത്രാരിപത്നിമരണാനി ശുഭാസ്പദായാഃ
രിഃഫാഖ്യമിത്യുപചയാന്യരികർമ്മലാഭ-
ദുശ്ചിൽക്കസംജ്ഞിതഗൃഹാണി ന നിത്യമേകേ. ൧൫

ശി—"തനുകുടുംബസഹോത്ഥബന്ധുപുത്രാരിപത്നിമരണാനി" എന്നും "ശുഭാസ്പദായാഃ" എന്നും "രിഃഫാഖ്യ"മെന്നും പ്രത്യേകം പ്രത്യേകം പറഞ്ഞതു് എന്തുകൊണ്ടാണു്?

ഗു തങ്ങൾക്കും അന്യന്മാർക്കുംകൂടി അനുഭവിക്കേണ്ടതായ ഭാവങ്ങളാകയാൽ "തനുകുടുംബേ"ത്യാദി ഒരു സമാസമായിട്ടും "ശുഭാസ്പദായ"ങ്ങൾ തനിക്കുതന്നെ അനുഭവിക്കേണ്ടതാകയാൽ വേറേ ഒരു സമാസമായിട്ടും പറഞ്ഞു. ജാതകാലോചനയിൽ "മൈത്ര്യൗഘടി" എന്ന പ്രമാണത്താൽ ആദ്യം ജന്മാന്തരപാപം ചിന്തിക്കണമെന്നു തോന്നിപ്പിച്ചു. ഈ പ്രമാണത്താൽ ഒടുക്കം പാപസ്ഥാനനിർദ്ദേശംകൊണ്ടു ഭവിഷ്യത്തായ ജന്മാന്തരത്തിലെ പാപവും പ്രത്യേകം വിചാരിക്കേണ്ടതാണെന്നു സൂചിപ്പിച്ചിരിക്കുന്നു.

കല്യസ്വപവിക്രമഗൃഹപ്രതിഭാക്ഷതാനി
ചിത്തോത്ഥരന്ധ്രഗുരുമാനഭവവ്യയാനി
ലഗ്നാച്ചതുർത്ഥനിധനേ ചതുരശ്രസംജ്ഞേ
ദ്യൂനഞ്ച സപ്തമഗൃഹം ദശമർക്ഷമാജ്ഞാം. ൧൬

ശി— "കല്യസ്വാവിക്രമഗൃഹേ" ത്യാദി പദ്യത്തിലെ ഭാവങ്ങളെ രണ്ടു പദമായിട്ടു പ്രത്യേകം പ്രയോഗിച്ചതു് എന്തിനായിട്ടാകുന്നു?

ഗു— ലഗ്നംമുതൽ ആറു രാശികൾ അദൃശ്യാർദ്ധസ്ഥിതങ്ങളും ഏഴാമിടം തുടങ്ങി ആറു രാശികൾ ദൃശ്യാർദ്ധസ്ഥിതങ്ങളും ആണെന്നറിവാനായി ഇങ്ങനെ പ്രയോഗിച്ചു.

കേന്ദ്രാൽ പരം പണപരം പരതസ്തു സർവ്വ-
മാപോക്ലിമം ഹിബുകമംബു സുഖഞ്ച വേശ്മ
ജാമിത്രമസ്തഭവനം സുതഭം ത്രികോണം
മേഷൂരണം ദശമമത്ര ച കർമ്മവിദ്യാൽ. ൧൭

ശി— കേന്ദ്രം, പണപരം, ആപോക്ലിമം ഇങ്ങനെ സ്ഥാനകല്പനംകൊണ്ടുള്ള ഫലം എന്താണു്?

ഗു— കേന്ദ്രരാശികളിൽ നിൽക്കുന്ന ഗ്രഹങ്ങൾ ബാല്യകാലത്തിലും പണപരരാശിസ്ഥിതന്മാരായ ഗ്രഹങ്ങൾ മദ്ധ്യവയസ്സിലും ആപോക്ലിമരാശികളിൽ നിൽക്കുന്ന ഗ്രഹങ്ങൾ അന്ത്യവയസ്സിലും ഫലദന്മാരാണെന്നു ഗ്രഹിക്കുന്നതിനുവേണ്ടിയാകുന്നു.

ഹോരാസ്സ്വാമിഗുരുജ്ഞവീക്ഷിതയുതാ
നാന്യൈശ്ച വീര്യോൽകടാ
കേന്ദ്രസ്ഥാ ദ്വിപദാദയോഹ്നി നിശി ച
പ്രാപ്തേ ച സന്ധ്യാദ്വയേ
പൂർവ്വാർദ്ധേ വിഷമാദയഃ കൃതഗുണാ
മാനം പ്രതീപം തതോ
ദുശ്ചിൽക്യം സഹജം തപശ്ച നവമം
ത്വാദ്യം ത്രികോണഞ്ച തൽ ൧൮

ശി— ഇതിൽ വിശേഷാർത്ഥം വല്ലതുമുണ്ടെങ്കിൽ ഗുരുനാഥൻ കരുണാപൂർവ്വം പറഞ്ഞുതരണം.

ഗു— ഇവിടെ "പൂർവ്വാർദ്ധേ വിഷമാദയഃ" എന്നു പറഞ്ഞിരിക്കുന്നതുകൊണ്ടു മേടംകൊണ്ടു ഗന്ധത്തെയും ഇട

വംകൊണ്ടു രസത്തേയും മിഥുനംകൊണ്ടു രൂപത്തേയും കൎക്കടകംകൊണ്ടു സ്പൎശത്തേയും ചിങ്ങംകൊണ്ടു ശബ്ദത്തേയും കന്നികൊണ്ടു അഹംകാരാദി മനോദോഷങ്ങളേയും തുലാംകൊണ്ടു വാഗിന്ദ്രിയവിഷയങ്ങളേയും വൃശ്ചികംകൊണ്ടു് പാണിവിഷയങ്ങളേയും ധനുസ്സുകൊണ്ടു പാദവിഷയങ്ങളേയും മകരംകൊണ്ടു വായുവിഷയങ്ങളേയും കുംഭംകൊണ്ടു ഉപസ്ഥവിഷയങ്ങളേയും മീനംകൊണ്ടു ജ്ഞാനകൎമ്മേന്ദ്രിയങ്ങളേയും വിചാരിക്കണമെന്നു സൂചിപ്പിച്ചു. "തപശ്ചനവമം" എന്നിടത്തു ചകാരം പ്രയോഗിച്ചിരിക്കുന്നതുകൊണ്ടു സകല ജാതകത്തിലും ഭാഗ്യം ആദ്ധ്യവും അവസാനവും പ്രത്യേകം പരിശോധിക്കണമെന്നു തോന്നിപ്പിച്ചു.

രക്തഃ ശ്വേതഃ ശുകതനുനിഭഃ പാടലോ ധൂമ്രപാണ്ഡു-
ശ്ചിത്രഃ കൃഷ്ണഃ കനകസദൃശഃ പിംഗലഃ കൎബ്ബുരശ്ച
ബഭ്രുഃ സ്വച്ഛഃ പ്രഥമഭവനാദ്യേഷു വൎണ്ണാഃ പ്ലവത്വം
സ്വാംശാശാഖ്യം ദിനകരയുതാൽ ഭാദ്വിതീയഞ്ച വേസിഃഥൻ

ശ്ലോ—കൎക്കടകം പാടലവൎണ്ണമാകുന്നു, അതായതു് തളിരിന്റെ നിറംപോലെയുള്ളതാകുന്നു ധനുസ്സു പിംഗലവൎണ്ണമാകുന്നു; വെളുപ്പും മഞ്ഞനിറവും കൂടിയതാകുന്നു. കുംഭം ബഭ്രുവൎണ്ണമാകുന്നു; ചാരത്തിന്റെ നിറംപോലെയാകുന്നു.

ശി — ഗ്രഹത്തിനും രാശിക്കും ബലമുണ്ടായിരുന്നാൽ ഏതിന്റെ വൎണ്ണമാണു് ഉപയോഗിക്കേണ്ടതു്?

ശ്ലോ —വാസ്തവത്തിൽ ഹൃതനഷ്ടാദിപ്രശ്നത്തിൽ സാധനത്തിന്റെ നിറം നിശ്ചയിക്കുവാൻ രാശികളുടെ വൎണ്ണവും ജാതകത്തിൽ പ്രജയുടെ നിറം നിശ്ചയിക്കുന്നതിനു ഗ്രഹങ്ങളുടെ വൎണ്ണവും സ്വീകരിക്കേണ്ടതാകുന്നു. ഇതു വളരെ സൂക്ഷ്മമായിരിക്കും.

ഇതി ബൃഹജ്ജാതകേ "ഹോരാഫലരത്നാവലീ"നാമ
ഭാഷാവ്യാഖ്യാനസഹിതേ പ്രഥമോദ്ധ്യായസ്സമാപ്തഃ

# അഥ ദ്വിതീയോദ്ധ്യായഃ

കാലാത്മാദിനകൃന്മനസ്തുഹിനഗുസ്സത്വം കുജോജ്ഞോവചോ
ജീവോജ്ഞാനസുഖേ സിതശ്ച മദനോ ദുഃഖംദിനേശാത്മജഃ
രാജാനൌ രവിശീതഗുക്ഷിതിസുതോ നേതാകുമാരോബുധഃ
സൂരിർഭാനവപൂജിതശ്ച സചിവൗ പ്രേഷ്യസ്സഹസ്രാംശുജഃ

ഗുരു — "രാജാനൌ രവിശീതഗു" എന്നതുകൊണ്ടു ഞായറാഴ്ചയെങ്കിലും തിങ്കളാഴ്ചയെങ്കിലും യഥാക്രമം ആദിത്യനും ചന്ദ്രനും ബലമുള്ളപ്പോൾ ജനിച്ചാൽ രാജാവായിരിക്കും. "ക്ഷിതിസുതോ നേതാ" എന്ന പ്രയോഗംകൊണ്ടു കുജൻ ഭാവദോഷംകൂടാതെ നില്ക്കുകയും ജനനം ചൊവ്വാഴ്ചദിവസം ആയിരിക്കുകയും ചെയ്താൽ ഗ്രാമപുരാധികാരിയോ സൈന്യാധിപതിയോ ആയിരിക്കും. ബുധനു് ഇഷ്ടഭാവസ്ഥിതിയും ബുധനാഴ്ച ജനനവും വന്നാൽ സുബ്രഹ്മണ്യനെപ്പോലെ ജ്യോതിശ്ശാസ്ത്രാദി സകലവിഷയങ്ങളിലും സാമർത്ഥ്യവും വാഗ്മിത്വവും ഉള്ള ആളായിരിക്കും. "സൂരിർഭാനവപൂജിതശ്ച സചിവൗ" എന്നുള്ളതിനാൽ വ്യാഴാഴ്ചയോ വെള്ളിയാഴ്ചയോ ജനനവും യഥാക്രമം വ്യാഴത്തിനും ശുക്രനും ഇഷ്ടഭാവസ്ഥിതിയും വന്നാൽ കർമ്മസചിവനായിരിക്കുന്നതാകുന്നു ഈ അർത്ഥം വളരെ രഹസ്യമായിട്ടു കരുതേണ്ടതാകുന്നു ഇവിടെ വേറൊരു ഗൂഢമായ അർത്ഥവും കൂടി ഗ്രഹിക്കേണ്ടതുണ്ടു്. അതായതു്, ജീവകാരകനായ ആദിത്യനു ബലാധിക്യവും ഇഷ്ടഭാവസ്ഥിതിയും ഉണ്ടായിരുന്നാൽ തൊണ്ണൂറ്റൊന്നു വർഷം ആയുസ്സുണ്ടെന്നു് വിചാരിക്കണമെന്നു "കാലാത്മാ ദിനകൃൽ" എന്നുള്ള പ്രയോഗം കൊണ്ടു സൂചിപ്പിച്ചിരിക്കുന്നു. ഇവിടെ ലകാരളകാരങ്ങൾക്കു് അഭേദം കല്പിച്ചാണു വർഷസംഖ്യാനിർണ്ണയം ചെയ്തിരിക്കുന്നതു്. രണ്ടും മൂന്നും നാലും ശ്ലോകങ്ങൾ സ്പഷ്ടാർത്ഥങ്ങളാകുന്നു.

വൎണ്ണാസ്താമ്രസിതാതിരക്തഹരിത-
 വ്യാപീതചിത്രാസിതാ
വഹ്ന്യംബ്വഗ്നിജകേശവേന്ദ്രശചികാ-
 സ്സംജ്ഞാദിനാഥാഃ ക്രമാൽ
പ്രാഗാദ്യാ രവിശുക്രലോഹിതതമ-
 സ്സൌരേന്ദുവിൽസൂരയഃ
ക്ഷീണേന്ദ്വൎക്കമഹീസുതാൎക്കതനയാഃ
 പാപാ ബുധസ്തൈൎയ്യുതഃ 5

ശ്ലോ-"രക്തശ്യാമോ ഭാസ്കരോ"ഇത്യാദി പ്രമാണംകൊണ്ടുതന്നെ ഗ്രഹങ്ങളുടെ വൎണ്ണനിശ്ചയം സിദ്ധിച്ചിരിക്കുന്നതിനാൽ പിഷ്ടപേഷണന്യായേന പിന്നെയും വൎണ്ണത്തെക്കുറിച്ചു പറയുന്നതു നഷ്ടപ്രയോജനമാകുന്നു. മുൻപറഞ്ഞ പ്രമാണപ്രകാരം ആദിത്യനു രക്തശ്യാമത്വവും ഈ ശ്ലോകംകൊണ്ടു താമ്രവൎണ്ണത്വവും പറയപ്പെട്ടിരിക്കുന്നു. അതുപോലെ കുജനു് ആദ്യം രക്തഗൌരത്വവും ഇപ്പോൾ അതിരക്തവൎണ്ണവും പറഞ്ഞിരിക്കുന്നു. ഇവയിൽ ഏതാണു ഗ്രാഹ്യമായിട്ടുള്ളതെന്നു് എങ്ങനെ അറിയുന്നു.

ഉ—"രക്തശ്യാമോ ഭാസ്കരോ" എന്ന പ്രമാണംകൊണ്ടു ഉച്ചത്തിൽ നില്ക്കുന്ന ആദിത്യന്നു് രക്തവൎണ്ണവും നീചത്തിൽ നിൽക്കുന്ന ആദിത്യന്നു് ശ്യാമവൎണ്ണവുമാണു പറഞ്ഞിരിക്കുന്നതു്. ഈ ശാസ്ത്രം ജാതകചിന്തയിൽ ഉപയോഗിക്കേണ്ടതാകുന്നു. രണ്ടാമതു പറഞ്ഞ ഹരിതാദിവൎണ്ണങ്ങൾ ജാതകാദികളിൽ യോജിക്കാതിരിക്കുന്നതുകൊണ്ടു ഹൃതനഷ്ടാദിപ്രശ്നങ്ങളിൽ ഉപയോഗിക്കേണ്ടതാകുന്നു. 'ബുധസ്സൂൎയ്യസുതാ'വിത്യാദിപദ്യം സ്പഷ്ടാൎത്ഥംതന്നെയാകുന്നു.

വിപ്രാദിതശ്ശുക്രഗുരു കുജാൎക്കൌ
ശശീബുധശ്ചേത്യസിതോന്ത്യജാനാം
ചന്ദ്രാൎക്കജീവാജ്ഞസിതൌ കുജാൎക്കീ
യഥാക്രമം സത്വരജസ്തമാംസി. ൬

ഗു—ശനി അവാന്തരങ്ങളായ ചണ്ഡാലാദികളുടേയും ബലവാനായാൽ ശൂദ്രജാതിയുടേയും ബോധകനാകുന്നു.

ശി—ഇവിടെ അനുലോമപ്രതിലോമജാതിയുടെ വിഭാഗം എങ്ങനെ? അതെന്തു ലക്ഷണംകൊണ്ടാകുന്നു.

ഗു—ശുക്രനും വ്യാഴവും ജാത്യാ ബ്രാഹ്മണരാകുന്നു. അവൎക്ക് ആദിത്യന്റേയോ കുജന്റേയോ യോഗവും ആദിത്യകുജന്മാൎക്ക ഗുരുശുക്രന്മാരേക്കാൾ ബലഹാനിയും ഭവിക്കുന്നുഎങ്കിൽ ബ്രാഹ്മണബീജത്തിൽനിന്നുണ്ടായ ക്ഷത്രിയൻ അനുലോമജാതിയെന്നും ആദിത്യനോ ചൊവ്വായ്ക്കോ ബലാധിക്യമെങ്കിൽ ക്ഷത്രിയബീജത്തിൽനിന്നുണ്ടായ ബ്രാഹ്മണൻ പ്രതിലോമജാതിയെന്നും ഗ്രഹിക്കണം. ആദിത്യനോടോ ചൊവ്വായോടോ ചന്ദ്രനോ ബുധനോ ബലഹീനന്മാരായി കൂടുകയോ നോക്കുകയോ ചെയ്താൽ ക്ഷത്രിയബീജത്തിൽനിന്നുണ്ടായ വൈശ്യൻ അനുലോമജാതിയാകുന്നു. ചന്ദ്രനോ ബുധനോ ബലാധികന്മാരാകുന്നുഎങ്കിൽ വൈശ്യജാതിയിൽനിന്നുണ്ടായ ക്ഷത്രിയൻ പ്രതിലോമജാതിയാകുന്നു. ചന്ദ്രനോടോ ബുധനോടോ ബലഹീനനായ ശനിക്കു യോഗമോ ദൃഷ്ടിയോ ഉണ്ടായാൽ സങ്കീൎണ്ണജാതിയിൽനിന്നുണ്ടായ ശൂദ്രൻ അനുലോമജാതിയാകുന്നു. ശനിക്കു ബലാധിക്യമെങ്കിൽ പ്രതിലോമജാതിയാകുന്നു. ബലഹീനനായ ശനിക്കു ശുക്രനോടോ വ്യാഴത്തോടോ യോഗദൃഷ്ടികൾ ഉണ്ടായാൽ ശൂദ്രജാതിയിൽനിന്നുണ്ടായ ബ്രാഹ്മണൻ പ്രതിലോമജാതിയാകുന്നു. ഇങ്ങനെ യുക്തിവിചാരംചെയ്തു സകലജാതിയേയും നിശ്ചയിക്കാവുന്നതാകുന്നു. സൂക്ഷ്മബുദ്ധികളാൽ വിചാരിക്കപ്പെടേണ്ടതാകുന്നു.

മധുപിംഗലദൃൿ ചതുരശ്രതനുഃ
പിത്തപ്രകൃതിസ്സവിതാല്പകചഃ
തനുവൃത്തതനുൎബ്ബഹുവാതകഫഃ
പ്രാജ്ഞശ്ച ശശീമൃദുവാൿശുഭദൃൿ വൃ

ഇ—"മധുപിംഗലദൃൿ" എന്നതുകൊണ്ടു്, ഭൂമിയുടെ മണ്ണിന്റെ നിറം മധുപോലെ പിംഗലമാണെന്നു പറയണം. "ചതുരശ്രതനു" എന്നതുകൊണ്ടു് ഭൂമി സമചതുരശ്രമാണെന്നു അറിയണം. "പിത്തപ്രകൃതി" എന്നതുകൊണ്ടു്, ഭൂമി ഉഷ്ണാധിക്യമുള്ളതാണെന്നു ഗ്രഹിക്കണം. "അല്പകചഃ" എന്നതുകൊണ്ടു വൃക്ഷങ്ങൾ കുറഞ്ഞ വെളിപ്രദേശമാണെന്നു പറയണം. "തനുവൃത്തതനു" എന്നതിനാൽ ഭൂമി വിസ്താരംകുറഞ്ഞു് വൃത്താകൃതിയാണെന്നും "ബഹുവാതകഫഃ" എന്നതുകൊണ്ടു് ഭൂമി അധികം വായുസഞ്ചാരവും ജലാധിക്യവും ഉള്ളതെന്നും, "പ്രാജ്ഞഃ" എന്നതുകൊണ്ടു് മ്ലേച്ഛത്വം കുറഞ്ഞതും ഉത്തമജനനിവാസയോഗ്യവും ആയ ഭൂമിയെന്നും, "ശുഭദൃൿ" എന്നതുകൊണ്ടു് നല്ല വളമുള്ളതും സസ്യാദികളാലും മററും ദാരിദ്ര്യഹാനിയെ കൊടുക്കുന്നതുമായ ഭൂമിയെന്നുംപറയണം. ഈ അൎത്ഥം വളരെ സൂക്ഷ്മമായിട്ടുള്ളതാകുന്നു. ഇവിടെ രഹസ്യമായ മറെറാരൎത്ഥവും വിചാരിക്കേണ്ടതായിട്ടുണ്ടു്. "മൂഢവാൿ ശുഭദൃൿ" ഈ പ്രയോഗത്തിൽ "മൂഢ" എന്നശബ്ദം ശനിയെക്കുറിക്കുന്നു. "വിത്തം നേത്രം വാക്കുടുംബം ചവിത്താൽ" എന്നതിനാൽ വാക്കു് രണ്ടാമിടമാകുന്നുവല്ലോ. ഇതിനാൽ സത്യസ്ഥാനമാകുന്ന വാക്കിൽ ശനി യാതൊരു ജാതകത്തിൽ ഭവിക്കുന്നുവോ ആ ജീവി ശുഭദൃക്കായിരിക്കും. അയാളുടെ കണ്ണിനു് യാതൊരു കേടും ഉണ്ടാകുന്നതല്ല.

ക്രൂരദൃക്തരുണമൂൎത്തിരുദാരഃ
പൈത്തികസ്സുചപലഃ കൃശമദ്ധ്യഃ
ശിഷ്ടവാൿസതതഹാസ്യരുചിജ്ഞഃ
പിത്തമാരുതകഫപ്രകൃതിശ്ച ൻ

ഇ—"ക്രൂരദൃൿ" എന്നതിനാൽ കഠിനമായ ചരലുകളോടുകൂടിയ മണ്ണുള്ളതും "തരുണമൂൎത്തി" എന്നതിനാൽ എല്ലാവൎക്കും വസിക്കുന്നതിനു താല്പൎയ്യം കൊടുക്കുന്നതും,

"ഉദാരഃ" എന്നതുകൊണ്ടു് വളരെ വ്യയത്തെ ഉണ്ടാക്കുന്നതും "പൈത്തികഃ" എന്ന പ്രയോഗത്താൽ ഉഷ്ണാധിക്യത്താൽ വളരെ ദോഷമുള്ളതും "സുചപലഃ" എന്നതുകൊണ്ടു ചില സമയങ്ങളിൽ കാടുപിടിച്ചും ചിലപ്പോൾ വെളിപോലെയും ഇരിക്കുന്നതും ചിലസമയം വിളവുണ്ടായിട്ടും ചിലപ്പോൾ വിളവില്ലാതെയും ഇരിക്കുന്നതും, "കൃശമധ്യഃ" എന്നതിനാൽ രണ്ടുവശവും വിസ്താരമുള്ളതും നടുചുരുങ്ങിയതും "ശിഷ്ടവാക്" എന്ന പ്രയോഗത്താൽ താമസിക്കുന്നവൎക്കു്, ഛിദ്രാദികൎമ്മമൂലം രണ്ടുപക്ഷം ഉണ്ടായിരിക്കുന്നതും "സതതഹാസ്യരുചിഃ" എന്നതിനാൽ ഇതിൽ താമസിക്കുന്നവർ ഹാസ്യരസപ്രധാനന്മാരായിരിക്കാനിടവരുന്നതും "പിത്തമാരുതകഫപ്രകൃതിശ്ച" എന്ന പ്രയോഗംകൊണ്ടു് ഉഷ്ണാധിക്യംകൊണ്ടും കൊടുങ്കാററുകൊണ്ടും പലവിധം ദോഷം ഉണ്ടാകുന്നതും ആയ ഭൂമിയെന്നും പറയണം.

ബൃഹത്തനുഃ പിംഗലമൂൎദ്ധജേക്ഷണോ
ബൃഹസ്പതിഃ ശ്രേഷ്ഠമതിഃ കഫാത്മകഃ
ഭൃഗുസ്സുഖീ കാന്തവപുസ്സുലോചനഃ
കഫാനിലാത്മാ സിതവക്രമൂൎദ്ധജഃ

ഇ—ഭൂമിപ്രശ്നത്തിൽ വ്യാഴം തൽക്കാലാരൂഢാധിപനായിവന്നാൽ "ബൃഹത്തനുഃ" എന്നു പ്രയോഗിച്ചിരിക്കുന്നതിനാൽ വളരെ ഭണ്ഡു് വിസ്താരമുള്ളതും, പിംഗളങ്ങളായ മണ്ണുകളോടുകൂടിയതും വളരെ വൃക്ഷങ്ങളോടുകൂടിയതും "ശ്രേഷ്ഠമതിഃ" എന്നതിനാൽ താമസിക്കുന്നവൎക്കു് സന്മാൎഗ്ഗവിചാരത്തിനിടവരുത്തുന്നതും, "കഫാത്മകഃ" എന്നതിനാൽ ജലാധിക്യത്താൽ ദോഷത്തോടുകൂടിയതുമായ ഭൂമിയായിരിക്കും. ശുക്രൻ ആരൂഢാധിപനായിവന്നാൽ "സുഖി" എന്നതിനാൽ വസിക്കുന്ന ജനങ്ങൾ സുഖികളായിട്ടും "കാന്തവപുഃ" എന്നതിനാൽ ശരീരസൌഭാഗ്യമുള്ളവരായിട്ടും കാണുന്നസമയം വളരെ നന്നായിട്ടും "സുലോച

നഃ" എന്നതിനാൽ നല്ല മണ്ണുള്ളതും "കഫാനിലാത്മാ" എന്നതിനാൽ ജലാധിക്യംകൊണ്ടും കാററിൻെറ ആധിക്യംകൊണ്ടും ചിലസമയങ്ങളിൽ ദോഷമുള്ളതും "അസിതവക്രമൃൽജഃ" എന്നതിനാൽ വളരെ പന്തലിച്ച വൃക്ഷങ്ങൾ ഉള്ളതുംആയ ഭൂമിയാകുന്നു.

മന്ദോലസഃ കപിലദൃക്കൃശദീർഘഗാത്രഃ
സ്ഥൂലദ്വിജഃ പരുഷരോമകചോനിലാത്മാ
സ്നായ്വസ്ഥ്യസൃക്ത്വഗഥ ശുക്ലവസേ ച മജ്ജാ
മന്ദാർക്കചന്ദ്രബുധശുക്രസുരേഡ്യഭൌമാഃ ൧൭

ഗു — ഭൂമിപ്രശ്നത്തിൽ ആരൂഢാധിപനായി ശനി വന്നാൽ "അലസഃ" എന്നതുകൊണ്ട് ഈ ഭൂമി, വസിക്കുന്നവൎക്കു രോഗാദ്യനിഷ്ടമുണ്ടാക്കുന്നതും, "കപിലദൃൿ" എന്നതിനാൽ താമ്രവൎണ്ണമായ മണ്ണിനോടുകൂടിയതും "കൃശദീർഘഗാത്രഃ" എന്നതിനാൽ വീതികുറഞ്ഞു വളരെ നീളത്തോടുകൂടിയതും "സ്ഥൂലദ്വിജഃ" എന്ന പ്രയോഗംകൊണ്ടു വലുതായ പാറക്കല്ലുകളോടുകൂടിയതും "പരുഷരോമകചഃ" എന്നതിനാൽ അസ്സിശലങ്ങളായ വളരെ വൃക്ഷങ്ങളോടുകൂടിയതുമായിരിക്കും. രോഗപ്രശ്നാദികളിൽ ആദിത്യൻ ആരൂഢനവാംശകാധിപനായിട്ടോ അതിവീര്യവാനായിട്ടോ ഷഷ്ഠാധിപനായിട്ടോ വന്നാൽ അസ്ഥിസംബന്ധമായിട്ടു പിത്താധിക്യത്താൽ സംഭവിച്ച രോഗമെന്നു പറയണം. ഈ വണ്ണം എല്ലാഗ്രഹങ്ങളെക്കൊണ്ടും യുക്ത്യനുസാരേണ രോഗം പറയേണ്ടതാകുന്നു.

ശി — "ത്വഗഥ" എന്നുള്ളതിൽ അഥശബ്ദപ്രയോഗം എന്തഭിപ്രായത്തോടുകൂടിയാകുന്നു.

ഗു — "മജ്ജാശുക്ലാനിധാവതഃ" എന്നു് അഷ്ടാംഗഹൃദയത്തിൽ പറഞ്ഞിരിക്കുന്ന മജ്ജാശുക്ലാദികളായ ധാതുക്കളിൽവച്ചു് "സ്നായ്വസ്ഥ്യസൃക്ത്വഗ്" എന്ന നാലുധാതു

ക്കൾ അസാരങ്ങളും ശേഷങ്ങളായ മൂന്നുധാതുക്കൾ അസ്ഥിസാരവും, ഭക്ഷണസാരവും, സത്വസാരവും ആണെന്നു തോന്നിപ്പിക്കുന്നതിനുവേണ്ടിയാണു് അഥശബ്ദം മദ്ധ്യേ പ്രയോഗിച്ചതു്. രോഗപ്രശ്നാദികളിൽ മജ്ജാശുക്ലവസകളിൽ ത്രിദോഷം ബന്ധിച്ചാൽ പ്രയത്നസാദ്ധ്യമെന്നും ശേഷം ധാതുക്കളിൽ ത്രിദോഷസംബന്ധമുണ്ടായാൽ രോഗം സാദ്ധ്യംതന്നെയെന്നും പറയേണ്ടതാകുന്നു. ഇതു് രോഗപ്രശ്നാദികളിൽ വളരെ ഉപയോഗമാകുന്നു.

ദേവാംബ്വഗ്നിവിഹാരകോശശയന
ക്ഷിത്യുൽകരാസ്സ്യുഃ ക്രമാ-
ദ്വസ്ത്രം സ്ഥൂലമഭുക്തമഗ്നികഹതം
മദ്ധ്യം ദൃഢം പാടിതം
താമ്രം സ്യാന്മണിഹേമയുക്തിരജതാ
ന്യർക്കാച്ച മുക്തായസീ
**ദ്രേക്കാണൈസ്ത്രിശിരാദയസ്ത്രുരുശ്ച**
**ജംഗാദിഷൂദ്യൽസു വാ** ൧൨

ഗ്ര — ജാതകത്തിൽ ജനനസമയത്തു ലഗ്നനവാംശകാധിപന്റെയോ അല്ലെങ്കിൽ ബലവാനായ ഗ്രഹത്തിന്റെയോ സ്ഥാനത്തു് ഖ്യാതിയും, താല്പര്യവും, വസിക്കുന്നതിൽ ആശയും ഉണ്ടാകുന്നതാണു്. പ്രശ്നത്തിൽ ചൌര്യാദികാര്യങ്ങളിൽ ചോരന്റെ ഗതി ഷഷ്ഠാധിപസ്ഥാനത്തോ ഷഷ്ഠാധിപന്റെ നവാംശകാധിപസ്ഥാനത്തോ ആയിരിക്കുമെന്നും മോഷ്ടിച്ചിരിക്കുന്ന ദ്രവ്യങ്ങൾ ഈ സ്ഥാനത്തു് ഉണ്ടായിരിക്കുമെന്നും പറയണം. ജാതകത്തിൽ നാലാംഭാവാധിപന്റെ വസ്ത്രം ധാരണയോഗ്യമാകുന്നു. ചൌര്യപ്രശ്നാദികളിൽ ഷഷ്ഠാധിപനു് ഏതുവസ്ത്രമോ ആ വസ്ത്രം ചോരവേഷ്ടിതമായിരിക്കും.

ശി — ചൊവ്വയ്ക്കും, ആദിത്യനും ഗ്രീഷ്മഋതു എന്നതു് ആണെങ്കിൽ 'രു' എന്ന സ്ഥാനത്തു് 'മി' എന്നാകട്ടെ.

"ശശ്രുമിചജ്ഞഗപാദിഷൂദ്യൽസൃഖാ" എന്നതന്നെ പാഠവും മികാരംകൊണ്ടു മിഹിരനെ ഉപലക്ഷിക്കുന്നു.

ന്ന—തന്റെ ചോദ്യം വളരെ കഠിനമാകുന്നു. ഇവിടെ ഉച്ചാരോപിയായ സൂൎയ്യന്, ഗ്രീഷ്മൎത്തുവും, നീചാരോപിയായ സൂര്യന് വർഷൎത്തുവും പറയേണ്ടതായിരിക്കുന്നതിനാൽ "മി" എന്നു പറഞ്ഞാൽ രണ്ടു ൠതുവും തോന്നുന്നതാകുന്നു. സ്ഥിരമായിരിക്കുന്ന ൠതു നഷ്ടജാതകാദികളിൽ ആവശ്യപ്പെടുന്നതുകൊണ്ടു "മി" എന്നു പ്രയോഗിക്കാതെ 'ഝ' എന്നുതന്നെ പഠിക്കേണ്ടതാകുന്നു. ഈ അൎത്ഥം വളരെ രഹസ്യമാകുന്നു. "ത്രിദശേ"തി പദ്യത്തിൽ വിശേഷം ഒന്നുമില്ല.

അയനക്ഷണവാസരൎത്തവോ
മാസോൎദ്ധ്വേ സമാ ച ഭാസ്കരാൽ
കടുകലവണതിക്തമിശ്രിതാ
മധുരാമ്ലൌ ച കഷായ ഇത്യപി ൧൩.

കാൎയ്യസാദ്ധ്യപ്രശ്നത്തിൽ ബലവാനായ ഗ്രഹത്തിന്റെ കാലം പറഞ്ഞുകൊള്ളണം. ജാതകത്തിൽ ബാലാരിഷ്ടാദികളിൽ അരിഷ്ടയോഗപ്രദന്മാരായ ഗ്രഹങ്ങളിൽവച്ചു് ബലവാനായ ഗ്രഹം ഏതോ ആ ഗ്രഹത്തിന്റെ കാലത്തു് അരിഷ്ടംപറയേണ്ടതാകുന്നു. വിശേഷിച്ചു് ഞായറാഴ്ച മുതൽ ഏഴു് ആഴ്ചയിൽ ആരംഭിക്കുന്ന കാൎയ്യം സാധിക്കേണ്ടുന്നകാലവും ഇതുകൊണ്ടുതന്നെ പറയണം. ഇതു ഭക്ഷണപ്രശ്നത്തിനും ഔഷധപ്പൊരുത്തം നോക്കുന്നതിനും ഉപയോഗമാകുന്നു. ഔഷധത്തിന്റെ രസം ഏതോ ആ രസാധിപന്റെ വാരത്തിൽ ഔഷധം സേവിച്ചാൽ വളരെ ഫലം ഉണ്ടാകുന്നതാകുന്നു. സാദ്ധ്യകാൎയ്യങ്ങൾക്കു കാലനിശ്ചയംചെയ്വാൻ വ്യാഴശുക്രന്മാരിൽവച്ചു ബലവാൻ ആരോ ആ ഗ്രഹത്തിന്റെ കാലംതന്നെ സൂക്ഷ്മമായിട്ടുള്ളതു്. എന്നു തോന്നുന്നതിനുവേണ്ടിയാകുന്നു അയനംമുതൽ ൠതു

വരെ ഒരു സമാസമായും "മാസോദ്ധ്വേ സമാ ച ഭാസ്ക രാൽ" എന്നു വ്യാഴത്തിനും ശുക്രനും ശനിക്കും ഉള്ളകാലം സമാസംക്രൂടാതെയും പറഞ്ഞതു്. ഇതു വളരെ രഹസ്യമാ യിട്ടുള്ളതാകുന്നു. പതിനഞ്ചുമുതൽ പത്തൊൻപതുവരെ യുള്ള പദ്യങ്ങളിൽ വിശേഷാൎത്ഥം ഒന്നുമില്ല.

ഉദഗയനേ രവിശീതമയൂഖൌ
വക്രസമാഗമഗാഃ പരിശേഷാഃ
വിപുലകരായുധി ചോത്തരസംസ്ഥാ-
ശ്ചേഷ്ടിതവീൎയ്യയുതാഃ പരികല്പ്യാഃ ൨൦

ശി — ആദിത്യനു് 'ഉത്തരായണം' 'ദക്ഷിണായനം' എന്ന വ്യവഹാരം പ്രസിദ്ധംതന്നെയാകുന്നു. ചന്ദ്രനു് ഉത്തരായണം എങ്ങിനെ? ഇതു വളരെ അപ്രസിദ്ധമാ ണല്ലോ.

ഗു — "ഇൺ ഗതൌ" എന്ന ധാതുവിൽനിന്നു അയന ശബ്ദം ഉണ്ടാകകൊണ്ടു വടക്കോട്ടുള്ള ഗതി ഉത്തരായണം തെക്കോട്ടുള്ള ഗതി ദക്ഷിണായനം എന്നുമാത്രം അൎത്ഥമുള്ള തിനാൽ വെളുത്ത പ്രതിപദംമുതൽ ചന്ദ്രനു സൂൎയ്യമണ്ഡല ത്തിൽനിന്നു ഉത്തരഗതി സംഭവിക്കുന്നതുകൊണ്ടു്, വെളു ത്തപക്ഷം ഉത്തരായണമാകുന്നു. കറുത്തപക്ഷം ദക്ഷിണാ യനവുമാണല്ലോ. അതിനാൽ പൂൎവ്വപക്ഷത്തിൽ ചന്ദ്രൻ ബലവാനാകുന്നു.

നിശിശശികുജസൌരാസ്സൎവ്വദാജ്ഞോഹ്നി ചാന്യേ
ബഹുലസിതഗതാഃ സ്യുഃ ക്രൂരസൌമ്യാഃ ക്രമേണ
ദ്വ്യയനദിവസഹോരാമാസപൈഃ കാലവീൎയ്യം
ശകുബുഗുശുചരാദ്യാവൃദ്ധിതോ വീൎയ്യവന്തഃ. ൨൧

ഗു — ഇവിടെ ക്രമേണ എന്നപദം "നിശിശശികുജ സൌരാഃ" എന്നിടത്തും "അഹ്നിച" എന്നിടത്തും സംബ ന്ധിക്കേണ്ടതാകുന്നു. അപ്പോൾ രാത്രിയിൽ പത്തുനാഴിക

രാവാകുന്നതുവരെ ചന്ദ്രനും ൨൦ നാഴികവരെ ചൊവ്വായ്ക്കും പിന്നെ മുപ്പതുനാഴികവരെ ശനിക്കും അധികം ബലമുണ്ടെന്നു് ഊഹിക്കണം. ഇതുപോലെ പകൽ ആദിത്യനും വ്യാഴത്തിനും, ശുക്രനും, പത്തുപത്തുനാഴികവീതം കാലം ബലാധിക്യമുള്ളതാണെന്നു ഊഹിക്കേണ്ടതാകുന്നു. ഇങ്ങനെ കറുത്ത പക്ഷത്തിൽ ക്രൂരഗ്രഹങ്ങളായ ആദിത്യൻ, ചൊവ്വ, ശനി, ഇവയ്ക്കു് അയ്യഞ്ചുപക്കംവീതം കണ്ടു് ഉൾബലം ഊഹിക്കണം. വെളുത്തപക്ഷത്തിൽ മൂന്നേമുക്കാൽ പക്കംവീതം കണ്ടു് ചന്ദ്രനും, ബുധനും, വ്യാഴത്തിനും ശുക്രനും ഉൾബലം നിശ്ചയിക്കേണ്ടതാകുന്നു.

ഇതി ബൃഹജ്ജാതകേ "ഹോരാഫലരത്നാവലീ"
നാമഭാഷാവ്യാഖ്യാനസഹിതേ ദ്വിതീയോദ്ധ്യായഃ സമാപ്തഃ

---

## അഥ തൃതീയോദ്ധ്യായഃ

ക്രൂരഗ്രഹൈസ്സുബലിഭിർവ്വിഹഗൈശ്ച സൗമ്യൈഃ
ക്ലീബേ ചതുഷ്ടയഗതേ തദവേക്ഷണാദ്വാ
ചന്ദ്രോപഗദ്വിരസഭാഗസമാനരൂപാ
സത്വം വദേദ്യദി ഭവേൽ സ വിയോനിസംജ്ഞഃ ൧

ശി — ക്ലീബഗ്രഹം രണ്ടുള്ളപ്പോൾ "ക്ലീബേ ചതുഷ്ടയഗതേ" എന്നു ഏകവചനം ഉപയോഗിച്ചതു് എന്തുകൊണ്ടാകുന്നു.

ഗു — ചതുഷ്ടയത്തിൽ നില്ക്കുന്ന ക്രൂരഗ്രഹങ്ങളും പ്രത്യേകം യോഗത്തെ കൊടുക്കുന്നവരാകുന്നു എന്നു് ഇതുകൊണ്ടു സൂചിപ്പിക്കുന്നു.

രണ്ടാമത്തെ ശ്ലോകത്തിൽ പറയത്തക്ക വിശേഷാർത്ഥം ഒന്നുമില്ല.

ക്രിയസ്സിരോ വക്ത്രഗളേ വൃഷോന്യേ
പാദാംസകം പൃഷ്ഠമുരോഥ പാര്‍ശ്വേ
കുക്ഷിസ്ത്വപാനാംഘ്ര്യഥ മേഢ്രമുഷ്കൗ
സ്ഫിക്പുച്ഛമിത്യാഹ ചതുഷ്പദാംഗേ. ൩

ശി— മിഥുനം രാശിക്കു പൂര്‍വ്വപാദങ്ങള്‍ രണ്ടും തോളുകള്‍ രണ്ടും ഉപലക്ഷിതങ്ങളാകുന്നു. ഇടത്തേതെന്നും വലത്തേതെന്നും ഇപ്പറഞ്ഞ യുക്തികൊണ്ടര്‍ത്ഥംകിട്ടുന്നുവെങ്കിലും ഇടത്തേ തോളിലെന്നും ഇടത്തേ പൂര്‍വ്വപാദത്തിലെന്നും എങ്ങനെ വിചാരിക്കാം.

ഗു—ഇവിടെ ബുദ്ധിമാന്മാരാല്‍ ഇതു യുക്തിപൂര്‍വ്വം ഊഹിക്കപ്പെടണംതന്നെ. എങ്ങനെയെന്നാല്‍ ചരരാശിയെങ്കില്‍ ഇടത്തേ പൂര്‍വ്വപാദത്തിലെന്നും സ്ഥിരരാശിയെങ്കില്‍ ഇടത്തേത്തോളിലെന്നും ഉഭയരാശിയെങ്കില്‍ രണ്ടിലുംകൂടെയെന്നും ഊഹിക്കണം. നാലും അഞ്ചും ശ്ലോകങ്ങളില്‍ വിശേഷമൊന്നും പറയത്തക്കതായില്ല.

ഹോരേന്ദുസൂരിരവിഭിര്‍വ്വിബലൈസ്തൃണാനാം
തോയേ സ്ഥലേ തരുഭവോംശകൃതഃ പ്രഭേദഃ
ലഗ്നാല്‍ ഗ്രഹസ്ഥലജലര്‍ക്ഷപതിസ്തു യാവാം
സ്താവന്ത ഏവ തരവഃ സ്ഥലതോയജാതാഃ ൬

ഗു— ലഗ്നം, ചന്ദ്രന്‍, വ്യാഴം, ആദിത്യന്‍ ഇവര്‍ എത്രമാത്രം ബലാധികന്മാരായ്ഭവിക്കുന്നുവോ, അത്രത്തോളം ബുദ്ധിശക്തിയും ഓരോ കാര്യങ്ങള്‍ സാധിക്കുന്നതില്‍ അത്രത്തോളം സാമര്‍ത്ഥ്യവും ഉണ്ടായിരിക്കുന്നതാകുന്നു. ഇതു വളരെ സാരവും പ്രയോഗക്ഷമവും ആയ ഒരു അര്‍ത്ഥമാകുന്നു.

അന്തസ്സാരാന്‍ ജനയതി രവിര്‍ദുര്‍ഭഗാന്‍ സൂര്യസൂനുഃ
ക്ഷീരോപേതാംസ്തുഹിനകിരണഃ കണ്ടകാഢ്യാംശ്ച ഭൌമഃ

വാഗീശജ്ഞൌ സഫലവിഫലാൻ പുഷ്പവൃക്ഷാംശ്ച ശുക്രഃ
സ്നിഗ്ദ്ധാനിന്ദുഃ കടുകവിടപാൻ ഭൂമിപുത്രശ്ച ഭൂയഃ ൭

ഗു — ഇതു ഭൂമ്യാദിപ്രശ്നങ്ങളിൽ ഭൂമിയുടെ അടയാളം അറിവാൻ ഉപയോഗമുള്ളതാകുന്നു. ജാതകത്തിൽ ലഗ്നനവാംശകാധിപതി സൂൎയ്യനെങ്കിൽ അന്തസ്സാരന്മാരായ മനുഷ്യരുടെ ജനനത്തെ പറയണം. അതായത് ഉള്ളിൽ വളരെ കാഠിന്യവും പുറമേ മറെറാരുവിധവും ഉള്ള മനുഷ്യരെ ജനിപ്പിക്കുന്നതാകുന്നു. "ദുർഭഗാൻ സൂൎയ്യസൂനുഃ", ഇതിനാൽ ലഗ്നനവാംശകാധിപതി ശനിയെങ്കിൽ കണ്ടാൽ വളരെ ദുർഭഗന്മാരായ മനുഷ്യരുടെ ജനനത്തെ പറയാവുന്നതാകുന്നു. "ക്ഷീരോപേതാംസ്തുഹിനകിരണഃ", ഇതുകൊണ്ടു ലഗ്നനവാംശകാധിപതി ചന്ദ്രനാണെങ്കിൽ സകലജനങ്ങളോടും ദയയും സ്നേഹവും ഉള്ള മനുഷ്യരെ ജനിപ്പിക്കുന്നു. "കണ്ടകാഢ്യാംശ്ച ഭൗമഃ" ഇതിനാൽ ലഗ്നനവാംശകാധിപതി കുജനാകുന്നുവെങ്കിൽ സജ്ജനങ്ങൾക്കു അടുത്തുചെല്ലാൻ പാടില്ലാത്തവരും ദുൎജ്ജനങ്ങളാൽ പരിവൃതന്മാരും ജനോപദ്രവകാരികളുമായ മനുഷ്യരെ ജനിപ്പിക്കുന്നു. ലഗ്നനവാംശകാധിപതി വ്യാഴമെങ്കിൽ മനോഹരന്മാരും സകല ജനങ്ങൾക്കുമുപകാരികളും സജ്ജനങ്ങളുമായ ആളുകളെ ജനിപ്പിക്കുന്നു. ലഗ്നനവാംശകാധിപതി ബുധനെങ്കിൽ സൌമ്യന്മാരും ഒരുത്തൎക്കും ഉപകാരമില്ലാത്തവരും ആയ മനുഷ്യരെ ജനിപ്പിക്കും. ലഗ്നനവാംശകാധിപതി ശുക്രനെങ്കിൽ നാനാദിക്കുകളിൽ കീൎത്തിയുള്ളവരും പലവിധ വിദ്യകൾ ഉള്ളവരും ആയ ജനങ്ങളെ ജനിപ്പിക്കുന്നു. ഇങ്ങനെയുള്ള അൎത്ഥം ജാതകത്തിൽ രഹസ്യതരമാകുന്നു.

ശി — "അന്തസ്സാരാൻ ജനയതിരവിർദുർഭഗാൻ സൂൎയ്യസൂനുഃ" എന്നുള്ളിടത്തു ചന്ദ്രനെപ്പറയാതെ ക്രമംവിട്ടു ശനിയേ പറഞ്ഞതു് എന്തഭിപ്രായത്തോടുകൂടിയാകുന്നു?

ഭാ — ലഗ്നനവാംശകാധിപതികളായ ക്രൂരഗ്രഹങ്ങൾ ക്രൂരയോഗദൃഷ്ടിയുണ്ടായിട്ടും സൌമ്യയോഗദൃഷ്ടികളില്ലാതെയും ഇരിക്കുമ്പോഴും സൗമ്യഗ്രഹങ്ങൾ ലഗ്നനവാംശകാധിപതികളായി ക്രൂരയോഗദൃഷ്ടി ഇല്ലാതെയും സൌമ്യയോഗദൃഷ്ടി ഉണ്ടായിട്ടും ഇരിക്കുമ്പോഴും പറഞ്ഞിരിക്കുന്ന ഫലങ്ങൾ വളരെ സൂക്ഷ്മമായനുഭവിക്കുന്നതാണെന്നു സൂചിപ്പിക്കുന്നു. ഇതു് ഉപദേശാൎത്ഥമാകുന്നു.

ശുഭോൎശുഭൎക്ഷേ രുചിരം കുഭൂതലേ
കരോതി വൃക്ഷം വിപരീതമന്യഥാ
പരാംശകേ യാവതി വിച്യുതസ്സ്വകാ-
ദ്ഭവന്തി തുല്യാസ്തരവസ്തഥാവിധാഃ

ഭാ — ഈ പ്രശ്നത്തിൽ ഭൂമിലക്ഷണം പറയുന്നിടത്തും വൃക്ഷസംഖ്യയെ പറയുന്നേടത്തും വളരെ ഉപയോഗമാകുന്നു; ജാതകത്തിൽ ലഗ്നനവാംശകാധിപതി ശുഭനായി അശുഭക്ഷേത്രത്തിൽ നില്ക്കുന്നുവെങ്കിൽ മാതാവു വ്യഭിചാരിണിയെന്നു പറയണം. ലഗ്നനവാംശകാധിപതി അശുഭനായി ശുഭക്ഷേത്രത്തിൽ നില്ക്കുന്നുവെങ്കിൽ ഉഭയകുലപരിശുദ്ധിയില്ലാത്തവനെന്നു പറയണം. ഈ അൎത്ഥം ജാതകത്തിൽ ആദ്യമായി ആലോചിക്കേണ്ടതാകുന്നു.

ഇതി ബൃഹജ്ജാതകേ "ഹോരാഫലരത്നാവലീ"
നാമഭാഷാവ്യാഖ്യാനസഹിതേ തൃതീയോദ്ധ്യായഃ

---

## അഥ ചതുൎത്ഥാദ്ധ്യായഃ

യഥാസ്തരാശിൎമ്മിഥുനം സമേതി
തഥൈവ വാച്യോ മിഥുനപ്രയോഗഃ
അസദ്ഗ്രഹാലോകിതസംയുതേസ്തേ
സരോഷ ഇഷ്ടൈസ്സവിലാസഹാസഃ

ഗു—ഇവിടെ അസ്തരാശിയെന്ന പദത്തിന്ന് അസ്ത രാശിദ്രേഷ്ക്കാണമായ പ്രാണി എന്നൎത്ഥം. മിഥുനപദത്തിന്ന ഭാവപ്രാധാന്യം ഉണ്ടാകകൊണ്ട് മിഥുനക്രിയ എന്നൎത്ഥം. അപ്പോൾ ജനനലഗ്നം മേടമെങ്കിൽ അസ്തരാശി തുലാമാകുന്നു. ഇതിനാൽ തുലാധരപുരുഷൻ ദ്രേഷ്ക്കാണാകകൊണ്ടു നരമൈഥുനം പോലെ എന്നു പറയണം. ഇടവലഗ്നമെങ്കിൽ സൎപ്പമൈഥുനം പോലെ മൈഥുനം എന്നു പറയാം.

ശി—യാതൊരിടത്തു് മിഥുനം പ്രശ്നലഗ്നമായിരിക്കുന്നുവോ അവിടെ അസ്തരാശി ധനുസ്സാകുന്നുവല്ലോ. അതിൻെറ പൂൎവ്വാൎദ്ധം നരാകൃതിയായും അപരാൎദ്ധം അശ്വാകൃതിയായും കാണുന്നതുകൊണ്ടു് അശ്വമൈഥുനമോ നരമൈഥുനമോ ഏതാണ് പറയേണ്ടതു്?

ഗു—"അശ്വജഘനഃ" എന്നു പറഞ്ഞിരിക്കുന്നതുകൊണ്ടു് അരയിൽനിന്നു കീഴ്ഭാഗം അശ്വാകൃതിയാകയാൽ അശ്വമൈഥുനംപോലെ എന്നുതന്നെ പറയണം. മേടം ഏഴാംരാശിയെങ്കിൽ ആട്ടിൻെറ മൈഥുനം പോലെയും ഇടവം എങ്കിൽ കാളയുടെ മൈഥുനംപോലെയും ആണെന്നറിയണം. ഏഴാംരാശി ഊൎദ്ധ്വമുഖമാണെങ്കിൽ സ്ത്രീ പുരുഷൻെറ മുകളിൽകേറി മൈഥുനമെന്നും അധോമുഖമാണെങ്കിൽ സ്ത്രീ പുരുഷൻെറ കീഴിൽകിടന്നു മൈഥുനമെന്നും, തിൎയ്യങ്മുഖമാണെങ്കിൽ രണ്ടുപേരും ചരിഞ്ഞുകിടന്നു മൈഥുനമെന്നും ഗ്രഹിക്കണം. ഏഴാംഭാവാധിപൻ ആദിത്യനെങ്കിൽ മൈഥുനം പുല്ലപ്പായിൽ കിടന്നാകുന്നു. ചന്ദ്രനെങ്കിൽ മൈഥുനം തഴപ്പായിൽകിടന്നും, ചൊവ്വായെങ്കിൽ സപ്രമഞ്ചക്കട്ടിലിൽകിടന്നും, ബുധനെങ്കിൽ പലകമേൽകിടന്നും വ്യാഴമെങ്കിൽ മെത്തമേൽ കിടന്നും, ശുക്രനെങ്കിൽ ഊഞ്ഞാൽക്കട്ടിലിൽകിടന്നും, ശനിയെങ്കിൽ ഭൂമിയിൽവിരിപ്പുകൂടാതെ കിടന്നും ആകുന്നു. വൃശ്ചികമെ

ങ്കിൽ രണ്ടുപേരും നിന്നുകൊണ്ടും കൎക്കടകമെങ്കിൽ മൈഥുനം ഇരുന്നുകൊണ്ടും ആകുന്നു.

ശി—യാതൊരിടത്തു മേടമോ ഇടവമോ ഏഴാംഭാവമായിട്ടും ഊൎദ്ധ്വമുഖമായിട്ടും ഭവിക്കുന്നു, അവിടെ സ്ത്രീ കീഴിലോ മുകളിലോ എങ്ങനെ കിടന്നാണു് മൈഥുനം നടന്നതു്, ഊൎദ്ധ്വമുഖസ്വരൂപം വിചാരിച്ചാൽ സ്ത്രീ മുകളിൽ എന്നും രാശിസ്വഭാവം ചിന്തിച്ചാൽ സ്ത്രീ കീഴിലാണെന്നും പറയണം. ഇവിടെ എങ്ങനെ സമാധാനം?

ഗു—ഇങ്ങനെ വന്നാൽ രണ്ടുവിധത്തിലും മൈഥുനമുണ്ടാകും.

രവീന്ദുശുക്രാവനിജൈസ്സ്വഭാഗൈ-
ൎഗ്ഗുരൌ ത്രികോണോദയധൎമ്മഗേപി വാ
ഭവത്യപത്യം ഹി വിബീജിനാമിമേ
കരാ ഹിമാംശോൎവ്വിദൃശാമിവാഫലാഃ ൧൨

ഗു—സന്തതിപ്രശ്നത്തിൽ ഗുരുവിന്റെ ത്രികോണംപോലെ ഗുളികത്രികോണവും നന്നാകുന്നു എന്നു് "കോണോദയധൎമ്മഗോപിവാ" എന്ന പ്രയോഗത്താൽ സൂചിപ്പിച്ചിരിക്കുന്നു. ഇതു് ബുദ്ധിമാന്മാരാൽ വിചാരിക്കപ്പെട്ടതാകുന്നു.

ദിവാകരേന്ദ്വോഃ സ്മരഗൌ കുജാൎക്കജൌ
ഗദപ്രദൌ പുംഗളയോഷിതോസ്തദാ
വ്യയസ്വഗൌ മൃത്യുകരൌ യുതൌ തഥാ
തദേകദൃഷ്ട്യാ മരണായ കല്പിതൌ.

ഗു—ഏഴാമിടത്തു ചൊവ്വാനിന്നാൽ തീപൊള്ളൽ, പിത്തത്താലുപദ്രവം, വിഷൂചിക, മസൂരിക ഇത്യാദി രോഗങ്ങൾ ഉണ്ടാകുമെന്നു് ഊഹിക്കേണ്ടതാകുന്നു. ശനി നിന്നാൽ നീരിളക്കം, വായുമുട്ടൽ, രക്ഷോഭൂതപ്രേതാദികളെക്കൊണ്ടുള്ള ഉപദ്രവം ഇവ ഉണ്ടാകുന്നതാകുന്നു.

ശി—"പുംഗളയോഷിതോസ്തദാ" എന്നിടത്തു മാതാപിതാക്കന്മാർക്ക് ഗദപ്രദന്മാരാകുന്നു എന്നു പറയാതെ സാമാന്യമായി പുരുഷസ്ത്രീകൾക്കു ഗദപ്രദന്മാരാകുന്നു എന്നു പറഞ്ഞതു് എന്തഭിപ്രായത്തോടുകൂടിയാകുന്നു?

ഗു—ഈ ശ്ലോകത്തിന്റെ അർത്ഥം വിവാഹാദികളിൽ മുഹൂർത്തരാശിക്കും, വിവാഹാദിപ്പൊരുത്തത്തിനും ഭാര്യാഭർത്തൃവിചാരത്തിനും ഉപയോഗിക്കുന്നതാകകൊണ്ടാണു് മാതാപിതാക്കന്മാർക്കു് എന്നുപറയാതെ "പുംഗലയോഷിതോസ്തദാ" എന്നു സാമാന്യമായി നിർദ്ദേശിച്ചതു്.

ശി—സ്ത്രീപുരുഷന്മാർ എന്നുമാത്രമേ ലോകത്തിൽ വ്യവഹാരമുള്ളൂ. പുരുഷസ്ത്രീകൾ എന്ന വ്യവഹാരം വളരെ ചുരുക്കമാകുന്നു. കാളിദാസകവിതയിൽതന്നെ സ്ത്രീയെയാണു മുമ്പിൽ നിർദ്ദേശിച്ചിരിക്കുന്നതു്. "പാർവ്വതീപരമേശ്വരൌ" എന്ന പ്രയോഗം നോക്കുക!

ഗു—പാത്രബലത്തേക്കാൾ ബീജബലത്തിനു പ്രാധാന്യംസിദ്ധിക്കുന്നു. അതിനാൽ ആദിത്യന്റെ ഏഴിലും, പന്ത്രണ്ടിലും, രണ്ടിലും, കുജനും ശനിക്കും യോഗദൃഷ്ടികളുണ്ടെങ്കിൽ പുരുഷൻ നിശ്ചയമായും രോഗം അനുഭവിക്കും. ചന്ദ്രനു് ഈ യോഗമുണ്ടായിരുന്നാൽ അരിഷ്ടപരിഹാരത്താൽ നിവൃത്തിയുണ്ടാവുന്നതാണെന്നു തോന്നുന്നതിനുവേണ്ടി "പുംഗലയോഷിതോഃ" എന്നതിൽ പുരുഷന്റെ നിർദ്ദേശം മുമ്പിൽചെയ്തു.

ദിവാർക്കശുക്രൌ പിതൃമാതൃസംജ്ഞിതൌ
ശനൈശ്ചരേന്ദൂ നിശി തദ്വിപര്യയാൽ
പിതൃവ്യമാതൃഷ്വസൃസംജ്ഞിതൌ ച താ-
വഥൌജയുഗ്മർക്ഷഗതൌ തയോശ്ശുഭൌ. ൭

ഗു—ദിനരാശികളിൽ നില്ക്കുന്ന ആദിത്യൻ അച്ഛനും ശനി പിതൃവ്യനും ശുക്രൻ അമ്മയും ചന്ദ്രൻ മാതൃഷ്വസാ

വും നിശാരാശികളിൽ നില്ക്കുന്ന ശനി അച്ഛനും ചന്ദ്രൻ അമ്മയും ആദിത്യൻ പിതൃവ്യനും ശുക്രൻ മാതൃഷ്വസാവും ആകുന്നു.

ശി—ഇളയപിതൃവ്യൻ, ഇളയമാതൃഷ്വസാവ്, വലിയപിതൃവ്യൻ, വലിയ മാതൃഷ്വസാവു് ഇവരുടെ യോഗക്ഷേമങ്ങളെങ്ങനെ അറിയുന്നു?

ഗു—ദിവാരാശിയിൽ നില്ക്കുന്ന ശനിയോടു ചേർന്നവരും ശനിയെ നോക്കുന്നവരും ആയി എത്ര ഗ്രഹങ്ങൾ ഉണ്ടോ ശനിയോടുകൂടി അത്ര പിതൃവ്യന്മാരുടെ സംഖ്യ പറയാവുന്നതാകുന്നു. അതിൽ സ്ത്രീഗ്രഹങ്ങൾ അച്ഛന്റെ സോദരിമാരാകുന്നു. ഈ ഗ്രഹങ്ങളിൽവച്ചു ഏതു ഗ്രഹത്തിന്നു രാശിയിൽ നവാംശകം അധികം ചെന്നിരിക്കുന്നു, ആ പിതൃവ്യൻ ജ്യേഷ്ഠനാകുന്നു. ഈ ഗ്രഹങ്ങളിൽവച്ചു ഏതു ഗ്രഹത്തിന്നു രാശിയിൽ നവാംശകം കുറഞ്ഞിരിക്കുന്നു ആ ഗ്രഹം ഇളയപിതൃവ്യനാകുന്നു. ഇങ്ങനെ പിതൃവ്യന്മാർ അധികമുള്ള ദിക്കിൽ ലഗ്നത്തിന്റെ ഷഷ്ഠാഷ്ടമദുരിതസംബന്ധം ഏതു പിതൃവ്യഗ്രഹത്തിന്നു സംഭവിച്ചിരിക്കുന്നു, ആ പിതൃവ്യന്നു ദോഷമെന്നു പറയണം. ഏതു പിതൃവ്യഗ്രഹത്തിന്നു ഗുളികസംബന്ധം വന്നിരിക്കുന്നുവോ ആ പിതൃവ്യന്നു് ദോഷം സംഭവിച്ചിരിക്കുന്നു എന്നും പറയാം. ഇതുപോലെ ദിനരാശിയിലെ ചന്ദ്രൻ മാതൃഷ്വസാവാകുന്നു. ചന്ദ്രനെ നോക്കുന്നവരും ചന്ദ്രനോടു ചേർന്നവരും ആയ ഗ്രഹങ്ങളെക്കൊണ്ടു സംഖ്യയേയും ലഗ്നത്തിന്റെ ഷഷ്ഠാഷ്ടമദുരിതസംബന്ധംകൊണ്ടു് ദോഷത്തേയും ലഗ്നത്തിൽ ചെന്നിരിക്കുന്ന നവാംശകങ്ങൾകൊണ്ടു് ഇളയതും മൂത്തതുമായ പിതൃവ്യന്മാരേയും, ഗുളികസംബന്ധംകൊണ്ടു് പിതൃവ്യദോഷത്തേയും ഈ പ്രമാണംകൊണ്ടു് പറയേണ്ടതാകുന്നു. ലഗ്നരാശിയുടെ സഹോദരഭാവവും ഇതുപോലെ ചിന്തിക്കാവുന്നതാകുന്നു. രാശിയിൽ അധികം നവാം

ശകം ചെന്നതോ നവാംശകം കുറഞ്ഞതോ ആയ ഗ്രഹത്തിന്നു ലഗ്നത്തിന്റെ ഉപചയസംബന്ധമോ കേന്ദ്രസംബന്ധമോ ഭവിക്കുന്നുവെങ്കിൽ ആ പിതൃവ്യനും ആ മാതൃഷ്വസാവിനും ശ്രേയസ്സാണെന്നു നിശ്ചയമായും പറയാവുന്നതാകുന്നു.

അഭിലഷതതിരുദയർക്ഷമസതതി-
മ്മരണമേതി ഗുരുദൃഷ്ടിമയാതേ
ഉദയരാശിസഹിതേ ച യമേ സ്ത്രീ
വിഗളിതോഡുപതി ഭ്രസുതദൃഷ്ടേ.

ശി — ശനിയുടെ പര്യായനാമങ്ങൾ "കോണോമന്ദഃസൂര്യപുത്രോസിതശ്ച" എന്നാകുന്നു. ആ പര്യായങ്ങളെവിട്ടു 'യമ'ശബ്ദം പ്രയോഗിച്ചതു് എന്തഭിപ്രായമാണെന്നറിയുന്നില്ല.

ഗു — രണ്ടാമത്തെ യോഗം നിശ്ചയമായി മൃത്യുയോഗപ്രദമെന്നു തോന്നുന്നതിനുവേണ്ടിയാകുന്നു അന്തകപര്യായമായ 'യമ'ശബ്ദം പ്രയോഗിച്ചതു്. അതിനാൽ മുമ്പിലത്തെയോഗം മൃത്യുപരിഹാരങ്ങളായ കർമ്മങ്ങൾകൊണ്ടു ശമിക്കുമെന്നും സൂചിപ്പിച്ചു. ഈ ശ്ലോകത്തിൽ വേറെ ഒരു സാരമായ അർത്ഥംകൂടിയുണ്ടു്. അതെന്തെന്നുവെച്ചാൽ "ഉദയരാശിസഹിതേ, യമേ, ഉഡുപതി ഭ്രസുതദൃഷ്ടേ സ്ത്രീവിഗളിതാഭവതി" ഉദയത്തിൽ ശനിയും ചൊവ്വായും ക്ഷീണനല്ലാത്ത ചന്ദ്രനും ദൃഷ്ടിചെയ്യുവെങ്കിൽ സ്ത്രീ വിഗളിതയായി (സ്രസ്തഗർഭയായി) ഭവിക്കും, മൃത്യുവിനെ പ്രാപിക്കയില്ല എന്നാകുന്നു. ആധാനലഗ്നത്തെക്കുറിച്ചു പറയുന്ന മൃത്യുയോഗങ്ങൾ ഒക്കെയും വിവാഹമുഹൂർത്തരാശികളിലും ജനനലഗ്നവശാൽ വിവാഹപ്പൊരുത്താദികളിലും സൂക്ഷ്മമായി ആലോചിക്കേണ്ടതാകുന്നു.

പാപദ്വയമദ്ധ്യസംസ്ഥിതൗ
ലഗ്നേന്ദൂ ന ച സൗമ്യവീക്ഷിതൗ

യുഗപൽ പൃഥഗേവ വാ വദേ-
ന്നാരീഗർഭയുതാ വിപദ്യതേ. ൧

ഗ്ര—ലഗ്നവും ചന്ദ്രനും വെവ്വേറെ ഓരോന്നും പാപ മദ്ധ്യസംസ്ഥിതമായിരുന്നാലും ഗർഭിണി ആപത്തിനെ പ്രാപിക്കുമെന്നുപറയണം. ഈ യോഗങ്ങൾ 'നാരി' എന്ന സാമാന്യവചനംകൊണ്ടു സ്ത്രീസംബന്ധമായ വിവാഹമുഹൂത്താദികളിൽ പ്രത്യേകം വർജ്ജിക്കേണ്ടതാകുന്നു.

ശി—'സൗമ്യപദം'കൊണ്ടു ബുധനെമാത്രമല്ലാതെ എങ്ങനെ ഗ്രഹിക്കാം.

ഗ്ര—മേൽ "യാപ്യാഭവന്തി ശുഭേക്ഷിതാഃ" എന്നു പറയുന്നതുകൊണ്ടു സോമസുതൻ സൗമ്യൻ എന്നുമാത്രം വിവക്ഷിക്കുന്നില്ല. സൗമ്യത്വവിശിഷ്ടന്മാരായ ഗ്രഹങ്ങൾ തന്നെ ഇവിടെ വിവക്ഷിതന്മാരാകുന്നു. അതിനാൽ ശുഭ ഗ്രഹദൃഷ്ടിയുടെ നിഷേധംതന്നെ "നചസൗമ്യവീക്ഷിതൗ" എന്നതുകൊണ്ടു പറഞ്ഞതു്. ഇങ്ങനെ സാമാന്യമായ ശ്ലോകാത്ഥം. ഇനി സത്യമായ അത്ഥത്തെ പറയുന്നു. "യുഗപൽ പൃഥഗേവ വാ" എന്ന രണ്ടുപദവും "വിപദ്യതേ" എന്ന ക്രിയയിൽ അന്വയിക്കുന്നു. പാപദ്വയമദ്ധ്യ സംസ്ഥിതന്മാരായ ലഗ്നേന്ദുക്കൾ സൗമ്യവീക്ഷിതന്മാരല്ലാതെ ഭവിക്കുന്നു എങ്കിൽ നാരി ഗർഭയുതയായിട്ടു് ഒരുമിച്ചോ പ്രത്യേകമായോ വിപത്തിനെ പ്രാപിക്കുന്നു. ഇവിടെ 'യുഗപൽ' എന്ന പദംകൊണ്ടു്, ദേശംകൊണ്ടും കാലം കൊണ്ടും ഒരുമിച്ചു എന്നാകുന്നു അത്ഥം. ലഗ്നംമാത്രം പാപദ്വയമദ്ധ്യസംസ്ഥിതമായി സൗമ്യദൃഷ്ടമല്ലാതെവരികിൽ ഗർഭത്തിലുള്ള കുട്ടിക്കു ദോഷമാകുന്നു. ചന്ദ്രൻമാത്രം പാപദ്വയമദ്ധ്യസ്ഥിതനായി സൗമ്യദൃഷ്ടിയില്ലാത്തവനായി നില്ക്കുന്നുവെങ്കിൽ മാതാവിനു ദോഷംപറയണം. ലഗ്നേന്ദുക്കൾ രണ്ടും പാപമദ്ധ്യസംസ്ഥിതമായും സൗമ്യദൃഷ്ടിയില്ലാതേയും

ഇരിക്കുന്നു എങ്കിൽ തള്ളയ്ക്കും പിള്ളയ്ക്കും ദോഷമാകുന്നു. ഈ അൎത്ഥമാണു് സാരമായിട്ടുള്ളതു്.

ക്രൂരൈശ്ചതുരശ്ചതുൎത്ഥഗൈർ-
ല്ലഗ്നാൽ പാപനിധനാശ്രിതേ കുജേ
ബന്ധപന്ത്യഗയോഃ കുജാൎക്കയോഃ
ക്ഷീണേന്ദൌ നിധനായ പൂൎവ്വവൽ ൮

ഗ്രു—താല്പൎയ്യാൎത്ഥം എങ്ങനെയെന്നാൽ 'പൂൎവ്വവന്നിധനഃ' എന്ന പ്രയോഗത്താൽ ചന്ദ്രന്റെ നാലാമിടത്തു് പാപികൾവന്നാൽ സ്ത്രീക്കദോഷം, ലഗ്നാൽ അഷ്ടമത്തിൽ ചൊവ്വാവന്നാൽ പ്രജയ്ക്കുദോഷം എന്നു രണ്ടാമത്തെ യോഗം ചന്ദ്രന്റെ അഷ്ടമത്തിൽ ചൊവ്വാ വരുന്നതു മാതൃദോഷകരമായതുകൊണ്ടു പൂൎവ്വയോഗത്തിൽ ചേൎക്കണം. ലഗ്നാൽ നാലാമിടത്തും പന്ത്രണ്ടിലും ക്രമേണ ചൊവ്വായും ആദിത്യനും രണ്ടിൽ എവിടെയെങ്കിലും ക്ഷീണചന്ദ്രനും നിൽക്കുന്നുവെങ്കിൽ ഗൎഭിണിയായ മാതാവിനു ദോഷമാകുന്നു. ഇങ്ങനെ മൂന്നു യോഗമാണെന്നു ഗ്രഹിക്കണം. സാമാന്യവചനത്താൽ ഇതു വിവാഹാദിമുഹൂൎത്തരാശിക്കും ചിന്തിക്കത്തക്കതാകുന്നു. ഇങ്ങനെയുള്ള അൎത്ഥത്തിൽമാത്രമേ 'പൂൎവ്വവൽ' എന്ന പാഠം സാരസമായ് ഭവിക്കുന്നുള്ളു.

ഉദയാസ്തഗയോഃ കുജാൎക്കയോ-
ൎന്നിധനം ശസ്ത്രകൃതം വദേത്തദാ
മാസാധിപതൌ നിപീഡിതേ
തൽകാലേ സ്രവണം സമാദിശേൽ. ൯

ഗ്രു—ഇവിടെ പൂൎവ്വാൎദ്ധംകൊണ്ടു മാതാവിന്റെ മരണത്തേയും ഉത്തരാൎദ്ധംകൊണ്ടു ഗൎഭസ്രാവത്തേയും പറയണമെങ്കിൽ മാതൃപാഠം ഉണ്ടായിരിക്കണം. ഇല്ലാത്തപക്ഷം രണ്ടും മാതാവിനെ സംബന്ധിച്ചിരിക്കണം. അതും ഇല്ലാ എന്നുവരികിൽ യുക്തികൊണ്ടു ഗൎഭത്തെ സംബന്ധിച്ചുതന്നെ പറയണം. അതിനാൽ ഗൎഭത്തിന്റെ നിധനംത

ന്നെ വിവക്ഷിതമാകുന്നു. കുജാൎക്കന്മാർ യഥാക്രമം ഉദയത്തിലും ഏഴിലും വരുന്നുവെങ്കിൽ ആ ഗൎഭത്തെ ശസ്ത്രക്രിയകൊണ്ടു നിവൃത്തിവരുത്തി സുഖംവരുത്തേണ്ടതാകുന്നു. മാതാവിനു ദോഷംവരുമെന്നു താല്പൎയ്യമില്ല. "മാസാധിപതൌ നിപീഡിതേ സ്രവണം സമാദിശേൽ," എന്നതിനാൽ മാസം എന്നു് ഏഴപത്തഞ്ചുസംഖ്യ; ഏഴപത്തഞ്ചുനാളം ഗൎഭാധാനംമുതൽ ചെല്ലുന്നദിവസം ആ മാസാധിപതിക്കു് നിപീഡഭവിക്കുന്നു എങ്കിൽ ആ സമയത്തു ഗൎഭസ്രാവം ഭവിക്കുന്നതാകുന്നു. ഇതു നിശ്ചയമാണു്. ആ മാസാധിപതി ഏതു ധാതുവിന്റേയും വാതപിത്തകഫങ്ങളിൽവച്ചു് ഏതു ദോഷത്തിന്റെയും കാരകനോ ആ ദോഷത്തിന്റെ കോപംകൊണ്ടു ഗൎഭസ്രാവം ഭവിക്കുമെന്നറിയണം. മാസം കഴിഞ്ഞതിന്റെശേഷം അസ്ഥി മുതലായ സാധനങ്ങൾ ഉണ്ടാകുന്നതുകൊണ്ടു പിന്നത്തേതു നിധനമായിരിക്കുന്നതാകുന്നു. "നിധനം" എന്ന പദംകൊണ്ടു് അക്ഷരസംഖ്യാപ്രകാരം തൊണ്ണൂറുദിവസത്തിന്മേൽ വരുന്നതു് ശസ്ത്രകൃതമായ സ്രവണമായിരിക്കുമെന്നു സൂചിപ്പിച്ചു.

ശശാംകലഗ്നോപഗതൈശ്ശുഭഗ്രഹൈ-
സ്ത്രികോണജായാൎത്ഥസുഖാസ്പദസ്ഥിതൈഃ
തൃതീയലാഭൎക്ഷഗതൈശ്ച പാപകൈ-
സ്സുഖീ തു ഗൎഭോ രവിണാ നിരീക്ഷിതഃ ൧൦

ശി — ശുഭഗ്രഹങ്ങൾ നാലു മാത്രമേ കാണുന്നുള്ളു. "ത്രികോണജായാൎത്ഥസുഖാസ്പദ" എന്നു് അഞ്ചുസ്ഥാനത്തു ശുഭഗ്രഹങ്ങൾ വേണമെന്നു വിധിച്ചു. അതു് എങ്ങനെ യോജിക്കുന്നു?

ഗു — "ത്രികോണജായാൎത്ഥസുഖാസ്പദസ്ഥിതൈഃ" എന്ന പദത്തിനു ശുഭഗ്രഹങ്ങൾ എല്ലാം ത്രികോണജായാൎത്ഥസുഖാസ്പദങ്ങളിൽ അടങ്ങിയിരിക്കണമെന്നു മാത്രമേ

അഭിപ്രായം ഉള്ളൂ. ത്രികോണജായാത്സുഖാസ്പദങ്ങളിൽ എല്ലായിടത്തും ശുഭന്മാരുണ്ടാകണം എന്നഭിപ്രായമില്ല.

ശി—"രവിണാനിരീക്ഷിതഃ" എന്ന പദം ഒടുക്കം പ്രയോഗിച്ചതു് എന്തഭിപ്രായത്തോടുകൂടിയാകുന്നു. മൂന്നാമത്തെ യോഗത്തിൽ മാത്രമേ സംബന്ധിക്കാവൂ എന്നഭിപ്രായത്തോടുകൂടിയോ എങ്ങനെയെന്നറിയുന്നില്ല.

ഗു—"രവിണാനിരീക്ഷിതഃ" എന്ന പദാൎത്ഥം മൂന്നു യോഗത്തിലും സംബന്ധിക്കണം. ഒടുക്കം പറഞ്ഞാൽ മൂന്നിലും സംബന്ധിക്കുന്നതിനു വിരോധമില്ല. അപ്പോൾ ചന്ദ്രനു ശുഭഗ്രഹത്തിന്റെ യോഗവും ആദിത്യന്റെ ദൃഷ്ടിയും ഉണ്ടെങ്കിൽ ആധാനവശാലോ പ്രശ്നവശാലോ അമ്മയ്ക്കും അച്ഛനും ഈ ഗൎഭംമുതൽ സുഖം ഭവിക്കും എന്നു നിശ്ചയിക്കണം. ലഗ്നംകൊണ്ടു ചിന്തിക്കേണ്ടതായ ഗൎഭത്തിനു മദ്ധ്യമഫലമാകുന്നു. ലഗ്നത്തിൽ ശുഭഗ്രഹത്തിന്റെ യോഗവും ആദിത്യന്റെ ദൃഷ്ടിയും ഉണ്ടായിരുന്നാൽ ഗൎഭസ്ഥിതമായ പ്രജയ്ക്കും അച്ഛനും സുഖം ഭവിക്കുന്നതാകുന്നു. അപ്പോൾ അമ്മയ്ക്കു മദ്ധ്യമഫലം പറയേണ്ടതാകുന്നു. ചന്ദ്രനും ലഗ്നത്തിനും ശുഭയോഗവും രണ്ടിൽ ഒന്നിനു സൂൎയ്യദൃഷ്ടിയും ഉണ്ടായിരുന്നാൽ അമ്മയ്ക്കും അച്ഛനും ഗൎഭസ്ഥിതമായ പ്രജയ്ക്കും സുഖമെന്നു പറയണം. ഇങ്ങനെ യുക്തിപൂൎവ്വം ചിന്തിക്കാവുന്നതാകുന്നു ധനലാഭാധിപനായ ശുഭഗ്രഹം ചന്ദ്രനോടു കൂടിയെന്നുവരികിൽ ഈ പ്രജ ജനിച്ചതിന്റെശേഷം ദ്രവ്യലാഭം, നിധിലാഭം മുതലായതു് ഉണ്ടാകുമെന്നു പറയണം. ധനലാഭാധിപനു സൂൎയ്യദൃഷ്ടിയുണ്ടായിരുന്നാൽ അച്ഛനു ഭൂമിലാഭം, ദ്രവ്യലാഭം മുതലായവ പറയാവുന്നതാകുന്നു. ശുഭഗ്രഹം സഹോദരസ്ഥാനാധിപനാകുന്നുവെങ്കിൽ ഈ പ്രജ ജനിച്ചതിന്റെശേഷം ഉടനേ ഭാഗ്യത്തോടുകൂടിയ സഹോദരം ഉണ്ടാകുമെന്നും ശുഭഗ്രഹം

നാലാംഭാവാധിപനെങ്കിൽ കാലതാമസംകൂടാതെ ഭവനം നിൎമ്മിക്കും എന്നും പറയണം.

ശി — തൃതീയലാഭൎക്ഷഗതൈരശോഭനൈഃ" എന്ന ടിക്കിൽ 'ഋക്ഷ'ശബ്ദം പ്രയോഗിച്ചതു് എന്തിനാണു്; "തൃതീയലാഭഗതൈഃ" എന്നു് അൎത്ഥം വരുന്നവിധം മതിയാകുമല്ലോ.

ഗു — ത്രികോണജായാൎത്ഥസുഖാസ്പദങ്ങളിൽ ശുഭഗ്രഹങ്ങൾ ഭവിക്കണമെന്നു പറഞ്ഞതുകൊണ്ടു് ലഗ്നത്തിന്റേയും ചന്ദ്രന്റേയും നവാംശകംമുതൽ അഞ്ചു്, ഒൻപതു്, ഏഴു്, രണ്ടു്, നാലു്, പത്തു് ഈ അംശകങ്ങളിൽ ശുഭന്മാർ വന്നാലും ഗൎഭം സുഖമായ ഭവിക്കുന്നതാകുന്നു. പാപന്മാർമൂന്നും, പതിനൊന്നും രാശികളിൽ വന്നാലേ ഗൎഭത്തിന്നു സുഖം സിദ്ധിക്കയുള്ളൂ. മൂന്നും, പതിനൊന്നും, അംശകങ്ങളിൽ വന്നാൽ മതിയാകുകയില്ല. ഈ അൎത്ഥം തോന്നുന്നതിനുവേണ്ടിയാണു് "ഋക്ഷ" ശബ്ദം പ്രയോഗിച്ചതു്.

ഓജൎക്ഷേ പുരുഷാംശകേഷു ബലിഭിൎല്ലഗ്നാൎക്കഗുൎവ്വിന്ദുഭിഃ
പുംജന്മ പ്രവദേത് സമാംശകഗതൈൎയ്യുഗ്മേഷു തൈൎയ്യോ-
(ഷിതഃ

ഗുൎവ്വൎക്കൗ വിഷമേ നരം ശശിസിതൗ വക്രശ്ച യുഗ്മേസ്ത്രിയം-
ദ്വ്യംഗസ്ഥാബുധവിക്ഷണാച്ചയമളൗകുവ്വന്തി പക്ഷേസ്വകേ

ഗു-ലഗ്നാൎക്കഗുൎവ്വിന്ദുക്കളിൽവച്ചു്, ലഗ്നവും ആദിത്യനും പുരുഷാംശകത്തിലും ഇന്ദുവും ഗുരുവും സ്ത്രീനവാംശകത്തിലും ബലവാന്മാരായി ബുധവീക്ഷണത്തോടുകൂടി ഉഭയരാശിയിൽ നിൽക്കുന്നുവെങ്കിൽ ഒരാണും ഒരു പെണ്ണും ഉണ്ടാകുമെന്നു പറയണം. ഇങ്ങനെ സാമാന്യമായ അൎത്ഥം. ഇവിടെ "ലഗ്നാൎക്കഗുൎവ്വിന്ദുഭിഃ" എന്നതുകൊണ്ടു ആധാനസമയത്തേയൊ പ്രശ്നസമയത്തേയൊ ലഗ്നത്തേയും ആദിത്യ

നേയും ഗുരുവിനേയും ചന്ദ്രനേയും ഗണിച്ചു സൂക്ഷ്മം വരുത്തി നാലു സ്ഫുടത്തേയും ഒരുമിച്ചു കൂട്ടിയാൽ ഓജനവാംശകം വരുന്നുവെങ്കിൽ പുരുഷപ്രജയും സ്ത്രീനവാംശകമാകുന്നുവെങ്കിൽ സ്ത്രീപ്രജയും പറയാവുന്നതാകുന്നു. ഇതുപോലെ വിഷമരാശിയിൽ നില്ക്കുന്ന വ്യാഴത്തേയും ആദിത്യനേയും ഗണിച്ചു സൂക്ഷ്മംവരുത്തി ഒരുമിച്ചുകൂട്ടിയാൽ വിഷമനവാംശകം വരുന്നുവെങ്കിൽ പുരുഷപ്രജയെന്നും സ്ത്രീനവാംശകം വരുന്നപക്ഷം സ്ത്രീപ്രജയെന്നും പറഞ്ഞുകൊള്ളണം. ഇങ്ങനെതന്നെ ചന്ദ്രനേയും കുജനേയും ശുക്രനേയും തൽക്കാലിച്ചു് തങ്ങളിൽ കൂട്ടിയാൽ കിട്ടുന്ന അംശകത്തെ അനുസരിച്ചു് ആണെന്നും പെണ്ണെന്നും നിശ്ചയിക്കേണ്ടതാകുന്നു. ഇതു് ഉപദേശാർത്ഥമാകുന്നു.

വിഹായ ലഗ്നം വിഷമർക്ഷസംസ്ഥഃ
സ്സൌരോപി പുഞ്ജന്മകരോ വിലഗ്നാൽ
പ്രോക്തഗ്രഹാണാമവലോക്യ വീര്യം
വാച്യഃ പ്രസൂതൌ പുരുഷോംഗനാ വാ. ൧൨

ഗുരു - ഇവിടെ സ്ത്രീപുരുഷവിഭാഗം അറിയുന്നതിന്നു എളുപ്പത്തിൽ ചില വഴികളെ പറയുന്നു.

"പക്ഷസ്വരസ്പർശനിദർശനാനി
ശബ്ദശ്രുതിർവായസശബ്ദഭേദാഃ
ഗൌളീനിനാദശ്ച ഭവന്തി ലോകേ
സ്ത്രീപുംവിഭാഗപ്രവണാനരാണാം"

അ, ഇ, ഉ, ഒ ഇതുകൾ സ്വരങ്ങളാകുന്നു. പ്രശ്നസമയം പ്രഷ്ടാവു് ഉച്ചരിച്ച സ്വരങ്ങളെക്കൊണ്ടും സ്ത്രീപുരുഷവിഭാഗം ചെയ്യാവുന്നതാകുന്നു. വെളുത്തപക്ഷത്തിൽ 'അ' എന്നോ 'ഉ' എന്നോ ഉച്ചരിച്ചാൽ ആണാകുന്നുവെന്നും 'ഇ' എന്നും 'ഏ' എന്നും പറഞ്ഞാൽ പെണ്ണാകുന്നുവെന്നും പറയണം. കറുത്തപക്ഷത്തിൽ ഇതിന്നു വിപരീ

തമാകുന്നു. രണ്ടു പക്ഷത്തിലും ഒകാരം നപുംസകമാകുന്നു. നപുംസകാക്ഷരം ഉച്ചരിച്ചാൽ ബലാബലംപോലെ പുരുഷനെന്നും സ്ത്രീയെന്നും നിശ്ചയിക്കണം. ഇതു പക്ഷസപ്രവിചാരമാകുന്നു. പ്രഷ്ടാവു് എടത്തുവശം ആദ്യം സ്പർശിച്ചാൽ പെണ്ണെന്നും സ്പർശിച്ചതു വലത്തുവശമാണെങ്കിൽ ആണെന്നും പറയണം. പ്രശ്നസമയം പുരുഷപ്രകൃതി വസ്തുവിനെ കണ്ടാൽ പുരുഷനെന്നും സ്ത്രീപ്രകൃതിവസ്തുവിനെ കണ്ടാൽ സ്ത്രീയെന്നും നിശ്ചയിക്കണം. പ്രശ്നകാലത്തിൽ ആണെന്നോ പെണ്ണെന്നോ കേൾക്കുന്നശബ്ദത്തെ അനുസരിച്ചും സ്ത്രീപുരുഷവിഭാഗം ചെയ്യണം. കാക്കയുടെ വാലു് മേടത്തിലെങ്കിൽ പുരുഷനെന്നും ഇടവത്തിലെങ്കിൽ പെണ്ണെന്നും പറയാവുന്നതാകുന്നു. ഇതുപോലെ മററു രാശികളിലും നിശ്ചയിക്കണം. കാക്കയുടെ ശബ്ദം ഒററയാണെങ്കിൽ പുരുഷനെന്നും കാ, കാ എന്നു് ഇരട്ടയായിട്ടു ശബ്ദിച്ചാൽ സ്ത്രീയെന്നും പറയണമെന്നു ചിലർ പറയുന്നു. ഗൌളിയുടെ ശബ്ദം ഏതു രാശിയിൽ ഭവിക്കുന്നുവോ ആ രാശിയുടെ സ്ത്രീപുരുഷക്രമം അനുസരിച്ചും പറയാവുന്നതാകുന്നു.

അന്യോന്യം യദി പശ്യതഃ ശശിരവീ
യദ്യാർക്കിസൌമ്യൌ തഥാ
വക്രോ വാ സമഗം ദിനേശമസമേ
ചന്ദ്രോദയൌ ചേൽ സ്ഥിതൌ
യുഗ്മൌജർക്ഷഗതാവപീന്ദുശശിജൌ
ഭൂമ്യാത്മജേനേക്ഷിതൌ-
പുംഭാഗേസിതലഗ്നശീതകിരണാ
ഷ്ഷൾക്ലീബയോഗാഃ സ്മൃതാഃ

ശി — ഈ ആറുവിധമുള്ള ക്ലീബയോഗത്തിൽ വ്യാഴം ഒഴിച്ചു് എല്ലാ ഗ്രഹങ്ങളും സംബന്ധിച്ചുകാണുന്നു. വ്യാഴത്തെ എന്തുകൊണ്ടു് ഇതിൽ ചേർത്തു പഠിക്കുന്നില്ല.

ന്ന—ഇങ്ങനെ പറഞ്ഞ ക്ലീബയോഗങ്ങളുടെ കർത്താക്കന്മാരായ ഗ്രഹങ്ങളോട് വ്യാഴത്തിന്റെ ദൃഷ്ടിയോ യോഗമോ ഉണ്ടായിരുന്നാൽ ആ ക്ലീബയോഗം ഫലവത്താകുന്നതല്ലാ എന്ന തോന്നുന്നതിനുവേണ്ടിയാണ് വ്യാഴത്തെ ഇവിടെ നിർദ്ദേശിക്കാഞ്ഞത്. "പുംഭാഗേസിതലഗ്നശീതകിരണൌ" എന്നിടത്ത് "അസിതലഗ്നശീതകിരണാം" എന്നും ഒരു പക്ഷമുണ്ട്. ഇവിടെ നപുംസകഗ്രഹങ്ങൾ ഉൾപ്പെട്ടിട്ടുള്ളതിനാൽ "അസിതലഗ്നശീതകിരണൌ" എന്നുള്ളതും നപുംസകയോഗംതന്നെ എന്ന ധരിക്കണം. ഇവിടെ മുൻപറഞ്ഞ പുരുഷയോഗമോ സ്ത്രീയോഗമോ ഉണ്ടെങ്കിൽ നപുംസകയോഗം ഫലവത്താകുന്നതല്ല. സ്ത്രീ പുരുഷയോഗം രണ്ടുമില്ലെങ്കിൽ നപുംസകയോഗംതന്നെ ബലവത്താകുന്നു. "അന്യോന്യംയദിപശ്യതഃശശിരവീ" എന്ന നപുംസകയോഗത്താൽ സ്ത്രീനപുംസകമാണെങ്കിൽ മുലയില്ലാതെയും പുരുഷന്റെ വയറുപോലെയും ഇരിക്കുമെന്നും പുരുഷനപുംസകമാണെങ്കിൽ സ്ത്രീയുടെ വയറുപോലെയും മുലയോടുകൂടിയും ഇരിക്കുമെന്നും ഊഹിക്കണം. ഇങ്ങനെ അതാത യോഗകർത്താക്കന്മാരായ ഗ്രഹങ്ങളുടെ ക്ഷേത്രങ്ങളിൽ "കാലാംഗാനി വരാംഗം" എന്ന പ്രമാണം കൊണ്ട് എല്ലാ അംഗങ്ങളും ഭവിക്കുന്നു. പുരുഷന്മാർക്ക് ആ അംഗങ്ങളിൽ യുക്തിപോലെ വികാരം പറയേണ്ടതാകുന്നു.

യുഗ്മേ ചന്ദ്രസിതൌ തഥൌജഭവനേ
സ്യുർജ്ഞാരജീവോദയാ
ലഗ്നേന്ദൂ നൃനിരീക്ഷിതൌ ച സമഗൌ
യുഗ്മേഷു വാ പ്രാണിനഃ
കുര്യുസ്തേ മിഥുനം ഗ്രഹോദയഗതാ-
ന്ദ്വ്യംഗാംശകാൻ പശ്യതി
സ്വാംശേ ജ്ഞേ ത്രിതയം ജ്ഞഗാംശകവശാ-
ദ്യുഗ്മംച മിശ്രൈസ്സമം

ശി—ചില ഗർഭത്തിൽ നാലും ചിലതിൽ അഞ്ചും ചിലതിൽ ആറും അതിലധികവും പ്രജകൾ ഉണ്ടാകുന്നതായി കാണുന്നുവല്ലൊ. ഇങ്ങനെ വരുമ്പോൾ എങ്ങനെ നിശ്ചയിക്കുന്നു?

ഗു—ഉഭയരാശ്യംശകം ചെയ്തിരിക്കുന്ന ജ്ഞാരജീവോദയങ്ങളെ വീക്ഷിച്ചവനായ ബുധൻ നോക്കുമെങ്കിൽ മൂന്നു സന്തതിയുണ്ടാകുമെന്നും ശനിയുംകൂടി നോക്കുന്നപക്ഷം നാലുണ്ടാകുമെന്നും പറയണം. ശനി സ്വാംശകത്തിൽനിന്നാണ് നോക്കുന്നതെങ്കിൽ "സ്വതുംഗവക്രോപഗതൈഃ" എന്ന പ്രമാണത്താൽ അഞ്ചും, ആറും, ഏഴും അതിലധികവും യുക്തിപോലെ ഊഹിക്കാവുന്നതാകുന്നു. ഇതുതന്നെ അടുത്ത ശ്ലോകംകൊണ്ടും പറയുന്നത്.

ധനുർദ്ധരസ്യാന്ത്യഗതേ വിലഗ്നേ
ഗ്രഹൈസ്തദംശോപഗതൈർബ്ബലിഷ്ഠൈഃ
ജ്ഞേനാർക്കിണാ വീക്ഷ്യയുതേ ന ദൃഷ്ടേ
സന്തി പ്രഭൂതാ അപി കോശസംസ്ഥാഃ ൧൭

ഗു—ലഗ്നത്തിൽ ദൃഷ്ടിചെയ്തിരിക്കുന്ന ഗ്രഹം ബലവാനായിരുന്നാൽ സ്ത്രീപുരുഷവിഭാഗം ആ ഗ്രഹത്തെ അനുസരിച്ചു പറയുന്നതു് വളരെ സൂക്ഷ്മമായിരിക്കുമെന്നു് ഈ പ്രമാണംകൊണ്ടു് സൂചിപ്പിച്ചിരിക്കുന്നു.

ത്രികോണഗേജ്ഞേ വിബലൈസ്തതോപരൈ-
ർമ്മുഖാംഘ്രിഹസ്തൈർദ്വിഗുണസ്തദാ ഭവേൽ
അവാർഗ്ഗവീന്ദാവശുഭൈർസ്സന്ധിഗൈ-
ശ്ശുഭേക്ഷിതേ ചേൽ കുരുതേ ഗിരഞ്ചിരാൽ. ൧൮

ശി—ഇങ്ങനെയായാൽ വൃശ്ചികലഗ്നവും മീനത്തിൽ ബുധനും നീചത്തിൽ മററു ഗ്രഹങ്ങളും വരുമ്പോൾ ഈ ലക്ഷണം പറയണമെന്നുവരും. "വിബലൈസ്തതോപരൈഃ" എന്നുള്ളതുകൊണ്ടു ബുധനു ബലംവേണമെന്നു തോന്നുന്നു. അപ്പോൾ മീനത്തിൽ ബുധനു ബലമെങ്ങ

നെ. ഈ ശ്ലോകംകൊണ്ടു മുഖാംഘ്രിഹസ്തങ്ങൾ മൂന്നും ഇരട്ടിച്ചിട്ടുള്ള പ്രജയുടെ ലക്ഷണംമാത്രം പറയാം. മുഖം മാത്രം വലുതായിട്ടും പാദങ്ങൾമാത്രം ദ്വിഗുണങ്ങളായിട്ടും ഹസ്തങ്ങൾമാത്രം ദ്വിഗുണങ്ങളായിട്ടും അനേകം ജനനം കാണുന്നു. ഈവക ലക്ഷണം എങ്ങനെ പറയുന്നു?

ഗു—ഇപ്പറഞ്ഞ ദോഷങ്ങൾകൊണ്ടു "ത്രികോണഗേജ്ഞെ" എന്നിടത്തുള്ള ത്രികോണപദത്താൽ മൂലത്രികോണമാകുന്ന കന്നിതന്നെ ഗ്രഹിക്കണം. അപ്പോൾ ബുധന്നു ബലം വേണമെന്നും അന്യന്മാർ ബലരഹിതന്മാരാകണമെന്നും വരും. ഇപ്രകാരമായാൽ "ദ്വിബലൈലസ്തതോപരൈഃ" എന്ന പ്രയോഗം സ്വരസമായും തീരും. കന്നിയിൽ ബുധനും അപരന്മാരിൽവച്ചു വ്യാഴത്തിനും ശുക്രനും ബലരാഹിത്യവും വന്നാൽ മുഖം മാത്രം ദ്വിഗുണമായ് ഭവിക്കും. കന്നിയിൽ ബുധനും മററു ഗ്രഹങ്ങളിൽ ആദിത്യനും ശനിക്കും ബലഹാനിയും വന്നാൽ അംഘ്രിമാത്രം ദ്വിഗുണമായി ഭവിക്കും. കന്നിയിൽ ബുധനും, ചന്ദ്രനും, കുജനും ബലഹീനതയും വന്നാൽ ഹസ്തദ്വിഗുണനായി ഭവിക്കും. ആറു ഗ്രഹങ്ങൾക്കും ബലഹീനതവന്നാൽ മുഖാംഘ്രിഹസ്തങ്ങൾ മൂന്നും ദ്വിഗുണമായി ഭവിക്കുന്നതാകുന്നു. ദ്വിഗുണത്വം മുതലായവ സാമുദ്രികലക്ഷണപ്രകാരം കണ്ടുകൊള്ളണം.

ശി—ചിരാൽ എന്ന പ്രയോഗംകൊണ്ടു മൂകൻ ഏതു കാലത്തു സംസാരിച്ചുതുടങ്ങുമെന്നു് എങ്ങനെ പറയാം. ഇവിടെ പാഠഭേദം വല്ലതും ഉണ്ടോ.

ഗു—"ശുഭേക്ഷിതേചേൽകരുതേഗിരംചിരാൽ" എന്നുള്ള പാഠം സാധുതന്നെയാണു്. 'ചേൽ' എന്ന പദം കൊണ്ടു് ആറുവയസ്സായാൽ പറഞ്ഞുതുടങ്ങുമെന്നു സൂചിപ്പിച്ചിരിക്കുന്നു.

സൌമ്യർക്ഷാംശേരവിജഗുധിരൌ ചേത്സമന്ത്യോത്രജാതഃ
കുബ്ജസ്സ്വർക്ഷേ ശശിനിതനഗേ മന്ദമാഹേയദൃഷ്ടേ
പംഗുൎമ്മീനേ യമശശികജൈൎവ്വീക്ഷിതേ ലഗ്നസംസ്ഥേ
സന്ധൗ പാപേ ശശിനി ചജഡഃസ്യാന്നചേൽ സൗമ്യദൃഷ്ടിഃ

ശി—ഈ ശ്ലോകത്തിൻെറ ഗ്രുഢങ്ങളായ അൎത്ഥങ്ങളെ ഗുരുനാഥൻ വിവരിച്ചുപറയണം.

ഗു—"സൌമ്യരക്ഷാംശം" സൌമ്യർക്ഷവും സൗമ്യാംശകവും സൌമ്യർക്ഷാംശകവും ആകുന്നു. സൌമ്യൻ=ബുധൻ, ഋക്ഷങ്ങൾ=രാശികൾ. (കന്നിമിഥുനങ്ങൾ) ഋക്ഷഗ്രഹണവും അംശഗ്രഹണവും ഒരുമിച്ചുചെയ്തിരിക്കുന്നതിനാൽ ഇങ്ങനെ മൂന്നുവിധത്തിൽ താല്പൎയ്യം ഊഹിക്കേണ്ടതാകുന്നു, ശനി മിഥുനത്തിലും, കുജൻ കന്നിയിലും നില്ക്കുകയും, ശനി കന്നിയിലും, കുജൻ മിഥുനത്തിലും നില്ക്കുകയും ചെയ്താൽ ഗൎഭത്തിൽകിടക്കുന്ന പ്രജയ്ക്കു് ഒരു പല്ലുണ്ടെന്നു പറയണം. എവിടെയെങ്കിലും നില്ക്കുന്ന ശനിക്കു മിഥുനാംശകവും കുജനു കന്നിയിൽ സ്ഥിതിയും അവിടെത്തന്നെ അംശകവും (വൎഗ്ഗോത്തമാംശകം) ഭവിക്കുന്നുവെങ്കിൽ ഗൎഭസ്ഥനായ ശിശുവിനു രണ്ടു പല്ലുണ്ടെന്നുപറയണം. ശനി മിഥുനംരാശിയിൽ മിഥുനനവാംശകത്തിലും കുജൻ കന്നിയിൽ വൎഗ്ഗോത്തമാംശകത്തിലും ഭവിക്കുന്നു എങ്കിൽ ഗൎഭസ്ഥനു മൂന്നു പല്ലുണ്ടെന്നു പറയണം. ഇങ്ങനെ അൎത്ഥം വിവക്ഷിച്ചെങ്കിൽമാത്രമേ "ഋക്ഷാംശ"ശബ്ദം ചരിതാൎത്ഥമാകയുള്ളു. ക്രമ മുമ്പോട്ടു വളവായും, പിമ്പോട്ടു വളവായും രണ്ടുവിധത്തിൽ ഉണ്ടാകുന്നുണ്ടല്ലോ. ലഗ്നസ്ഥനായ ചന്ദ്രനെ ശനി നോക്കുന്നുവെങ്കിൽ മുമ്പോട്ടു വളവും, നോക്കുന്നതു കുജനാണെങ്കിൽ പിമ്പോട്ടു വളവും പറഞ്ഞുകൊള്ളണം. താഴെപ്പറയുന്ന യോഗത്തിൽ ത്രിദശത്രികോണാദിദൃഷ്ടിയും സപ്തമദൃഷ്ടിയും ഗ്രഹിക്കപ്പെടേണ്ടതാകുന്നു. യമശശികജന്മാരുടേ എല്ലാരുടേയും ദൃഷ്ടി വേണമെന്നില്ല.

മൂവരിൽ ഒരാളുടെ ദൃഷ്ടിമാത്രമായിരുന്നാലും ഈ യോഗം പറയാവുന്നതാകുന്നു. ലഗ്നത്തിൽ ശനിയുടെ ദൃഷ്ടിഎങ്കിൽ വലത്തേകാലിനും, ചന്ദ്രന്റെ ദൃഷ്ടിയാണെങ്കിൽ ഇടത്തേ കാലിനും വൈകല്യം ഉണ്ടായിരിക്കും. രണ്ടുപേരുടേയും ദൃഷ്ടിയുണ്ടെങ്കിൽ രണ്ടുകാലും മുടന്തുള്ളതായിരിക്കും. മീന ലഗ്നത്തിൽ യമശശികുജന്മാരുടെ മൂവരുടേയും ദൃഷ്ടിയുണ്ടെ ങ്കിൽ ജന്മാന്തരപാപത്താൽ ജനനംമുതൽ പംഗുവാണെ ന്നും യമശശികളുടെ ദൃഷ്ടിയുണ്ടെങ്കിൽ ജനിച്ചതിനുശേഷം നിമിത്തവശാൽ മുടന്തനെന്നും ഗ്രഹിക്കണം. ഇങ്ങനെ യുള്ള വിഭാഗംകൊണ്ടു ഏകഗ്രഹദൃഷ്ടിമൂലമുള്ള പാദവൈ കല്യം നിസ്സാരമാണെന്നു ധരിക്കേണ്ടതാണ്. പാപന്മാ രിൽ ഏതെങ്കിലും ഒരു ഗ്രഹവും ചന്ദ്രനും, കർക്കടവൃശ്ചിക മീനാന്ത്യനവാംശകങ്ങളിൽ ഇരിക്കുമ്പോൾ ജനിച്ചവൻ ചെവി കേൾക്കാത്തവനായിരിക്കും ഇവിടെ ലഗ്നം ഏതാ യാലുംമതി, മീനംതന്നെ വേണമെന്നു നിയമമില്ല. സന്ധി യിൽ നില്ക്കുന്നതു് ആദിത്യനും ചന്ദ്രനുമാണെങ്കിൽ വല ത്തെ ചെവിക്കും ചന്ദ്രനും ചൊവ്വയുമാണെങ്കിൽ ഇടത്തെ ചെവിക്കും ബധിരത്വം പറയണം. പാപന്മാർ മൂന്നും ചന്ദ്രനും സന്ധിയിൽ നിൽക്കുന്നുവെങ്കിൽ ജന്മാന്തരപാപ ത്താൽ ബധിരത്വം ഉണ്ടാകുമെന്നു പറയണം.

സൌരശശാങ്കദിവാകരദൃഷ്ടോ
വാമനകോ മകരാന്ത്യവിലഗ്നേ
ധീനവമോദയഗൈശ്ച ദൃഗാണൈഃ
പാപയുതൈരഭുജാംഘ്രിശിരാഃ സ്യാൽ ൧൯

മകരാന്ത്യവിലഗ്നം ശനിയുടെ ദൃഷ്ടിയുള്ളതാണെങ്കിൽ തല നീളംകുറഞ്ഞു ചെറുതായിരിക്കും. ചന്ദ്രദൃഷ്ടമാണെ ങ്കിൽ തലയ്ക്കുകീഴ് അരയ്ക്കുമേൽ നീളംകുറഞ്ഞിരിക്കും. മക രാന്ത്യവിലഗ്നത്തെ നോക്കുന്നതു് സൂര്യനായിരുന്നാൽ അര

യ്ക്കുകീഴ്ഭാഗം വളരെ ചെറുതായിരിക്കും. മൂന്നുലക്ഷണവും ഉണ്ടെങ്കിൽ സൎവ്വഥാ വാമനൻ (മുണ്ടൻ) ആയിരിക്കും.

തല്ക്കാലമിന്ദുസഹിതോ ദ്വിരസാംശകോ യ-
സ്തത്തുല്യരാശിസഹിതേ പുരതശ്ശശാംകേ
യാവാനുദേതി ദിനരാത്രിസമാനഭാഗ-
സ്താവൽ ഗതേ ദിനനിശോഃ പ്രവദന്തി ജന്മ. ൨൧

ഗു—പ്രസവകാലത്തെ എളുപ്പം നിശ്ചയിക്കുവാൻ നല്ല ഒരു ഉപായംപറയുന്നു. മുമ്പിൽ പ്രഷ്ടാവു് പ്രസവകാലം നിശ്ചയമായറിയണമെന്നുള്ള ഉദ്ദേശ്യത്തോടുകൂടി പരദേവതയേയും ഗുരുവിനേയും പകൽ സൂൎയ്യാഭിമുഖമായിട്ടും, രാത്രിയിൽ അഗ്നിമുഖമായിട്ടും ഇരുന്നു പ്രാൎത്ഥിച്ചു ഒരു സംഖ്യപറയണം. പറഞ്ഞ സംഖ്യയെ ഇരട്ടിച്ചു അതിൽ അപ്പോൾ ചെന്നിരിക്കുന്ന നാഴികയുംകൂട്ടി പന്ത്രണ്ടിൽ ഹരിക്കണം. ഹരിച്ചുകിട്ടിയ ഫലം ദ്വാദശാംശകമാകുന്നു. മേഷാദിക്രമേണ എണ്ണിശേഷിച്ച രാശിയിൽ ചന്ദ്രൻ നില്ക്കുമ്പോൾ പ്രസവം എന്നു പറയണം. ഇതു ഗുരൂപദേശമാകുന്നു.

ഉദയതി മൃദുഭാംശേ സപ്തമസ്ഥേ ച മന്ദേ
യദി ഭവതി നിഷേകസ്സൂതിരബ്ദത്രയേണ
ശശിനി തു വിധിരേഷ ദ്വാദശാബ്ദേ പ്രകുൎയ്യാ-
ന്നിഗദിതമിഹ ചിന്ത്യം സൂതികാലേപി യുക്ത്യാ ൨൨

ഗു—ആധാനലഗ്നത്തെക്കുറിച്ചു പറഞ്ഞിട്ടുള്ള ലക്ഷണം പ്രസവകാലത്തും പ്രശ്നസമയത്തും യുക്തിപൂൎവ്വം വിചാരിക്കേണ്ടതാകുന്നു. ലഗ്നത്തിൽ മകരാംശകമോ കുംഭാംശകമോ ഉദിക്കുകയും ശനിയുടെ ദൃഷ്ടിയുണ്ടായിരിക്കുകയും, അല്ലെങ്കിൽ ലഗ്നത്തിൽ കൎക്കടകനവാംശകം വരികയും ശനിയുടെ ദൃഷ്ടിയുണ്ടായിരിക്കുകയും ചെയ്താൽ മൂന്നു സംവത്സരംകൊണ്ടു പ്രസവം ഉണ്ടാകുമെന്നു പറയണം. ഇതുപോലെ മകരക്കാലോ കുംഭക്കാലോ ഉദിക്കുകയും ലഗ്ന

ത്തിൽ ശനിയുടേയും ചന്ദ്രന്റെയുംദൃഷ്ടിയുണ്ടായിരിക്കുകയും ചെയ്താൽ പന്ത്രണ്ടു സംവത്സരംകൊണ്ടു പ്രസവിക്കുമെന്നു പറയേണ്ടതാകുന്നു. ഇങ്ങനെ ലഗ്നനവാംശകങ്ങൾ ഉദിക്കുകയും ലഗ്നത്തെ നോക്കുന്നവരായ ചന്ദ്രനും ശനിക്കും ബലഹാനിയോ ബലാധിക്യമോ ഉണ്ടായിരിക്കുകയുംചെയ്താൽ മുൻപുപറഞ്ഞ സംവത്സരങ്ങളേ കുറച്ചും കൂട്ടിയും പറയാവുന്നതാകുന്നു. ഇവിടെ യുക്തിവിചാരംതന്നെ വേണ്ടതാകുന്നു.

ഇതി ഹോരാഫലരത്നാവലീ നാമ
ഭാഷാവ്യാഖ്യാനസഹിതേ ചതുൎത്ഥോദ്ധ്യായഃ

---

## അഥ പഞ്ചമോദ്ധ്യായഃ

പിതുൎജ്ജാതഃ പരോക്ഷസ്യ ലഗ്നമിന്ദാവപശ്യതി
വിദേശസ്ഥസ്യ ചരഭേ മദ്ധ്യാൽ ഭ്രഷ്ടേ ദിവാകരേ ൧

ഗ്ര—സൂൎയ്യനോടു ഗുളികസംബന്ധവും മൃത്യുസംബന്ധവും ഉണ്ടെങ്കിൽ പിതാവിന്നു നിൎയ്യാണം വന്നിരിക്കുന്നുവെന്നു പറയണം. ഗുളികസംബന്ധംമാത്രമേ ഉള്ളുവെങ്കിൽ പിതാവു രോഗിയാണെന്നു ധരിക്കണം. ദിവാകരൻ മദ്ധ്യത്തിൽനിന്നു ഭ്രഷ്ടനല്ലെങ്കിൽ അച്ഛന്റെ സന്നിധാനത്തിൽ പ്രസവം ഭവിക്കുന്നു. ലഗ്നം ദിവാരാശിയാകുമ്പോൾ ശനൈശ്ചരൻ മദ്ധ്യത്തിൽനിന്നു ഭ്രഷ്ടനെങ്കിൽ പിതൃവ്യന്റെ അസന്നിധാനത്തിലും മദ്ധ്യത്തിൽനിന്നു ഭ്രഷ്ടനല്ലെങ്കിൽ പിതൃവ്യന്റെ സന്നിധാനത്തിലും പ്രസവം പറയണം. നിശാരാശിയെങ്കിൽ ശനൈശ്ചരനെക്കൊണ്ടു പിതാവിന്റെയും സൂൎയ്യനെക്കൊണ്ടു പിതൃവ്യന്റെയും സന്നിധാനാസന്നിധാനങ്ങളെ പറഞ്ഞുകൊള്ളണം. ഇതുപോലെ ദിവാരാശി ലഗ്നമായി വരുമ്പോൾ ശുക്രനെക്കൊണ്ടു

മാതാവിന്റേയും ചന്ദ്രനെക്കൊണ്ടു മാതൃഷ്വസാവിന്റേയും നിശാരാശി ലഗ്നമായിരുന്നാൽ ചന്ദ്രനെക്കൊണ്ടു മാതാവിന്റേയും, ശുക്രനെക്കൊണ്ടു മാതൃഷ്വസാവിന്റേയും സന്നിധാനാസന്നിധാനങ്ങളെയും ഊഹിക്കേണ്ടതാകുന്നു.

ശി—കലാലൻ ഒരു കുടത്തെ ഉണ്ടാക്കിയെന്നു പറയുന്നു; അപ്പോഴുള്ള ലഗ്നംകൊണ്ടു കുലാലന്റെ സന്നിധാനവും അസന്നിധാനവും, മാതൃപിതൃഭാവവും എങ്ങനെ പറയണം?

ഗു—കലാലാധിപതി അപ്പനായിട്ടും, ചക്രഭ്രമണാദികർം മാതൃഭാവമായിട്ടും കല്പിക്കണം. "മദ്ധ്യാൽ ഭ്രഷ്ടേ ദിവാകരേ" എന്ന ലക്ഷണംകൊണ്ടു സന്നിധാനാസന്നിധാനങ്ങളും ഊഹിക്കപ്പെടണം.

ശി—ഒരു ഉത്തമമായ കുരു കഴിച്ചിട്ട് അതു് അങ്കുരിച്ചു എന്നു പറഞ്ഞാൽ തല്കാലലഗ്നംകൊണ്ടു മാതൃപിതൃഭാവം പറയുന്നതെങ്ങനെ?

ഗു—മണ്ണു മാതാവെന്നും നട്ടതായ മനുഷ്യൻ പിതാവെന്നും കല്പിച്ചു് "മദ്ധ്യാൽ ഭ്രഷ്ടേ ദിവാകരേ"എന്ന ലക്ഷണം ചിന്തിക്കണം. ഇങ്ങനെ എല്ലാദിക്കിലും ഊഹിക്കേണ്ടതാകുന്നു.

ശശാംകേ പാപലഗ്നേ വാ വൃശ്ചികേശത്രിഭാഗഗേ
ശുഭൈഃസ്വായസ്ഥിതൈർജ്ജാതസ്സർപ്പസ്തദ്വേഷ്ടിതോപി വാ

ഗു—ഇതിൽ വേറെ ഒരർത്ഥവുംകൂടി സൂചിപ്പിച്ചിട്ടുണ്ടു്. അതായതു വൃശ്ചികപദംകൊണ്ടു തദധിപനായ കുജനേയും "ശത്രിഭാഗഗേ" എന്നതിലെ ശകാരംകൊണ്ടു "ശകബുഗുശുചരാദ്യാ" എന്നപോലെ ശനിയേയും പറയുന്നുവെന്നു ധരിക്കണം. ചൊവ്വാ ശനിദ്രേക്കാണത്തിൽ വരികയും ശുഭന്മാർ സ്വായസ്ഥിതന്മാരായിരിക്കുകയും ചെയ്താൽ സർപ്പജനനവും, സർപ്പവേഷ്ടിതജനനവും പറയേണ്ടതാകുന്നു.

ക്രൂരർക്ഷാഗതാവശോഭനൗ
സൂര്യാദ്യൂനനവാത്മജസ്ഥിതൗ
ബദ്ധസ്തു പിതാ വിദേശഗഃ
സ്വോച്ചാരാശിവശാത്തഥാ പഥി. ൭

ഗു—ഇവിടെ ദ്യൂനനവാത്മജസ്ഥിതന്മാർ എന്ന വാക്കിൻെറ അൎത്ഥം ആലോചിച്ചാൽ, അശോഭനന്മാർ ഏഴാമിടത്തുവരുന്നുവെങ്കിൽ പിതാവു വിദേശത്തിൽ ബദ്ധൻ എന്നും ഒൻപതാമിടത്തു് അശോഭനന്മാർ നില്ക്കുന്നുവെങ്കിൽ പിതാവു സ്വദേശത്തു ബദ്ധൻ എന്നും അഞ്ചാമിടത്തു പാപഗ്രഹം നില്ക്കുന്നുവെങ്കിൽ പന്ഥാവിൽ ബദ്ധനെന്നും പറയേണ്ടതാകുന്നു. ഈ അൎത്ഥം വളരെ സാരമായിട്ടുള്ളതാണെന്നറിയണം.

ആപ്യോദയമാപ്യഗഃ ശശീ
സമ്പൂൎണ്ണസ്സമവേക്ഷതേഥവാ
മേഷൂരണബന്ധുലഗ്നഗഃ
സ്യാൽ സൂതിഃ സലിലേ ന സംശയഃ ൮

ശി—അഗ്നിയിൽ പ്രസവം എന്തുകൊണ്ടു പറഞ്ഞില്ല. ഇതിൻെറ ലക്ഷണം എന്താകുന്നു?

ഗു—ആഗ്നേയരാശി ഉദയമായിട്ടും അതിൽ ആഗ്നേയഗ്രഹങ്ങളായ ആദിത്യൻ, ചൊവ്വ, ശനി ഇവരിൽ ഒരാളുടെ ദൃഷ്ടിയുണ്ടായിട്ടും വന്നാൽ അഗ്നിപ്രസവമാകുന്നു.

ശി—അഗ്നിയിലും ജലത്തിലും പ്രസവം വളരെ അസംഭവമാകുന്നു. തോണിയിൽ പ്രസവം ദൈവഗത്യാ സംഭവിക്കാം.

ഗു—ഗംഗയിൽ ഘോഷം എന്നുപറഞ്ഞാൽ, ജലത്തിൽ ഘോഷം (ഗോപാലഗൃഹം) സംഭവിക്കാത്തതുകൊണ്ടു ഗംഗാപദം ഗംഗയുടെ തീരത്തെ കുറിക്കുന്നതാണെന്നു ഗ്രഹിക്കണം. അതുപോലെ അഗ്നിയിൽ എന്നുപറയുന്നതു് അഗ്നിസമീപത്തിലാണെന്നു് അറിയണം. "സലിലേ

ന സംശയഃ" എന്നിടത്തു ജലസമീപത്തിൽ എന്നർത്ഥമാകുന്നു.

മന്ദേബ്ജഗതേ വിലഗ്നഗേ
ബുധസൂര്യേന്ദുനിരീക്ഷിതേ ക്രമാൽ
ക്രീഡാഭവനേ സുരാലയേ
പ്രസവം സോഷരഭൂമിഷുട്ടിശേൽ. ൨൧

ഗ്ര—ക്രീഡാഭവനം= ഭാര്യാഭർത്താക്കന്മാരുടെ ശയനഗൃഹം. ബുധൻ ഉച്ചസ്ഥനായി ബലസഹിതനായി നില്ക്കുന്നുവെങ്കിൽ ഹംസതൂലമെത്ത മുതലായതിനോടും വിതാനത്തോടും സൗരഭ്യത്തോടുംകൂടിയ ഗൃഹത്തിൽ പ്രസവമെന്നും ബുധൻ ബലഹീനനാണെങ്കിൽ ബാലന്മാർ കളിക്കുന്നസ്ഥലത്തോ നാടകശാലയിലോ പ്രസവമെന്നും പറയണം. ലഗ്നത്തിൽനില്ക്കുന്ന ശനിയെ ആദിത്യൻ നോക്കുന്നുവെങ്കിൽ ദേവാലയത്തിലോ സൂര്യൻ ബലഹീനനെങ്കിൽ ജീർണ്ണിച്ചുപോയതായ ബ്രാഹ്മണഗൃഹത്തിലോ മദ്യാദികൾ വില്ക്കുന്ന സ്ഥലത്തോ പ്രസവിക്കുന്നതാകുന്നു. ജലരാശിയിൽ ലഗ്നത്തിൽ നില്ക്കുന്ന ശനിയെ ചന്ദ്രൻ നോക്കുന്നുവെങ്കിൽ പ്രസവം മണൽപ്രദേശ(സമുദ്രതീര)ത്തിലായിരിക്കും. ചന്ദ്രനു ബലഹാനി ഉണ്ടായിരുന്നാൽ വളരെ കഷ്ടപ്പാടുള്ള ഊഷരഭൂമിയിൽ പ്രസവമായിരിക്കും. അബ്ജശബ്ദം ചന്ദ്രപര്യായം ആകകൊണ്ടു് അബ്ജശബ്ദത്താൽ ഉപലക്ഷിതമായതു് ഇവിടെ കർക്കടകംതന്നെ എന്നു ഗ്രഹിക്കണം. കർക്കടകത്തിൽ ശനി, ബുധസൂര്യേന്ദുനിരീക്ഷിതനായിരിക്കുന്നുവെങ്കിൽ ഈമൂന്നു പ്രസവസ്ഥലവും ഓർക്കും; എന്നു ചിലരുടെമതം; ആ മതത്തിൽ ഞാനും ചേരുന്നു.

നൃലഗ്നഗം പ്രേക്ഷ്യ കുജഃ ശ്മശാനേ
രമ്യേ സിതേന്ദൂഗുരുരഗ്നിഹോത്രേ
രവിന്ദ്രരേന്ദ്രാമരഗോകുലേഷു
ശില്പ്യാലയേജ്ഞഃ പ്രസവം കരോതി. ൨൨

ശി— ആദിത്യന്റെ ദൃഷ്ടിയിൽ മൂന്നുഗ്രഹം പറഞ്ഞിരിക്കുന്നതുകൊണ്ടു് ഇതിൽ പ്രസവസ്ഥാനം എങ്ങനെയെന്നു നിർണ്ണയിക്കുന്നു.

ഗു— ആദിത്യൻ പ്രഥമദ്രേക്കാണത്തിൽ നിൽക്കുന്നുവെങ്കിൽ പ്രസവസ്ഥാനം നരേന്ദ്രഗൃഹമെന്നും ദ്വിതീയദ്രേക്കാണത്തിലെങ്കിൽ അമരഗൃഹം (ദേവാലയം) എന്നും തൃതീയദ്രേക്കാണത്തിലാകുന്നുവെങ്കിൽ ഗോഗൃഹമെന്നും ഗ്രഹിക്കണം. ശില്പാലയം=ചിത്രമെഴുത്തുമുതലായ കരകൌശലങ്ങൾ പലതുമുള്ളഗൃഹം (ശില്പശാസ്ത്രംപഠിച്ച ആശാരി, കരുമാൻ, തട്ടാൻ മുതലായവരുടെ ഗൃഹം) ഇതു അർത്ഥവും മുൻപറഞ്ഞ ശ്ലോകാർത്ഥങ്ങളും ചോരപ്രശ്നത്തിൽ ദ്രവ്യത്തിന്റെസ്ഥാനം അറിയുന്നതിനും മററും വളരെ ഉപയോഗമാകുന്നുവെന്നു ധരിക്കണം. "നൃലഗ്നാദർശിക്ഷിതിജഃ ശ്മശാനേ" ഇത്യാദിപാഠം അധികം നല്ലതാകുന്നു.

രാശ്യംശസമാനഗോചരേ
മാർഗ്ഗേ ജന്മചരേ സ്ഥിരേ ഗൃഹേ
സ്വർക്ഷാംശഗതേ സ്വമന്ദിരേ
ബലയോഗാൽ ഫലമംശകർക്ഷയോഃ ൬൨

ഗു— ഉഭയരാശിയെങ്കിൽ ഗൃഹത്തിൽനിന്നു വെളിയിൽ ഇറയം തിണ്ണ മുതലായ സ്ഥലത്തു പ്രസവമെന്നു് അറിയണം.

ആരാർക്കജയോസ്ത്രികോണഗേ
ചന്ദ്രേർക്കേ ച വിസൃജ്യതേംബയാ
ദൃഷ്ടേമരരാജമന്ത്രിണാ
ദീർഘായുസ്സുഖഭാക് ച സ സ്മൃതഃ ൬൪

ശി— ഇവിടെ ഉദാഹരണത്തിനു കണ്ണന്റെ ജാതകം തന്നെയാകട്ടെ, മകരലഗ്നം, ലഗ്നത്തിൽ ആദിത്യനും, കുജ

നം, ശനിയും, കക്ഷ്ടകത്തിൽ വ്യാഴം, ചന്ദ്രൻ ഇടവത്തിൽ, അപ്പോഠം ഈ ശ്ലോകാർത്ഥം എങ്ങനെ യോജിക്കും.

ഉ — ആരന്റെ ത്രികോണത്തിൽ അക്കൻ ഉണ്ടെങ്കിലും ശനിയുടെ ത്രികോണത്തിൽ അക്കനും ചന്ദ്രനും വരികകൊണ്ടു് ഈ ലക്ഷണം യോജിക്കുന്നു. മകരത്തിൽനില്ക്കുന്ന ആദിത്യനു വ്യാഴത്തിന്റെ ദ്രുഷ്ടിയുള്ളതുകൊണ്ടു പരഹസ്തഗതനായി സുഖഭാക്കായി ഭവിക്കുന്നു ഈ യോഗത്തിൽ "ആരാക്കജയോസ്ത്രികോണഗേ" എന്നിടത്തു ക്രമംകൊണ്ടു ചൊവ്വായുടെ അഞ്ചാമിടത്തും ശനിയുടെ ഒമ്പതാമിടത്തും ചന്ദ്രനും, അക്കനുംവന്നാലും ചൊവ്വയുടെ അഞ്ചിൽ ചന്ദ്രനോ ശനിയുടെ ഒൻപതിൽ അക്കനോ ഉണ്ടായാലും ഈ യോഗംതന്നെയാകുന്നു ഇവിടെ നംബാപദം ജനകന്റെ ഉപലക്ഷണമാകുന്നു. അതിനാൽ ചൊവ്വയുടെ അഞ്ചിൽചന്ദ്രൻവന്നാൽ അമ്മ ഉപേക്ഷിക്കും. ശനിയുടെ ഒൻപതിൽ സൂര്യൻവന്നാൽ അച്ഛൻ ഉപേക്ഷിക്കും എന്നതന്നെ സാരാത്ഥം. "ആരാക്കജഃയോസ്ത്രികോണഗേ, ചന്ദ്രേസ്തേചവിസൃജ്യതേംബയാ" എന്ന പാഠത്താൽ ഈ അർത്ഥം സിദ്ധമാകയില്ല. വിശേഷിച്ചു് ഇങ്ങനെയുള്ള പാഠംകൊണ്ടു അച്ഛനാൽ ഉപേക്ഷിക്കപ്പെടുന്ന ലക്ഷണം കിട്ടുന്നതിന പ്രയാസവുമാകുന്നു. അതിനാൽ മുമ്പറഞ്ഞ അത്ഥംതന്നെ വളരെ സാധുവായിട്ടുള്ളതു്.

പാപേക്ഷിതേ തുഹിനഗാവുദയേ കുജേസ്തേ
ത്യക്തോ വിനശ്യതി കുജാക്കജയോസ്തഥാ യേ
സൗമ്യേഭിപശ്യതി തഥാവിധഹസ്തമേതി
സൗമ്യേതരേഷു പരഹസ്തഗതോപ്യനായുഃ ൧൭

ഉ — ഇവിടെ ഉദയത്തിൽ ആദിത്യനാണു നില്ക്കുന്നതു എങ്കിൽ അച്ഛനാൽ ഉപേക്ഷിക്കപ്പെട്ടുമെന്നും പിതൃവ്യമാതുഷചന്ദ്രാദി ഗ്രഹങ്ങളാണു് നില്ക്കുന്നതു് എങ്കിൽ അവരാ

ലും ഉപേക്ഷിക്കപ്പെട്ടുമെന്നും അവിടെയും പരഹസ്തഗത നാൽ ഗുരുദൃഷ്ടിയുണ്ടെങ്കിൽ ദീർഘായുസ്സായിരിക്കുമെന്നും യുക്തിപൂർവ്വം ചിന്തിക്കേണ്ടതാകുന്നു.

പിതൃമാതൃഗൃഹേഷു തൽബലാ-
ത്തരുസാലാദിഷു നീചഗൈശ്ശുഭൈഃ
യദി നൈകഗതൈസ്തു വീക്ഷിതൗ
ലഗ്നേന്ദു വിജനേ പ്രസൂയതേ. ൧൩

ശി — 'മാതാ ച പിതാ ച പിതരൌ' എന്ന ഏകശേഷ സമാസം എല്ലാദിക്കിലും കാണുന്നുണ്ടു്. പിതൃഗൃഹേഷു എന്നുപറഞ്ഞാൽതന്നെ സാധുവായിരിക്കുമ്പോൾ പിതൃമാതൃഗൃഹേഷു എന്നുപറഞ്ഞതു് എന്തഭിപ്രായത്തോടുകൂടിയാണെന്നറിയുന്നില്ല.

ഗു — കേവലം അച്ഛനെന്നും അമ്മയെന്നും അഭിപ്രായം ഉള്ള ദിക്കിലെ 'പിതരൌ' എന്നു് ഏകശേഷസമാസം കാണുന്നുള്ളു. ഇവിടെ പിതൃപദം, പിതൃപിതൃവ്യാദിപരവും മാതൃപദം മാതൃമാതൃഷ്വസ്രാദിപരവും ആകുന്നു. പിതൃപിതൃവ്യാദി ഗൃഹങ്ങളിൽവച്ചു ഏതുഗൃഹത്തിനു ബലാധിക്യം ഭവിക്കുന്നു; ആ ഗൃഹത്താൽ ബോധ്യമായ ഗൃഹത്തിൽ പ്രസവിക്കുമെന്നുപറയണം.

സ്നേഹസ്ഥാംശകഃ ദൃദയാച്ചവർത്തി-
ദ്ദീഃപാക്യയുക്തർക്ഷവശാച്ചരാദ്യൈഃ
ദ്വാരം ച തദ്വാസ്തുനി കേന്ദ്രസംസ്ഥൈ-
ർജ്ഞേയം ഗൃഹൈർവീര്യസമന്വിതൈർവാ.

ഗു — ചന്ദ്രനോടുകൂടി ഗുളികനുണ്ടെങ്കിൽ എണ്ണയിൽ പ്രാണികിടക്കുന്നു എന്നു പറയണം. രാഹുവിന്റെയോ കേതുവിന്റെയോ യോഗമോ ദൃഷ്ടിയോ ഉണ്ടെങ്കിൽ രണ്ടെണ്ണക്കൂടിയതെന്നറിയണം. ആദിത്യൻ ചരരാശിയിലെങ്കിൽ തൂക്കുവിളക്കെന്നും സ്ഥിരരാശിയിലെങ്കിൽ നിലവിളക്കെന്നും ആദി

ത്ര്യനോട്ടുകൂടി പാപികളുണ്ടെങ്കിൽ കേടുവന്നവിളക്കെന്നും ഉദയത്തിൽ ശനിയോ ശനിദൃഷ്ടിയോ ഉണ്ടെങ്കിൽ ഇരുമ്പുവിളക്കെന്നും ശുക്രന്റെയോഗമോ ശുക്രദൃഷ്ടിയോ ഉണ്ടെങ്കിൽ വെളുത്തവിളക്ക് (വെള്ളവിളക്ക്) എന്നും ചൊവ്വയുടെ യോഗമോ ചൊവ്വയുടെ ദൃഷ്ടിയോ ഉണ്ടായിരുന്നാൽ ചുവന്ന സ്വൎണ്ണംപോലെയുള്ള വിളക്കെന്നും, ബുധന്റെ യോഗമോ ബുധദൃഷ്ടിയോ ഉണ്ടായാൽ ഓട്ടുവിളക്കെന്നും പറയണം. ഉദയലഗ്നവശാൽ എട്ടുയാമംഉള്ളതിൽ ഏതുയാമത്തിൽ ഇന്ദ്രാഗ്നീത്യാദി ഏതുദിക്കിൽ ആദിത്യൻ സഞ്ചരിക്കുന്നുവോ ആ ദിക്കിൽ വിളക്കെന്നു പറയേണ്ടതാകുന്നു. പരമാർത്ഥത്തിൽ ദിക്കിനെ "പ്രാഗാദീശാഃക്രിയവൃഷനൃയു" ഗിത്യാദിപ്രമാണംകൊണ്ടുതന്നെ പറയണം. കോണുകൾതിരിച്ചറിയുന്നതിന്നു യാമം തന്നെ വേണം. ഉദയത്തിൽ ഗ്രഹമുണ്ടെങ്കിൽ ഗ്രഹത്തിന്നു കിഴക്കോട്ടു ദ്വാരമെന്നും, ഗ്രഹം ചതുർത്ഥത്തിലാണു നില്ക്കുന്നതെങ്കിൽ ദ്വാരം വടക്കോട്ടു എന്നും, ഏഴിലെങ്കിൽ പടിഞ്ഞാട്ടു ദ്വാരം എന്നും, പത്തിലെങ്കിൽ തെക്കോട്ടു ദ്വാരമെന്നും പറയണം. ഭൂപക്രമേണ ഗ്രഹാ ഉദയത്തിലെങ്കിൽ കിഴക്കോട്ടഭിമുഖം, നാലിലെങ്കിൽ വടക്കോട്ടു മുഖം, ഏഴിലെങ്കിൽ പടിഞ്ഞാട്ടഭിമുഖം, പത്തിലെങ്കിൽ തെക്കോട്ടഭിമുഖം ഇങ്ങനെ ചിലർ പറയുന്നു; ഇതു മദ്ധ്യമപക്ഷമാകുന്നു. കേന്ദ്രത്തിൽ രണ്ടു ഗ്രഹം ഉണ്ടെങ്കിൽ രണ്ടു ദിക്കിലേക്കും അഭിമുഖം എന്നുപറയണം ഇതെങ്ങനെ യോജിക്കും? അതിനാൽ മുൻപറഞ്ഞ അർത്ഥം വളരെ നല്ലതാകുന്നു.

ജീൎണ്ണം സംസ്കൃതമൎക്കജേ ക്ഷിതിസുതേ ദഗ്ദ്ധംനവം ശീതഗൗ കാഷ്ഠാഢ്യം ന ദൃഢം രവൗ ശശിസുതേ ചാനേകശില്പ്യുദ്ഭവം,
രമ്യം ചിത്രയുതം നവഞ്ച ഭൃഗുജേ ജീവേ ദൃഢം മന്ദിരം.
ചക്രസ്ഥൈശ്ച യഥോപദേശരചനാൻ സാമന്തപൂൎവാൻ വദേൽ.

ഗു—എല്ലാ ഗ്രഹങ്ങളിലുംവെച്ചു് ശനി ബലവാനായിരിക്കുന്നുവെങ്കിൽ "ജീൎണ്ണം സംസ്കൃതം ഗൃഹം വദേൽ"വളരെ ജീൎണ്ണിച്ചതും തൽക്കാലം പുതുക്കിയതുമായ ഗൃഹം സൂതികാഗൃഹമെന്നു പറയണം. ആ ശനി ഉച്ചസ്ഥനായോ മൂലത്രികോണസ്ഥിതനായോ വന്നാൽ നാലുകെട്ടെന്നും അന്യത്ര സ്വാംശകസ്ഥിതിയോ സ്വദ്രേക്കാണസ്ഥിതിയോ ഭവിക്കുന്നുവെങ്കിൽ ത്രിശാലഗൃഹമെന്നും ബലഹീനനെങ്കിൽ ഒററപ്പുരയെന്നും ബന്ധുക്ഷേത്രത്തിലൊ സ്വക്ഷേത്രത്തിലൊ നില്ക്കുന്നുവെങ്കിൽ ദ്വിശാലഗൃഹമെന്നും പറയണം. "സാമന്തപൂർവ്വാൻ വദേൽ" എന്നുള്ളതുകൊണ്ടു് ഈ യുക്തി സൂതികാഗൃഹത്തിനു ചുററുമുള്ള ഗൃഹങ്ങളെ പറയുന്നിടത്തും ഉപയോഗിക്കണം.

ശി—ഗുരുനാഥൻ മുമ്പിൽ ചതുശ്ശാലാദിഗൃഹങ്ങളെ ഊഹിക്കാൻ പറഞ്ഞ ലക്ഷണം വിശ്വാസയോഗ്യമെന്നു തോന്നുന്നില്ല. എന്തുകൊണ്ടെന്നാൽ എല്ലാ ഗ്രഹങ്ങളിലും വെച്ചു ബലാധികനായ ഗ്രഹത്തെക്കൊണ്ടു വേണമല്ലൊ ഇതു നിശ്ചയിക്കേണ്ടതു്. ബലാധിക്യത്തിൽ ചതുശ്ശാലാത്രിശാലാദികൾ എങ്ങനെ ഭവിക്കും?

ഗു—ലഗ്നംമുതൽ നാലാമിടത്തിനുള്ളിൽ ഗ്രഹം നില്ക്കുന്നുവെങ്കിൽ ഒററപ്പുരയെന്നും നാലാമിടംമുതൽ ഏഴാമിടത്തിനകമാണു ഗ്രഹം നില്ക്കുന്നതെങ്കിൽ ദ്വിശാലഗൃഹമെന്നും ഗ്രഹം നില്ക്കുന്നതു് ഏഴാമിടംമുതൽ പത്താമിടത്തിനകമാണെങ്കിൽ ത്രിശാലഗൃഹമെന്നും പത്തുമുതൽ പന്ത്രണ്ടിനകത്താണെങ്കിൽ ചതുശ്ശാലഗൃഹം എന്നും വിചാരിക്കണം. ഈ യുക്തി എല്ലാടിക്കിലും ഊഹിക്കേണ്ടതാകുന്നു. ബലവാനായ ഏതു ഗ്രഹത്തെക്കൊണ്ടു സൂതികാഗൃഹം പറയുന്നുവോ ആ ഗ്രഹം നില്ക്കുന്ന രാശി ലഗ്നമാക്കിക്കല്പിച്ചു നാലു മൂന്നുപന്ത്രണ്ടു് എന്നു നാലായിബ്ഭാഗിച്ചു മുമ്പിലത്തെ ഭാഗത്തിൽ നില്ക്കുന്ന ഗ്രഹത്തെക്കൊണ്ടു സൂതികാഗൃഹത്തി

ന്റെ ദിക്കിൽ ഗ്രഹത്തെ പറയണം. ആ ഗ്രഹലക്ഷണം "ജീർണ്ണം സംസ്കൃതമക്കജേ" എന്ന ഉപദേശപ്രകാരം ഊഹിക്കപ്പെടണം. രണ്ടാംഭാഗത്തിൽ ഗ്രഹം ഉണ്ടെങ്കിൽ തെക്കേദിക്കിൽ ഗ്രഹത്തേയും മൂന്നാംഭാഗത്തു ഗ്രഹം ഉണ്ടെങ്കിൽ പടിഞ്ഞാറേദിക്കിൽ ഗ്രഹത്തേയും നാലാംഭാഗത്തിൽ ഗ്രഹം നില്ക്കുന്നുവെങ്കിൽ വടക്കേദിക്കിൽ ഗ്രഹത്തേയും പറഞ്ഞുകൊള്ളണം ബലാധികഗ്രഹം നില്ക്കുന്ന രാശിമുതൽ മൂന്നുരാശിക്കകത്തു് ആദിത്യൻ നിന്നാൽ സൂതികാഗൃഹത്തിന്റെ കിഴക്കുവശത്തു ദേവാലയമുണ്ടെന്നു പറയണം. ആദിത്യൻ നിൽക്കുന്നതു രണ്ടാംഭാഗത്തെങ്കിൽ തെക്കുവശത്തും മൂന്നാംഭാഗത്തെങ്കിൽ പടിഞ്ഞാറുവശത്തും നാലാംഭാഗത്തെങ്കിൽ വടക്കുവശത്തും ദേവാലയത്തെ പറഞ്ഞുകൊള്ളാവുന്നതാകുന്നു. ചന്ദ്രൻ നില്ക്കുന്നതു മുൻപറഞ്ഞതുപോലെ ആദിഭാഗത്താണെങ്കിൽ കിഴക്കുവശത്തും രണ്ടാംഭാഗത്താണെങ്കിൽ തെക്കുവശത്തും മൂന്നാംഭാഗത്താണെങ്കിൽ പടിഞ്ഞാറുവശത്തും നാലാംഭാഗത്താണെങ്കിൽ വടക്കുവശത്തും ജലമുണ്ടെന്നറിയണം. ഇതുപോലെ ചൊവ്വയേക്കൊണ്ടു തീപിടിച്ച ഗ്രഹമോ അഗ്നിസ്ഥാനമോ പറയാവുന്നതാകുന്നു. വ്യാഴമെങ്കിൽ ദ്രവ്യസ്ഥാനവും ശുക്രനെങ്കിൽ സൌധാദിക്രീഡാഭവനവും ശനിയെങ്കിൽ എള്ളിൽക്കഴിയും ബുധനെങ്കിൽ ശയനഗൃഹവും മുൻപറഞ്ഞപോലെ ചിന്തിക്കണം. ഇങ്ങനെ സൂതികാഗൃഹത്തേയും സമീപഗൃഹലക്ഷണത്തേയും യുക്തിപൂർവ്വം പറഞ്ഞാൽ വളരെ സൂക്ഷ്മമായിരിക്കും.

മേഷകുളീരതുലാളിഘടൈഃ പ്രാ-
ഗുത്തരതോ ഗുരുസൌമ്യഗൃഹേഷു
പശ്ചിമതശ്ച വൃഷേണ നിവാസോ-
ദക്ഷിണഭാഗകരൌ മൃഗസിംഹൌ. ൧൦

ഗു – ചൌര്യപ്രശ്നത്തിൽ ദ്രവ്യം ഭവനത്തിന്റെ ഇന്ന

വശത്താകുന്നു എന്നറിവാനും അത്ഭുതപ്രശ്നാദികളിൽ നാലു ഗോപുരങ്ങളിൽ ഇന്നഗോപുരത്തൂടെ പോകുമെന്നറിവാനും ഇതു വളരെ ഉപയോഗമാകുന്നു.

ശി — "പ്രാഗാദ്യാരവിശുക്രലോഹിതതമസ്സൌരേന്ദു വിൽ സൂരയഃ" എന്നും "പ്രാഗാദീശാഃ ക്രിയവൃഷനൃയുക്കർക്കടാഃ" എന്നും "മേഷകുളീരതുലാളിഘടൈഃ" എന്നും ഉള്ള പ്രമാണങ്ങൾ ഏതേതു സ്ഥലങ്ങളിൽ ഉപയോഗിക്കണം?

ഗു — ഗ്രഹങ്ങൾക്കു ബലാധിക്യത്തിൽ ഗ്രഹങ്ങളെക്കൊണ്ടു ദിക്കുകളെ വിവരിച്ചറിവാൻ "പ്രാഗാദ്യാരവിശുക്രലോഹിതേ"ത്യാദി പ്രമാണം ഉപയോഗിക്കണം. ഈ മനുഷ്യൻ എങ്ങട്ടുപോയി, ഏതുദിക്കിൽ ധർമ്മദൈവം, ഏതുദിക്കിൽ ജലം, എന്നു ദൂരസംബന്ധമായും അജ്ഞാതമായും ഉള്ള പ്രഷ്ടാവിൻെറ പ്രശ്നത്തിന് ഉത്തരം പറയുവാൻ "പ്രാഗാദീശാഃക്രിയവൃഷനൃയുക്കർക്കടാഃ" എന്ന പ്രമാണം ഉപയുക്തമാകുന്നു. ഒരു നാലുകെട്ടുഭവനത്തിൽ ഇന്ന കെട്ടിൽ ദ്രവ്യം ഇരിക്കുന്നു; ഈ ഭൂമിയിൽ ഇന്നസ്ഥലത്തു ദ്രവ്യം (നിധി) ഉണ്ട്, ഇന്നഗോപുരത്തിൽക്കൂടി കടന്നുവരും എന്നിങ്ങനെയുള്ള നിശ്ചിതസ്ഥലപരീക്ഷയിൽ "മേഷകുളീരതുലാളിഘടൈഃ" എന്ന പ്രമാണം ഉപയോഗിക്കുന്നു. ഇതു മുൻപറഞ്ഞ രണ്ടു പ്രമാണത്തിൻെറയും അപവാദമാകുന്നു.

പ്രാച്യാദിഗൃഹേ ക്രിയാദയോ
ദ്വൌ ദ്വൌ കോണഗതാ ദ്വിമൂർത്തയഃ
ശയ്യാസ്വപി വാസ്തുവദ്വദേൽ
പാദാഃ ഷൾത്രിനവാന്ത്യസംസ്ഥിതൈഃ ൨൧

ഗു — യാതൊരു ലഗ്നത്തിൽ പ്രസവം ഭവിക്കുന്നുവോ ആ ലഗ്നരാശിക്കു പറഞ്ഞദിക്കിൽ കട്ടിലിൻെറ തല, ഇരിക്കുന്നുവെന്നറിയണം. തൃതീയദ്വാദശങ്ങളെക്കൊണ്ടു പൂർവ്വപാദങ്ങളെ വിചാരിക്കണം. തൃതീയംകൊണ്ടു ദക്ഷിണപാദവും ദ്വാദശംകൊണ്ടു വാമപാദവും ഗ്രഹിക്കണം. ഷഷ്ഠ

നവമങ്ങളെക്കൊണ്ടു പശ്ചിമപാദങ്ങൾ ചിന്ത്യങ്ങളാകുന്നു. അതായതു ഷഷ്ഠംകൊണ്ടു വലത്തേപാദവും നവമംകൊണ്ടു് ഇടത്തേപാദവും നിശ്ചയിക്കണം. ചതുത്ഥപഞ്ചമങ്ങളെക്കൊണ്ടു കട്ടിലിന്റെ വലത്തേ എഴയേയും സപ്തമാഷ്ടമങ്ങളെക്കൊണ്ടു കട്ടിലിന്റെ കുറുന്തലയേയും ദശമൈകാദശങ്ങളെക്കൊണ്ടു് എടത്തെ എഴയേയും ലഗ്നദ്വിതീയം കൊണ്ടു തലയ്ക്കലുള്ള എഴയേയും പറയാവുന്നതാകുന്നു.

കം ദൃക്ശ്രോത്രനസാകപോലഹനവോ
വക്ത്രഞ്ച ഹോരാദയ-
സ്തേ കണ്ഠാംസകബാഹുപാശ്വഹൃദയ-
ക്രോഡാനി നാഭിസ്തഥാ.
വസ്തിശ്ശിശ്നഗുദേ തതശ്ച വൃഷണാ-
വൂരൂ തതോ ജാനുനീ
ജംഘാംഘ്രീത്യുഭയത്രവാമമുദിതൈർദ്രേ-
ക്കാണഭാഗൈസ്ത്രിധാ.                    ൨൫

ശി—ഇവിടെ വക്ത്രം എന്നു പറഞ്ഞ അവയവം ഏതെന്നറിഞ്ഞില്ല. നാസിക, നേത്രം, ശ്രോത്രം, കപോലം, ശിരസ്സു് ഇതുകൾ എല്ലാം കൂടിയതുതന്നെ വക്ത്രമെന്നു പ്രസിദ്ധമാകുന്നു. അപ്പോൾ സപ്തമത്തിൽ പാപിഉണ്ടെങ്കിൽ 'തസ്മിൻപാപയുതേവ്രണഃശുഭയുതേ' എന്ന പ്രമാണത്താൽ എവിടെ വ്രണത്തെപറയും.

ഗു—ഇവിടെ മുഖശബ്ദത്തിനു് അഭിമുഖം എന്നത്ഥം ഉള്ളതുകൊണ്ടു നെററിയുടെമദ്ധ്യം, ഭ്രൂമദ്ധ്യം, നാസികാമദ്ധ്യം, അധരോഷ്ഠമദ്ധ്യം ഇങ്ങനെയുള്ള സ്ഥലങ്ങളെത്തന്നെ മുഖശബ്ദംകൊണ്ടു പറയണം.

ശി—ശിരസ്സു്, വസ്തി, നാഭി, അംഘ്രിദ്വയം ഈ അവയവങ്ങൾ ഏകരാശികൊണ്ടു പറയുന്നതിനാൽ വാമദക്ഷിണവിഭാഗം എങ്ങനെ?

ഗ്ര — ആ രാശിയിൽ നില്ക്കുന്ന ഗ്രഹം പൂർവ്വഹോരയി ലൊ അപരഹോരയിലൊ എന്നറിഞ്ഞു വാമദക്ഷിണവിഭാഗംചെയ്തുകൊള്ളണം. പൂർവ്വഹോരയിൽ ദക്ഷിണമെന്നും അപരഹോരയിൽ വാമമെന്നും പറയേണ്ടതാകുന്നു. ഇവിടെ പ്രഥമദ്രേക്കാണം ഉദിച്ചിരിക്കുമ്പോൾ ലഗ്നരാശികൊണ്ടു ശിരസ്സും ദ്വിതീയദ്വാദശരാശികൾ മുഴുവനുംകൊണ്ടു് ദൃക്കുകളും വിചാരിക്കണമെന്നുപറഞ്ഞതു്, യുക്തിക്കുയോജിക്കുന്നില്ല. അതിനാൽ വേറെ താല്പര്യാത്ഥത്തെ പറയുന്നു. ലഗ്നത്തിൽ പ്രഥമദ്രേക്കാണം ഉദിച്ചുവെങ്കിൽ പ്രഥമദ്രേക്കാണംകൊണ്ടു ശിരസ്സും ദ്വിതീയദ്വാദശരാശികളുടെ പ്രഥമദ്രേക്കാണംകൊണ്ടു ദൃക്കുകളും ദ്വാദശപ്രഥമദ്രേക്കാണം കൊണ്ടു എടത്തെക്കണ്ണും ദ്വിതീയപ്രഥമദ്രേക്കാണംകൊണ്ടു വലത്തെക്കണ്ണും ചിന്തിക്കണം. ഏകാദശപ്രഥമദ്രേക്കാണംകൊണ്ടു എടത്തെചെവിയും തൃതീയപ്രഥമദ്രേക്കാണം കൊണ്ടു വലത്തെചെവിയും ചിന്തിക്കണം. ഇതുപോലെ ക്രമേണ മറ്റുള്ള അവയവങ്ങളും ഊഹിക്കപ്പെടണം. സപ്തമരാശിയുടെ മൂന്നാംദ്രേക്കാണംകൊണ്ടു വക്ത്റവും വിചാരിക്കപ്പെടേണ്ടതാകുന്നു. ലഗ്നത്തിൽ ദ്വിതീയദ്രേക്കാണം ഉദിച്ചാലും തൃതീയദ്രേക്കാണം ഉദിച്ചാലും ഇങ്ങനെ യുക്തിപൂർവ്വം അംഗവിഭാഗം ക്രമേണ ഊഹിക്കപ്പെടേണ്ടതാകുന്നു. ഇതുതന്നെ സാരാത്ഥം.

തസ്മിൻ പാപയുതേ വ്രണം ശുഭയുതേ
ദൃഷ്ടേ ച ലക്ഷ്മാദിശേൽ
സ്വർക്ഷാംശേ സ്ഥിരസംയുതേ ച സഹജഃ
സ്യാദന്യഥാഗന്തുകഃ
മന്ദേശ്മാനിലജോഗ്നിശസ്ത്രവിഷജോ
ഭൌമേ ബുധേ ഭൂഭവഃ
സൂര്യേ കാഷ്ഠചതുഷ്പദേനഹിമഗൌ
ശൃംഗ്യബ്ജജോന്യൈഃ ശുഭം. ൨൭

ഗു — ഇവിടെ മന്ദന്റെ യോഗമെങ്കിൽ പാറക്കല്ലു വീണിട്ടോ പാറ മുതലായതിൽ മുട്ടിയിട്ടോ ഉള്ള വ്രണമെന്നും, മന്ദദൃഷ്ടിയെങ്കിൽ വാതവ്യാധിസംബന്ധമായ വ്രണമെന്നും പറയണം.

"അഗ്നിശസ്ത്രവിഷജോ ഭൌമേ" എന്നതിനാൽ ചൊവ്വയുടെ യോഗത്തിൽ തീ പൊള്ളിയ വ്രണമെന്നും കുജദൃഷ്ടിയിൽ ആയുധങ്ങളെക്കൊണ്ടുള്ള വ്രണമെന്നും ചൊവ്വാക്ഷേത്രത്തിൽവച്ചു വൃശ്ചികം പാപയുക്തമായിട്ടും ചൊവ്വയുടെ ദൃഷ്ടിയുള്ളതായിട്ടും വരികിൽ വിഷദംശാദിമൂലമുള്ള വ്രണമെന്നും ബുധന്റെ യോഗമെങ്കിൽ ഭൂമി സംബന്ധമായ വൃക്ഷാദികളിൽനിന്നുള്ള വ്രണമെന്നും പറയണം. ബുധന്റെ ദൃഷ്ടിയിലും ഭൂമിസംബന്ധമായ വ്രണംതന്നെ പറയേണ്ടതാകുന്നു.

ശി — അശ്മഘാതത്താൽ ഉണ്ടാകുന്ന വ്രണവും ഭൂഭവമായിരിക്കുന്നു വേറെ പറഞ്ഞതു് എന്തഭിപ്രായത്തോടുകൂടിയാകുന്നു.

ഗു — ഭൂമിസംബന്ധമായി കിടക്കുന്ന കല്ലിൽനിന്നുള്ള വ്രണം എന്നഭിപ്രായമില്ല. എറിഞ്ഞപാറക്കല്ലു്, കവണ മുതലായതിന്റെ സംബന്ധത്താൽ ആകാശംവഴി വരുന്ന വ്രണമെന്നു വിഷയവിഭാഗം ചെയ്യാമല്ലൊ. സൂര്യന്റെ യോഗത്തിൽ തെങ്ങു്, പ്ലാവു് മുതലായവയുടെ കൊമ്പുകൾ പതിച്ചുണ്ടായ വ്രണമെന്നും, സൂര്യന്റെ ദൃഷ്ടിയിൽ നാല്ക്കാലികളിൽ നിന്നുള്ള വ്രണമെന്നും. ചന്ദ്രന്റെ യോഗത്തിൽ കൊമ്പുകൾകൊണ്ടുള്ള വ്രണമെന്നും, ചന്ദ്രന്റെ ദൃഷ്ടിയെങ്കിൽ ജലജന്തുവ്രണമെന്നും പറഞ്ഞുകൊള്ളാവുന്നതാകുന്നു.

ഇതി ബൃഹജ്ജാതകേ "ഹോരാഫലരത്നാവലീ"നാമ ഭാഷാവ്യാഖ്യാനസഹിതേ പഞ്ചമോദ്ധ്യായഃ

# അഥ ഷഷ്ഠോദ്ധ്യായഃ

സന്ധ്യായാം ഹിമദീധിതിഹോരാ
പാപൈർഭാന്തഗതൈർന്നിധനായ
പ്രത്യേകം ശശിപാപസമേതൈഃ
കേന്ദ്രൈർവാ സവിനാശമുപൈതി. ൧

ഇ — സന്ധ്യായാം ഹിമദീധിതിഹോരാഭാന്തഗതൈഃ പാപൈഃ നിധനായ ഭവതി. സന്ധ്യയിലെ ഹിമദീധിതി ഹോരഭാന്തഗതന്മാരായ പാപന്മാരെക്കൊണ്ടു നിധനത്തിനായ് ഭവിക്കുന്നു. സന്ധ്യ=അൎദ്ധാസ്തമയസമയം. ഹിമദീധിതിഹോര=ഹിമദീധിതിയുടെ ഹോര ഹിമദീധിതി=ചന്ദ്രൻ. സന്ധ്യാസമയത്തു് ചന്ദ്രഹോരയും അന്ത്യനവാംശകത്തിൽ പാപന്മാരും വന്നാൽ ശിശു അല്പായുസ്സായ്ഭവിക്കുന്നു. പ്രത്യേകം ശശിപാപസമേതൈഃ കേന്ദ്രൈഃ വാസഃ വിനാശംഉപൈതി. ലഗ്നത്തിന്റെ കേന്ദ്രങ്ങൾ എല്ലാം ചന്ദ്രനും പാപന്മാരും നിറഞ്ഞതവയായിവന്നാൽ ആ ശിശുവിനാശത്തെ പ്രാപിക്കും. ഇതു രണ്ടാമത്തേയോഗം. ഇതു രണ്ടും അരിഷ്ടമൃതിയോഗമാകുന്നു. ഇതിൽ സാരാൎത്ഥം വേറെയും തോന്നുന്നുണ്ടു്. അതെങ്ങനെയെന്നാൽ, ഹിമദീധിതിഹോരാ ശശിപാപസമേതൈഃ കേന്ദ്രൈഃ വാസവിനാശംഉപൈതി-സന്ധ്യയിൽ ഹിമദീധിതിഹോരാ ശശിപാപസമേതങ്ങളായ കേന്ദ്രങ്ങളെക്കൊണ്ടു് വാസവിനാശത്തെ കൊടുക്കുന്നു. എല്ലാ കേന്ദ്രങ്ങളിലും ചന്ദ്രനും പാപന്മാരും വന്നാൽ നാലാമിടത്തിന്നു ദോഷമെന്നു പറയണം.

ചക്രസ്യ പൂൎവാപരഭാഗഗേഷു
ക്രൂരേഷു സൌമ്യേഷു ച കീടലഗ്നേ
ക്ഷിപ്രം വിനാശം സമുപൈതി ജാതഃ
പാപൈൎവിലഗ്നാസ്തമയാഭിതശ്ച. ൨

ഗു — ചക്രസ്യപൂർവ്വാപരഭാഗഗേഷു ക്രൂരേഷു സൗമ്യേഷു ച കീടലഗ്നേ ബാലഃ വിനാശം ഉപൈതി. കീടലഗ്നം സ്ഥായിരിക്കുംസമയത്തിൽ ക്രൂരസൌമ്യന്മാർ ചക്രത്തിന്റെ പൂർവ്വാപരഭാഗങ്ങളിലിരിക്കുമ്പോൾ ബാലൻ വേഗത്തിൽ വിനാശത്തെ പ്രാപിക്കും. ഇവിടെ കീടലഗ്നം ജലചരവസ്തുപരമാകയാൽ മകരവും മീനവും കർക്കടകവും വൃശ്ചികവും ഗ്രഹിക്കപ്പെടുന്നു. ചക്രം=രാശിചക്രം. പൂർവ്വാപരഭാഗങ്ങൾ=പൂർവ്വഭാഗവും അപരഭാഗവും. ലഗ്നത്തിൽ എത്രഭാഗം ഉദിച്ചിരിക്കുന്നുവോ നാലാം രാശിയിൽ അത്രഭാഗം ഉപേക്ഷിച്ച ശേഷംഭാഗംമുതൽ പഞ്ചമഷഷ്ഠസപ്തമാഷ്ടമനവമങ്ങളും ദശമത്തിൽ ലഗ്നോദിതഭാഗതുല്യാംശവും അപരാർദ്ധമാകുന്നു. ശേഷം പൂർവ്വാർദ്ധമാകുന്നു. പൂർവ്വഭാഗങ്ങളിൽ സൌമ്യന്മാരും അപരഭാഗങ്ങളിൽ ക്രൂരന്മാരും വന്നാൽ ബാലൻ വേഗത്തിൽ നിര്യാണത്തെ പ്രാപിക്കുന്നു.

ശി - ക്ഷിപ്രം എന്നപദത്താൽ വേഗത്തിൽ നിര്യാണം എന്നു് അർത്ഥംകിട്ടുന്നു. ഒരുദിവസമായാലും രണ്ടുദിവസമായാലും നാലുദിവസമായാലും വേഗത്തിലാണല്ലൊ. എത്രയെന്നു പരിച്ഛേദിക്കുന്നതു് എങ്ങനെ?

ഗുരു— ക്ഷിപ്രം, ആശു എന്ന പദങ്ങൾക്കു ദിവസം, പക്ഷം മാസം ഇൗവക കാലമല്ല, നാഴികാപ്രമാണമായിത്തന്നെ അരിഷ്ടത്തെ പറയണം എന്നാകുന്നു താല്പര്യം. “പാപൈർവ്വിലഗ്നാസ്തമയാഭിതശ്ച” ഇവിടെ ‘അഭിതഃ’ എന്നശബ്ദത്തിനു് ‘ഉഭയതഃ’ എന്നുതാല്പര്യം. ലഗ്നത്തിന്റെ രണ്ടുവശത്തും (പന്ത്രണ്ടിലും രണ്ടിലും) പാപന്മാർ വന്നാലും ഏഴാമിടത്തിന്റെ രണ്ടുവശത്തും (ആറിലും എട്ടിലും) പാപന്മാർവന്നാലും ക്ഷിപ്രമരണയോഗമാകുന്നു. ഇങ്ങനെ ഇൗ ശ്ലോകത്തിൽ മൂന്നു ക്ഷിപ്രമരണയോഗം പറയുന്നു.

ശി — ഈ മതപ്രകാരം അഭിതഃ എന്നപദത്തിന് ഉഭയതഃ എന്ന് അർത്ഥം കല്പിച്ചത് അപദാർത്ഥതാദോഷാക്രാന്തമാകുന്നു. "വിലഗ്നാസ്തമയാഭിതശ്ച" എന്നപദത്തിനു വിലഗ്നത്തിന്റെയും അസ്തമയത്തിന്റെയും അഭിമുഖം എന്ന് അർത്ഥം. അപ്പോൾ ലഗ്നത്തിന്റെ അഭിമുഖം ദ്വിതീയം. അസ്തമയത്തിന്റെ അഭിമുഖം അഷ്ടമം. ഇവയിൽ പാപന്മാർ ഉണ്ടെങ്കിലും കീടലഗ്നത്തിൽ ക്ഷിപ്രമൃതിയോഗമാകുന്നു.

ഗുരു ഈ പക്ഷം ആചാര്യാഭിപ്രേതമല്ലാത്തതുകൊണ്ടും വിലഗ്നാസ്തമയങ്ങളിൽ ആഭിമുഖ്യം സംഭവിക്കുന്നതുകൊണ്ടും സർവ്വസമ്മതമല്ല പരമാർത്ഥമാകട്ടെ പന്ത്രണ്ടിൽ പാപന്മാരും ഷഷ്ഠത്തിൽ പാപന്മാരും വന്നാൽ രണ്ടുയോഗമാകുന്നു. ഗ്രഹങ്ങളുടെ ഗതി പ്രാങ്മുഖിയായിത്തന്നെ ഇരിക്കുന്നതുകൊണ്ടും പന്ത്രണ്ടിൽ ഇരിക്കുന്ന ഗ്രഹത്തിന് അഭിമുഖം ലഗ്നവും ഷഷ്ഠത്തിൽ ഇരിക്കുന്നഗ്രഹത്തിന് അഭിമുഖം സപ്തമവും ആകകൊണ്ടും ഈ അർത്ഥം തന്നെ വളരെ സാധുവായിട്ടുള്ളത്.

പാപാവുദയാസ്തഗതൌ ക്രൂരേണ യുതശ്ച ശശീ
ദൃഷ്ടശ്ച ശുഭൈർന്നയദാ മൃത്യുശ്ച ഭവേദചിരാൽ. ൩൨

ഇവിടെ "ദൃഷ്ടഃ"എന്നപദം "യുക്തഃ" എന്നപദത്തിന്റെ ഉപലക്ഷണമാകുന്നു. പാപഗ്രഹങ്ങൾ ലഗ്നത്തിലും ഏഴാമിടത്തും നിൽക്കുകയും ചന്ദ്രൻ പാപയുക്തനായിട്ടു ലഗ്നംമുതൽ പന്ത്രണ്ടാമിടംവരെയുള്ള രാശിയിൽ ഏതിലെങ്കിലും നിൽക്കുകയും ചെയ്താൽ അചിരമൃത്യുയോഗമാകുന്നു. ആ ചന്ദ്രൻ കേന്ദ്രബാഹ്യസ്ഥന്മാരായ ശുഭന്മാരാൽ ദൃഷ്ടനായിട്ടോ യുക്തനായിട്ടോ വന്നാൽ ഈ യോഗം ഭവിക്കുന്നില്ല. "കണ്ടകാൽബഹിസ്ഥിതൈരവീക്ഷിതശ്ച മൃത്യുദഃ" എന്ന് ഉത്തരത്ര പറയുന്നതുകൊണ്ടു ശുഭന്മാർ കേന്ദ്രസ്ഥന്മാരായിവന്നാൽ അരിഷ്ടയില്ല.

ശി—"ദൃഷ്ടഃ" എന്ന പദത്തിന്നു യുക്തഃ എന്നു താല്പര്യമുണ്ടെങ്കിൽ യുക്തഃ എന്നു തന്നെ പ്രയോഗിച്ച് അതിന്നു ദൃഷ്ടിയിൽ താല്പര്യം വയ്ക്കാതെ പറഞ്ഞതു് എന്നഭിപ്രായത്തോടുകൂടിയാകുന്നു.

ഗു—ഒരു രാശിയിൽ രണ്ടു ഗ്രഹം നില്ക്കുന്നുവെങ്കിലും തമ്മിൽ നോക്കണമെന്നു നിയമമില്ല. ദൃഷ്ടി തമ്മിൽ തമ്മിൽ ഉണ്ടെങ്കിൽ യോഗഫലത്തെ കൊടുക്കുന്നതും യോഗത്തിൽ ദൃഷ്ടിക്കു ബലാധിക്യമുള്ളതും ആകകൊണ്ടു 'ദൃഷ്ടഃ' എന്നു തന്നെ പ്രയോഗിച്ചു. ഇവിടെ ശശിപദംകൊണ്ടു ക്ഷീണചന്ദ്രനെത്തന്നെ ഗ്രഹിക്കുന്നു.

ക്ഷീണേ ഹിമഗൌ വ്യയഗേ-
പാപൈരുദയാഷ്ടമഗൈഃ
കേന്ദ്രേഷു ശുഭാശ്ച നചേൽ
ക്ഷിപ്രം നിധനം പ്രവദേൽ. ൪

ഗു—ക്ഷീണചന്ദ്രൻ പന്ത്രണ്ടിലും, പാപഗ്രഹങ്ങൾ ഉദയത്തിലും, അഷ്ടമത്തിലും കേന്ദ്രങ്ങളിൽ ശുഭന്മാർ ഇല്ലാതെയും ഇരുന്നാൽ ആശുമൃത്യുയോഗമാകുന്നു. "വ്യയഗേ" എന്ന പദത്തിന്നു പന്ത്രണ്ടാമിടം എന്നു തന്നെ താല്പര്യമല്ല. അഷ്ടമനീചാദികളിൽ ചന്ദ്രൻ വന്നാലും ഈ യോഗം തന്നെ പറയണമെന്നാകുന്നു

ക്രൂരസംയുതശ്ശശീ സ്മരാന്ത്യമൃത്യുലഗ്നഗഃ
കണ്ടകാൽ ബഹിശ്ശുഭൈരവീക്ഷിതശ്ച മൃത്യുദഃ ൫

ഗു—ക്രൂരപദംകൊണ്ടു ചൊവ്വയെ മാത്രം ഗ്രഹിക്കുന്നു. ക്രൂരസംയുതനായ ശശിസ്മരാന്ത്യമൃത്യുലഗ്നഗനായിട്ടും കണ്ടകത്തിൽനിന്നു ബഹിഃസ്ഥിതന്മാരായ ശുഭന്മാരാൽ അവീക്ഷിതനായിട്ടും അയുക്തനായിട്ടും ഭവിക്കുന്നുവെങ്കിൽ ആശുമൃതിയോഗമാകുന്നു. ശശിപദത്താൽ ക്ഷീണചന്ദ്രൻ തന്നെ ഗ്രഹിക്കപ്പെടുന്നു.

ശി—ഈ യോഗവും "സുതമദനവമാന്ത്യലഗ്നരന്ധ്രേ, ഷ്വശുഭയുതോ മരണായ ശീതരശ്മിഃ" എന്ന ശീതരശ്മിയോഗവും തമ്മിൽ എന്താകുന്നു ഭേദം?

ഗു—സ്മരാന്ത്യമൃത്യുലഗ്നങ്ങളിൽ അശുഭനായ ശനിയോ സൂൎയ്യനോ പാപയുക്തനായ ബുധനോ ചന്ദ്രനോടുകൂടി വന്നാൽ ശീതരശ്മിയോഗം. സ്മരാന്ത്യമൃത്യുലഗ്നങ്ങളിൽ ചന്ദ്രനോടുകൂടി ചൊവ്വ വന്നാൽ ആശുമൃത്യുയോഗം. ഇങ്ങനെ ഇവ തമ്മിൽ ഭേദം.

ശശിന്യരിവിനാശഗേ നിധനമാശുപാപേക്ഷിതേ
ശുഭൈരഥ സമാഷ്ടകാ ദളമതശ്ച മിശ്രൈഃ സ്ഥിതിഃ
അസത്ഭിരവലോകിതേ ബലിഭിരത്ര മാസം ശുഭേ
കളത്രസഹിതേഥ പാപവിജിതേ വിലഗ്നാധിപേ. ൩

ഗു—ഇവിടെ വദേൽ എന്നു് ഒരു പദം ചേൎക്കണം. അരിവിനാശഗേ ശശിനി പാപേക്ഷിതേ സതി, നിധനം വദേൽ. അരിവിനാശഗനായ ശശിപാപേക്ഷിതനായിരിക്കുമ്പോൾ നിധനത്തെ പറയണം "ശുഭൈരഥ സമാഷ്ടകം" ചന്ദ്രൻ ശുഭന്മാരാൽ ഈക്ഷിതനായിരിക്കുന്നുവെങ്കിൽ എട്ടു സംവത്സരംതന്നെ ജീവിച്ചിരിക്കുമെന്നു പറയണം. "ദളമതശ്ചമിശ്രൈഃ സ്ഥിതിഃ" ശുഭന്മാരാലും അശുഭന്മാരാലും അരിവിനാശഗനായ ചന്ദ്രൻ ഈക്ഷിതനാകുന്നുവെങ്കിൽ നാലു സംവത്സരം ജീവിച്ചിരിക്കുമെന്നറിയണം.

ശി—അരിവിനാശഗനായ ചന്ദ്രൻ പാപേക്ഷിതനായാലും ശുഭേക്ഷിതനായാലും ശുഭാശുഭേക്ഷിതനായാലും അരിഷ്ടതന്നെ. എന്നാൽ ആറിലോ എട്ടിലോ നിൽക്കുന്ന ചന്ദ്രനു് ഒരു ഗ്രഹത്തിൻേറയും ദൃഷ്ടിയോ യോഗമോ ഇല്ലാ എങ്കിൽ എങ്ങനെ?

ഗു—ഒരു ഗ്രഹത്തിൻേറയും ദൃഷ്ടിയും യോഗവും ഇല്ലായെങ്കിൽ അരിഷ്ടമില്ലെന്നു തന്നെ പറയണം. "അസത്ഭിര

വലോകിതേ ബലിഭിരത്രമാസംശുഭേ" ഇവിടെ അരിവിനാശസ്ഥാനത്തു ശുഭനായ വ്യാഴമോ ശുക്രനോ ബുധനോ അസത്തുകളാൽ അവലോകിതനാകുന്നുവെങ്കിൽ മാസകാലം ജീവിക്കുമെന്നു പറയണം. പാപന്മാരും ശുഭന്മാരുംകൂടി നോക്കുന്നുവെങ്കിൽ രണ്ടുമാസം ജീവിക്കും. അശുഭന്മാർ മാത്രമാണു നോക്കുന്നതു് എങ്കിൽ മാസകാലം ജീവിക്കും. ഇങ്ങനെ യുക്തിപൂർവ്വം ഊഹിക്കണം. അപ്പോൾ പാപദൃഷ്ടിയും ശുഭദൃഷ്ടിയും കൂടാതെ ഷഷ്ഠാഷ്ടമങ്ങളിൽ ശുഭഗ്രഹം വന്നാൽ അരിഷ്ടമില്ലെന്നു ധരിക്കണം.

"കളത്ര സംഹിതേച പാപവ ജിതേ വിലഗ്നാധിപേ" ലഗ്നാധിപൻ പാപഗ്രഹത്താൽ ജിതനായിട്ടു് ഏഴാമിടത്തു വന്നാലും മാസകാലം ജീവ തമുണ്ടെന്നു പറയാം.

ശി – "ഹോരാസ്വാമിഗുരുജ്ഞവീക്ഷിതയുതാ" എന്ന പ്രമാണത്താൽ ലഗ്നത്തിൽ ലഗ്നാധിപദൃഷ്ടി അരിഷ്ടപരിഹാരത്തെ ചെയ്യുമെന്നു പറഞ്ഞിട്ടുള്ളതുകൊണ്ടു വിലഗ്നാധിപൻ പാപവിജിതനായിട്ടു് ഏഴാമിടത്തു വന്നാൽ മാസജീവനം എന്നു പറഞ്ഞിരിക്കുന്നതു് അസംഭവം തന്നെ.

ഗു – പാപവിജിതനല്ലാതെ ലഗ്നാധിപൻ എവിടെ ഏഴാമിടത്തു ദൃഷ്ടിചെയ്യുന്നുവോ അവിടത്തന്നേ "ഹോരാസ്വാമിഗുരുജ്ഞവീക്ഷിതേ"ത്യാദിപ്രമാണം പ്രവർത്തിക്കും.

ശി— "അസത്ഭിരവലോകിതേബലിഭിരത്രമാസംശുഭേ" എന്നിടത്തു ശുഭപദംകൊണ്ടു ചന്ദ്രനേയും ഗ്രഹിച്ചാൽ എന്തു ദോഷം.

ഗു—ഇവിടെ ശുഭപദംകൊണ്ടു് ചന്ദ്രനെ ഒഴിച്ചു വേറെയുള്ള ശുഭന്മാരെ ഗ്രഹിക്കുന്നു. "ശുഭൈരഥസമാഷ്ടകം" എന്നിടത്തേ ശുഭപദംകൊണ്ടും ആപ്രകാരമാണല്ലോ ഗ്രഹിക്കുന്നതു്. ഇവിടെ വേറെ ഒരു താല്പര്യവും

കൂടി തോന്നുന്നു. എന്തെന്നുവച്ചാൽ അരിവിനാശം=ലഗ്നം. അരിയുടെ (ആറാമിടത്തിൻെറ) വിനാശം (അഷ്ടമം) എന്നു താല്പര്യം. 'ശശിനി അരിവിനാശഗേ അനിധനം ഭവതി, ബലവാനായ ചന്ദ്രൻ ലഗ്നത്തിൽ ഉദിച്ചു എങ്കിൽ അനിധനം (അക്ഷരസംഖ്യാപ്രകാരം തൊണ്ണൂറു വയസ്സ്) ആയുഷ്കാലം ഉണ്ടായിരിക്കും.

ലഗ്നേ ക്ഷീണേ ശശിനിനിധനം രന്ധ്രകേന്ദ്രേഷു പാപൈഃ
പാപാന്തസ്ഥേ നിധനഹിബുകദ്യൂനയുക്തേ ച ചന്ദ്രേ
ഏവം ലഗ്നേ ഭവതി മദനച്ഛിദ്രസംസ്ഥൈശ്ച പാപൈർ
മാതാസാകം യദി ന ച ശുഭൈർവീക്ഷിതശ്ശക്തിമദ്ഭിഃ ൭

ഗു — "ലഗ്നേ ക്ഷീണേ ശശിനി രന്ധ്രകേന്ദ്രേഷു പാപൈഃ, നിധനം ഭവതി" ലഗ്നത്തിൽ ക്ഷീണചന്ദ്രനും അഷ്ടമത്തിലും കേന്ദ്രങ്ങളിലും പാപന്മാരും ഭവിക്കുന്നുവെങ്കിൽ മരണത്തെ പറയണം.

ശി — ഈ യോഗംതന്നെ "പ്രത്യേകം ശശിപാപസമേതൈഃ കേന്ദ്രൈർവ്വാസവിനാശമുപൈതി" എന്ന പ്രമാണം കൊണ്ടു പറഞ്ഞിരിക്കുന്നതിനാൽ പൌനരുക്ത്യം തന്നെ ആകുന്നു.

ഗു — തൻെറ ഈ ശങ്ക വളരെ അസംഭവമാകുന്നു; എന്തെന്നുവച്ചാൽ മുൻപുപറഞ്ഞ യോഗത്തിൽ പ്രത്യേകം എന്ന പദം കൊണ്ടുതന്നെ ഭേദത്തെ തോന്നിപ്പിച്ചു. എങ്ങനെയെന്നാൽ എല്ലാ കേന്ദ്രങ്ങളിലും ചന്ദ്രനും പാപന്മാരും ഉണ്ടായിരിക്കണം. ഈ യോഗത്തിൽ കേന്ദ്രങ്ങളിൽ പാപന്മാർ വേണമെന്നേ വിവക്ഷയുള്ളു. വിശേഷിച്ച് ആദ്യത്തേ യോഗത്തിൽ അഷ്ടമത്തിൽ പാപൻ വേണമെന്നില്ല. ഇവിടെ പാപൻ വേണം. വിശേഷിച്ചും "ശശിപാപസമേതൈഃ" എന്നിടത്തു ക്ഷീണചന്ദ്രൻ വേണമെന്നില്ല. ഇവിടെ ക്ഷീണചന്ദ്രൻ ലഗ്നത്തിലും കേ

ന്ദ്രത്തിലും വേണം. ആദ്യത്തേയോഗത്തിൽ ചന്ദ്രൻ ഏതു കേന്ദ്രത്തിൽ നിന്നാലും മതി. ഇവിടെ ലഗ്നത്തിൽതന്നെ നിൽക്കണം. ഇങ്ങനെ വളരെ ഭേദമുണ്ടു്. "പാപാന്തസ്ഥനിധനഹിബുകദ്യൂനയുക്തേ ച ചന്ദ്രേ" 'ചന്ദ്രേപാപാന്തസ്ഥേ നിധനഹിബുകദ്യൂനയുക്തേ ച നിധനം ഭവതി' ചന്ദ്രൻ പാപമദ്ധ്യസ്ഥിതനായിട്ടു് അഷ്ടമത്തിലോ നാലിലോ ഏഴിലോ വന്നാൽ നിധനത്തേ പറയണം. "ഏവംലഗ്നേഭവതി മദനച്ഛിദ്രസംസ്ഥൈശ്ചപാപൈർ മാത്രാസാർദ്ധം യദി നച ശുഭൈർവീക്ഷിതഃ ശക്തിമത്ഭിഃ" പാപമദ്ധ്യസ്ഥനായ ചന്ദ്രൻ ലഗ്നത്തിൽ വരികയും ശക്തന്മാരായ ശുഭഗ്രഹങ്ങളിൽവച്ചു് ഒരു ഗ്രഹത്താലും വീക്ഷിതനല്ലാതിരിക്കേയും ഏഴിലോ എട്ടിലോ പാപന്മാരിൽ ആരെങ്കിലും വരികയും ചെയ്താൽ ജാതനായ ശിശു മാതാവിനോടുകൂടി നിധനത്തെ പ്രാപിക്കും. ഈ ലക്ഷണങ്ങൾ ജന്മലഗ്നവശാലും ആധാനലഗ്നവശാലും വിചാരിക്കേണ്ടതാകുന്നു.

ശി—മാതാവിനോടുകൂടി ശിശു നിര്യാണം വരുന്നതു പല ദിക്കിലും കേൾക്കുന്നതിനാൽ ഈ ലക്ഷണം അവിടെ ശരിയായിരുന്നിരിക്കാം. താതനോടുകൂടി നിര്യാണം വരുന്നതും കേൾക്കുന്നുണ്ടു് ആ സ്ഥലത്തു് എങ്ങനെ ലക്ഷണം പറയാം?

ഗു — ഈ വക ചോദ്യങ്ങൾക്കു യുക്തിവിചാരം തന്നെ വേണ്ടതാകുന്നു. എങ്ങനെയെന്നാൽ ചന്ദ്രനെപ്പോലെ ആദിത്യൻ പാപമദ്ധ്യസ്ഥിതനായിവന്നാൽ താതനോടുകൂടി ശിശുനിര്യാണം പറയണം. ഇതുപോലെ മാതൃഷ്വസൃപിതൃഷ്വസ്രാദികാരകന്മാരായ ഗ്രഹങ്ങൾക്കു പാപമദ്ധ്യസ്ഥിതിയും, നാലാമിടം, ഏഴാമിടം, അഷ്ടമം ഇവയിൽ പാപസ്ഥിതിയും വന്നാൽ മാതൃഷ്വസ്രാദികളോടുകൂടി ബാലമരണം പറയാവുന്നതാകുന്നു. ഇങ്ങനെ പല യുക്തികളും വിചാരിക്കേണ്ടതാകുന്നു.

രാശ്യന്തഗേ സദ്ഭിരവീക്ഷ്യമാണേ
ചന്ദ്രേ ത്രികോണോപഗതൈശ്ച പാപൈഃ
പ്രാണൈഃ പ്രയാത്യാശുശിശുർവ്വിയോഗ-
മസ്തേ ച പാപൈസ്തുഹിനാംശുലഗ്നേ. ൮

ഗു — ചന്ദ്രേരാശ്യന്തഗേസൽഭിഃ അവീക്ഷ്യമാണേ ത്രികോണോപഗതൈഃ പാപൈഃ ശിശുഃ പ്രാണൈഃ വിയോഗം പ്രയാതി. ചന്ദ്രൻ രാശ്യന്തഗനായി സൽഗ്രഹങ്ങളാൽ അവീക്ഷ്യമാണനായിരിക്കുമ്പോൾ ത്രികോണോപഗതന്മാരായ പാപന്മാരെക്കൊണ്ടു ശിശു പ്രാണങ്ങളോടു വിയോഗത്തെ പ്രാപിക്കുന്നു. രാശ്യന്തഗൻ=ഒൻപതാമത്തെ നവാംശകത്തിൽ നില്ക്കുന്നവൻ. ചന്ദ്രൻ അന്ത്യനവാംശകത്തിലും രണ്ടു ത്രികോണത്തിലും പാപന്മാരും ചന്ദ്രനു ശുഭദൃഷ്ടിയോഗം ഇല്ലാതേയും വന്നാൽ ശിശുവിന്നു ആശുമൃത്യുയോഗമാകുന്നു.

ശി — ചന്ദ്രനു ശുഭദൃഷ്ടിയോഗം ഇല്ല, പാപദൃഷ്ടിയോഗം ഉണ്ടു്, എന്നാൽ എങ്ങനെ?

ഗു ആചാര്യനാൽ ഈ പ്രമാണംകൊണ്ടുതന്നെ പാപദൃഷ്ടിയും പാപയോഗവും അരുതെന്നു സൂചിപ്പിച്ചിരിക്കുന്നു. എങ്ങനെയെന്നാൽ, 'അസൽഭിഃ അവീക്ഷ്യമാണേ' എന്നു പദച്ഛേദം ചെയ്യാമല്ലൊ.

ശി — 'അസ്തേതു പാപൈഃ തുഹിനാംശുലഗ്നേ' ഇവിടെ തുഹിനാംശുലഗ്നേ എന്ന പദത്തിനു കർക്കടകലഗ്നം എന്നു് അർത്ഥമായാൽ എന്താണു ദോഷം?

ഗു — "ഉദയഗതോവേ"ത്യാദി സ്വല്പജാതകപ്രമാണത്തോടു വിരോധം സംഭവിക്കും അതിനാൽ ചന്ദ്രനോടുകൂടിയ ലഗ്നം എന്നുതന്നെ അർത്ഥം.

അശുഭസഹിതേ ഗ്രസ്തേ ചന്ദ്രേ കുജേ നിധനാശ്രിതേ
ജനനിസുതയോർമ്മൃത്യുർല്ലഗ്നേ രവൌ തു സശസ്ത്രജഃ

ഉദയതി രവൗ ശീതാംശൌ വാ ത്രികോണവിനാശഗൈ-
ർന്നിധനമശുഭൈർവീര്യോപേതൈഃ ശുഭൈരയുതേക്ഷിതേ

ഗ്ര—ചന്ദ്രഗ്രസ്തേ അശുഭസഹിതേ കുജേ നിധനാശ്രിതേ. ജനനീസുതയോഃ മൃത്യുഃഭവതിചന്ദ്രൻ അശുഭ സഹിതനായും ഗ്രസ്തനായും കുജൻ നിധനാശ്രിതനായും ഇരിക്കുമ്പോൾ ജനനീസുതന്മാക്കു മൃത്യു ഭവിക്കുന്നു എന്നു പറയണം. ഗ്രസ്തൻ=ഗ്രഹണയോഗത്തോടുകൂടിയവൻ. അശുഭസഹിതൻ=പാപന്മാരോടുചേർന്നവൻ അശുഭന്മാർ=ശനിയും പാപയുക്തനായ ബുധനും.

ശി ഇവിടെ 'അശുഭസഹിതേ' എന്നു പറഞ്ഞതു് എന്തുകൊണ്ടാകുന്നു. അശുഭപദംകൊണ്ടു് ഇവിടെ ശനൈശ്ചരനെമാത്രം ഗ്രഹിക്കണം. ചൊവ്വ അഷ്ടമത്തിൽ വേണമല്ലോ. ചന്ദ്രഗ്രഹണമാകയാൽ പൌർണ്ണമാസ്യവസാനത്തിൽ ആദിത്യൻ ചന്ദ്രനോടു കൂടുന്നതല്ലല്ലോ. ബുധൻ ആദിത്യൻ നില്ക്കുന്ന രാശിയെ ആശ്രയിച്ചു നില്ക്കുന്നതല്ലാതെ ചന്ദ്രൻ നില്ക്കുന്ന രാശിയെ അവലംബിക്കുന്നതുമല്ല. അതിനാൽ 'അശുഭസഹിതേ' എന്നു പറയാതെ 'ശനൈശ്ചരസഹിതേ' എന്നു പറഞ്ഞാൽ മതിയല്ലോ.

ഗ്ര 'രവൗതുസശസ്ത്രജഃ' എന്ന യോഗത്തിൽ ആദിത്യൻ ഗ്രസ്തനായിരിക്കുമ്പോൾ ശനൈശ്ചരനും പാപയുക്തനായ ബുധനും ഗ്രഹിക്കപ്പെടേണ്ടതാകുന്നു. ആദിത്യൻ ഗ്രസ്തനായി അശുഭസഹിതനായിരിക്കുമ്പോൾ അഷ്ടമത്തിൽ ചൊവ്വാ വന്നാൽ ജനനീസുതന്മാക്കു ശസ്ത്രജമായ മൃത്യു ഭവിക്കുന്നു. ശസ്ത്രം=ആയുധാദി, "ഉദയതി രവൌ ശീതാംശൌവേ"ത്യാദി. ചന്ദ്രനോ ആദിത്യനോ ഉദയത്തിൽ വരികയും ത്രികോണത്തിലോ അഷ്ടമത്തിലോ അശുഭന്മാർ വരികയും ചെയ്താൽ മരണം ഭവിക്കുന്നു. ആ ചന്ദ്രനും ആദിത്യനും ഈ ബലവാന്മാരായ ശുഭന്മാരുടെ യോഗമോ ദൃഷ്ടി

യോ ഇല്ലാതെ ഇരിക്കയും വേണം. "ത്രികോണവിനാശ ഗൈഃ" എന്ന പ്രയോഗത്താൽ ആദിത്യനെങ്കിൽ ത്രികോണങ്ങളിൽ അശുഭന്മാരും ചന്ദ്രനെങ്കിൽ അഷ്ടമത്തിൽ അശുഭന്മാരും വേണമെന്നു ഗ്രഹിക്കണം. ആദിത്യനെങ്കിൽ അശുഭയോഗമില്ലാതിരിക്കണം. ചന്ദ്രനെങ്കിൽ ശുഭദൃഷ്ടിയില്ലാതെയുമിരിക്കണം. ഇങ്ങനെ ക്രമംകണ്ടുകൊള്ളണം.

അസിതരവിശശാങ്കഭൂമിജൈ-
ർവ്യയനവമോദയനൈധനാശ്രിതൈഃ
ഭവതി മരണമാശു ദേഹിനാം
യദി ബലിനാ ഗുരുണാ ന വീക്ഷിതാഃ ൧൦

ഗു—വ്യയനവമോദയനൈധനാശ്രിതൈഃ അസിതരവിശശാങ്കഭൂമിജൈഃ തേ ബലിനാ ഗുരുണാ വീക്ഷിതാഃ ന യദി ദേഹിനാം ആശുമരണം ഭവതി-വ്യയനവമോദയനൈധനാശ്രിതന്മാരായ അസിതരവിശശാങ്കന്മാരെക്കൊണ്ട് അവർ ബലിയായ ഗുരുവിനാൽ വീക്ഷിതന്മാരാകുന്നില്ലെങ്കിൽ ദേഹികൾക്കു മരണം വേഗത്തിൽ ഭവിക്കുന്നു. പന്ത്രണ്ടിൽ ശനിയും ഒൻപതിൽ ആദിത്യനും, ഉദയത്തിൽ ചന്ദ്രനും, അഷ്ടമത്തിൽ ചൊവ്വായും യഥാക്രമം നില്ക്കുകയും അവക്കു ബലവാനായ വ്യാഴത്തിന്റെ ദൃഷ്ടിയോ യോഗമോ ഇല്ലാതിരിക്കുകയുംചെയ്താൽ ദേഹികൾക്കു മരണത്തെ വേഗത്തിൽ കൊടുക്കും.

ശി—ഈ യോഗം വളരെ അസംഭവമാകുന്നു. എന്തെന്നാൽ, ബലവാനായ ഗുരുവിനാൽ അവീക്ഷിതന്മാരായി വ്യയനവമോദയനൈധനാശ്രിതന്മാരായിരിക്കുന്ന അസിതരവിശശാങ്കഭൂമിജന്മാർ യോഗകർത്താക്കന്മാരാകുന്നു. ഒരു സ്ഥാനത്തുനിന്നാലും വ്യാഴം ത്രികോണദൃഷ്ടികൊണ്ടും സപ്തമദൃഷ്ടികൊണ്ടും യോഗകർത്താക്കന്മാരെ ഒക്കെയും വീക്ഷിക്കുന്നതല്ല. ഇങ്ങനെ ദൃഷ്ടി വരാതെയിരിക്കുമ്പോൾ വീക്ഷിതന്മാരല്ലാതെയിരിക്കണമെന്നു പറയാൻ പാടില്ല

ല്ലൊ. വന്ധ്യാപുത്രൻ ഇല്ലാതിരിക്കുമ്പോൾ വന്ധ്യാപുത്രൻ കണ്ടിട്ടില്ല എന്നെങ്ങനെ പറയും. അതിനാൽ ഈ യോഗം എങ്ങനെ?

ഗു—ഈ ശ്ലോകത്തിൽ ഒരു യോഗമല്ല, നാലു യോഗമാകുന്നു. എങ്ങനെയെന്നാൽ, പന്ത്രണ്ടിൽ നില്ക്കുന്ന ശനിയെ ബലവാനായ വ്യാഴം നോക്കുന്നില്ലെങ്കിൽ ആശുമൃത്യുയോഗം. ഒൻപതിൽ നില്ക്കുന്ന ആദിത്യനു വ്യാഴത്തിന്റെ ദൃഷ്ടിയോ യോഗമോ ഇല്ലെങ്കിൽ രണ്ടാം യോഗം. വ്യാഴത്തിന്റെ ദൃഷ്ടിയോഗങ്ങളില്ലാതെ ഉദയത്തിൽ ചന്ദ്രൻവന്നാൽ മൂന്നാംയോഗം അഷ്ടമത്തിൽ ചൊവ്വാ ഗുരുവിനാൽ ദൃഷ്ടയുക്തനല്ലെങ്കിൽ നാലാംയോഗം ഇങ്ങനെ ധരിക്കണം. ഈ ലക്ഷണം സകലചരാചരങ്ങളുടെയും ജനനത്തിൽ പരീക്ഷിക്കണം. അതിനായിട്ടാണു ദേഹിനാം എന്നു പറഞ്ഞതു്.

സുതമദനവമാന്ത്യലഗ്നരന്ധ്രേ-
ഷ്വശുഭയുതോ മരണായ ശീതരശ്മിഃ
ഭൃഗുസുതശശിപുത്രദേവപൂജ്യൈ-
ര്യദിബലിഭിർന്നയുതോവലോകിതോ വാ. ൫൫

ഗു—ഭൃഗുസുതശശി പുത്രദേവപൂജ്യൈഃ ബലിഭിഃ നയുതഃ അവലോകിതഃ വാ ശീതരശ്മിഃ സുതമദനവമാന്ത്യലഗ്നരന്ധ്രേഷു അശുഭയുതഃ മരണായ ഭവതി. ബലികളായ ഭൃഗുസുതശശിപുത്രദേവപൂജ്യന്മാരാൽ അയുക്തനായോ അനവലോകിതനായോ ഇരിക്കുന്ന ചന്ദ്രൻ സുതമദനവമാന്ത്യരന്ധ്രങ്ങളിൽ അശുഭയുതനായിട്ടു മരണത്തിനായി ഭവിക്കുന്നു. അശുഭൻ=പാപൻ ചൊവ്വയും, ശനിയും, ആദിത്യനും. പാപയുക്തനായ ബുധനും ഇവിടെ അശുഭപദംകൊണ്ടു ഗ്രഹിക്കപ്പെടുന്നു ശീതരശ്മിപദംകൊണ്ടു ക്ഷീണചന്ദ്രൻ ഗ്രാഹ്യനാകുന്നു. യുക്തികൊണ്ടും, പ്രമാണാന്തരങ്ങളെക്കൊണ്ടും ക്ഷീണചന്ദ്രൻതന്നെ ഗ്രഹിക്കപ്പെടുന്നു. ഇവിടെ

നവമവും പഞ്ചമവും ഒഴിച്ചുള്ള ഭാവങ്ങളിൽ ചൊവ്വയോടു കൂടി ചന്ദ്രൻവന്നാൽ "ക്രൂരസംയുതശ്ശശി" എന്നുപറഞ്ഞ മൃത്യുയോഗം. ഉദയാഷ്ടമങ്ങളിലും, പന്ത്രണ്ടാംഭാവത്തിലും, അശുഭയുക്തനായി ചന്ദ്രൻവന്നാൽ അചിരമൃത്യുയോഗം. ശേഷം ഭാവങ്ങളിൽ ശീതരശ്മിയോഗം. ഇങ്ങനെ സൂക്ഷ്മം ഗ്രഹിക്കപ്പെടേണ്ടതാകുന്നു.

യോഗേ സ്ഥാനം ഗതവതി ബലിന-
ശ്ചന്ദ്രേ സ്വം വാ തനുഗൃഹമഥവാ
പാപൈർദൃഷ്ടേ ബലവതി മരണം
വർഷസ്യാന്തഃ കില മുനിഗദിതം. ൧൨

ഗുരു — മുൻപു പറയപ്പെട്ട ബാലാരിഷ്ടയോഗങ്ങളുടെ കാലത്തെ പരിച്ഛേദിക്കുന്നു. "യോഗേസ്ഥാനംഗതവതി ബലിനഃ" ചന്ദ്രൻ യോഗകർത്താക്കന്മാരിൽ വലിയ ബലവാൻെറസ്ഥാനത്തെ ഗതവാനായിരിക്കുമ്പോൾ മരണത്തെ പറയണം. അതായതു്; അരിഷ്ടയോഗകർത്താക്കന്മാരിൽ വെച്ചു് ഏതു ഗ്രഹം ബലവാനായി ഭവിക്കുന്നു; ജനനകാലത്തു് ആ ഗ്രഹംനിന്ന രാശി യാതൊന്നാകുന്നു; അതിൽ ചന്ദ്രൻ ചെല്ലുമ്പോൾ മരണത്തെ പറയണം.

ശി — ഇവണ്ണം പറയുന്നുവെങ്കിൽ മരണയോഗകർത്താക്കന്മാരായ ഗ്രഹങ്ങൾ മൂന്നുപേരുണ്ടു്. അവർ മൂവർക്കും ബലം തുല്യമായും ഇരിക്കുന്നു. എന്നാൽ ആ ഗ്രഹങ്ങളുടെ സ്ഥാനങ്ങളെ ചന്ദ്രൻ പ്രാപിക്കുന്ന സമയങ്ങളിൽ ഒക്കെയും മൃത്യു എന്നു് എങ്ങനെ പറയുന്നു?

ഗു — ഈ ശങ്ക ഉണ്ടാകുമെന്നോർത്തുതന്നെ "ചന്ദ്രേ സ്വംവാ" എന്നു പറഞ്ഞതു്. ജനനസമയത്തു ചന്ദ്രൻ യാതൊരു രാശിയിൽ നില്ക്കുന്നോ ആ രാശിയിൽ രണ്ടാമതു ചന്ദ്രൻ വരുമ്പോൾ മരണമെന്നു താല്പര്യം.

ശി — ചന്ദ്രൻ, നിന്നരാശിയിൽതന്നെ രണ്ടാമതു വരുമ്പോൾ മരണം എന്നു പറയുന്നുവെങ്കിൽ എത്രമാത്രം അ

രിഷ്ടമുണ്ടായിരുന്നാലും ഒരുമാസം കഴിഞ്ഞേ മൃതി നിശ്ചയമായി ഭവിക്കു എന്നു പറയണം. ചന്ദ്രൻ നിന്നരാശിയിൽ രണ്ടാമത്തു ചന്ദ്രൻ വരണമെങ്കിൽ ഏകദേശം ഒരുമാസം വേണമല്ലോ. ജനിച്ചിട്ടു ഉടനേയും രണ്ടും മൂന്നും ദിവസങ്ങളിലും ഇങ്ങിനെ പലവിധത്തിൽ മൃതിയുണ്ടാകുന്നുണ്ട്. അതെങ്ങിനെ യോജിക്കും?

ഗു — ഈവണ്ണം താൻ ശങ്കിക്കുമെന്നു വിചാരിച്ചുതന്നെ "തസ്യഗ്രഹമഥവാ" എന്നു പറഞ്ഞതു്. ജനനകാലത്തേ ചന്ദ്രൻ ജനനലഗ്നത്തെ എപ്പോൾ പ്രാപിക്കുന്നുവോ അപ്പോൾ മൃതിയെന്നു താല്പര്യം.

ശി ഇങ്ങിനെ ലക്ഷണം പറയുമ്പോൾ ഒരു മാസം വരെ ബാലാരിഷ്ടം പറയണം. ജനനംമുതൽ രണ്ടാംമാസത്തിലോ മൂന്നാംമാസത്തിലോ ബാലമൃത്യു ഭവിച്ചുഎങ്കിൽ ബാലാരിഷ്ടം എന്നു പറയാൻ പാടില്ലല്ലോ. അതെങ്ങിനെ?

ഗു — ഇപ്രകാരം ശങ്കിക്കുമെന്നോർത്തുതന്നെ "പാപൈർദൃഷ്ടോബലവതിമരണം" ആറുബലത്തിൽ ഒരു ബലത്തോടുകൂടിയ ചന്ദ്രൻ പാപഗ്രഹത്താൽ എപ്പോൾ ദർശിക്കപ്പെടുന്നു അപ്പോൾ ബാലാരിഷ്ടമെന്നു പറയപ്പെടണം. ഇങ്ങിനെ പറയുമ്പോൾ യാതൊരു ശങ്കയ്ക്കും ഇടയില്ല

ശി ബാലാരിഷ്ടം എന്ന ശബ്ദത്തിനു ബാല്യകാലങ്ങളിലെ അരിഷ്ടം എന്നാണല്ലോ അർത്ഥം. അപ്പോൾ ജനനംമുതൽ അഞ്ചുവയസ്സുവരെ ബാലാരിഷ്ടമാകുന്നു. "ശശിന്യരിവിനാശഗേനിധനമാശു പാപേക്ഷിതേ ശുഭൈരഥസമാഷ്ടകം ദളമതശ്ച മിശ്രൈഃ സ്ഥിതിഃ" എന്ന് എന്തുകൊണ്ടു പറഞ്ഞു എട്ടാമത്തേതു കൌമാരവയസ്സാണല്ലോ. കൌമാരാരിഷ്ടം ഈ അദ്ധ്യായത്തിൽ പറഞ്ഞിട്ടുമില്ല.

ഗു — ഗ്രഹിക്കുന്നതിനും ധരിക്കുന്നതിനും സാമർത്ഥ്യമില്ലാത്തകാലം ബാല്യകാലം. അപ്പോൾ എട്ടാമത്തെ വയ

സ്സും ബാല്യത്തിൽ പെടുന്നു എന്നൂഹിക്കണം. "വർഷസ്യാം ന്തുകാലമുനിഗദിതം" എന്നിങ്ങനെയുള്ള പരാശരമഹർഷിയുടെ മതത്തിൽ വർഷത്തിന്റെ ഉള്ളിൽ വരുന്ന അരിഷ്ടത്തിന്നേ ബാലാരിഷ്ടം എന്നു പറയാവൂ എന്നും ഒരു വയസ്സു തികഞ്ഞതിന്റെ ശേഷമുള്ള അരിഷ്ടം ബാലാരിഷ്ടമല്ല എന്നും ഗ്രഹിക്കണം

ശി ഇവക ബാലാരിഷ്ടങ്ങൾ ഉണ്ടെങ്കിലും അനേകം ജാതകങ്ങൾ ദീർഘജീവിതമുള്ളവയായി കാണുന്നു. അതിനാൽ ഇതെങ്ങനെ വിശ്വസിക്കും.

ഗുരു--അരിഷ്ടയോഗങ്ങൾ ഉണ്ടെങ്കിലും അതു് അപവാദലക്ഷണങ്ങളെക്കൊണ്ടു ഭേദം വന്നതെന്നറിയണം.

അപവാദലക്ഷണങ്ങൾ

ലഗ്നാധിപോതിബലവാനശുഭൈരദൃഷ്ടഃ
കേന്ദ്രസ്ഥിതഃ ശുഭഖഗൈരവലോക്യമാനഃ
മൃത്യും വിഹായ വിദധാതി സുദീർഘമായുഃ
സാർദ്ധം ഗുണൈർബഹുഭിരൂർജ്ജിതയാ ച ലക്ഷ്മ്യാ ഫ

രാഹുസ്ത്രിഷഷ്ഠലാഭേ
ലഗ്നാൽ സൌമ്യൈന്നിരീക്ഷിതസ്സദ്യഃ
നാശയതി സർവ്വരിഷ്ടം
മാരുത ഇവ തൂലസംഘാതം ൨

ദോഷാനിമാൻ പരിഹരേൽ സ്ഫുരദംശുജാലാഃ
കേന്ദ്രം ഗതഃ പ്രശമയേന്ന സുരരാജമന്ത്രീ
ഏകോ ബഹൂനി ദുരിതാനി സുദുസ്തരാണി
ഭക്ത്യാ പ്രയുക്ത ഇവ ശക്രധരേ പ്രണാമഃ ൩.

ഇങ്ങനെയുള്ള അപവാദലക്ഷണങ്ങളെക്കൂടി പ്രത്യേകം പരീക്ഷിക്കണം.

ഇതി ബൃഹജ്ജാതകേ "ഹോരാഫലരത്നാവലീ"നാമ ഭാഷാവ്യാഖ്യാനസഹിതേ ഷഷ്ഠോദ്ധ്യായഃ

---

## അഥ സപ്തമോദ്ധ്യായഃ

മയയവനമണിന്ഥശക്തിപൂവൈ-
ർദ്ദിവസകരാദിഷു വത്സരാഃ പ്രദിഷ്ടാഃ
നവതിഥിവിഷയാശ്വിഭൂതരുദ്രാ
ദശസഹിതാ ദശ ച സ്വതുംഗഭേഷു. ൧

ഗ്ര--മയയവനമണിന്ഥശക്തിപൂവൈഃ ദിവസകരാദിഷു സ്വതുംഗഭേഷു സ്ഥിതേഷു ദശസഹിതാഃ നവതിഥിവിഷയാശ്വിഭൂതരുദ്രാഃ വത്സരാഃ ദശവത്സരാഃ ച പ്രദിഷ്ടാഃ ഭവന്തി- മയയവനമണിന്ഥശക്തിപൂർവ്വന്മാരാൽ ദിവസകരാദികൾ സ്വതുംഗങ്ങളിൽ സ്ഥിതന്മാരായിരിക്കുമ്പോൾ ദശസഹിതങ്ങളായി നവതിഥിവിഷയാശ്വിഭൂതരുദ്രങ്ങളായിരിക്കുന്ന വത്സരങ്ങളും ദശസഹിതങ്ങളായ പത്തു വത്സരങ്ങളും പ്രദിഷ്ടങ്ങളായി ഭവിക്കുന്നു. നവതിഥിവിഷയാശ്വിഭൂതരുദ്രങ്ങൾ=നവങ്ങളും, തിഥികളും, വിഷയങ്ങളും, അശ്വികളും, രുദ്രന്മാരും നവം=ഒൻപതു് തിഥി=പതിനഞ്ചു്. വിഷയങ്ങൾ=അഞ്ചു്, അശ്വികൾ=രണ്ടു്, ഭൂതങ്ങൾ=അഞ്ചു്, രുദ്രന്മാർ=പതിനൊന്നു്. ദിവസകരാദികൾ=ദിവസകരൻ തുടങ്ങിയുള്ളവർ, മയയവനമണിന്ഥശക്തിപൂർവ്വന്മാർ=മയനും, യവനനും, മണിന്ഥനും, ശക്തിപൂർവ്വനും. മയൻ=ആദിത്യപ്രസാദത്താൽ വരം ലഭിച്ച ഒരസുരൻ. യവനൻ=മ്ലേച്ഛജാതിക്കാരൻ, മണിമന്ഥൻ=ആചാര്യൻ, ശക്തിപൂർവ്വൻ=പരാശരമഹർഷി, സൂര്യൻ മുതലായ ഗ്രഹങ്ങൾ ഏതേതു സ്ഥാനങ്ങളിൽ നില്ക്കുമ്പോൾ ഈ സംവത്സരങ്ങൾ കിട്ടുന്നു എന്നറിവാൻ "സ്വതുംഗഭേഷു" എന്നു പറഞ്ഞു. ഗ്രഹങ്ങൾ തങ്ങൾ തങ്ങളുടെ ഉച്ചരാശിയിൽ നില്ക്കുമ്പോൾ മുൻപറഞ്ഞ സംവത്സരങ്ങൾ പറയപ്പെടണം. ആദിത്യനു മേടം, ചന്ദ്രനു് ഇടവം, ചൊവ്വയ്ക്കു മകരം ഇങ്ങനെ തുടങ്ങിയുള്ള ഉച്ചരാശികളിൽ സംവത്സരങ്ങൾ ഊഹിക്കപ്പെടുന്നു.

ശി--ബാലാരിഷ്ടാദ്ധ്യായംകൊണ്ടു സകല ജീവജാലങ്ങളുടേയും ആയുസ്സ് പരിച്ഛേദിക്കാമെന്നിരിക്കുമ്പോൾ ആയുർദായാദ്ധ്യായം എന്തിനാരംഭിക്കുന്നു.

ഗു--ജനനസമയത്തു ബാലാരിഷ്ടലക്ഷണം ഇല്ലാതെയിരിക്കുന്ന ജീവജാലത്തിന്റെ ആയുസ്സിനെ പരിച്ഛേദിക്കുവാൻവേണ്ടി ആയുർദായാദ്ധ്യായം വളരെ ആവശ്യമാകുന്നു.

ശി--ബാലാരിഷ്ടം എന്നുപറഞ്ഞാൽ ബാലന്മാരുടെ അരിഷ്ടം എന്ന് അർത്ഥം തോന്നുന്നതുപോലെ ആയുർദായപദത്തിന്ന് ആയുസ്സിനെ പരിച്ഛേദിക്കുക, എന്ന അർത്ഥം ഒരുവിധത്തിലും തോന്നുന്നില്ല. അതിനാൽ ഈ അദ്ധ്യായത്തെ എങ്ങനെ ആയുർദായാദ്ധ്യായം എന്നു പറയുന്നു.

ഗു—ആയുർദായം എന്നു വച്ചാൽ ആയുസ്സിന്റെ മര്യാദ (അവധി) എന്നർത്ഥം. അപ്പോൾ ആയുസ്സിന്റെ അവധിയെ നിശ്ചയിക്കുന്നതു് ആയുർദ്ദായാദ്ധ്യായമാകുന്നു.

ശി ഇവിടെ മയയവനമണിത്ഥശക്തിപൂർവ്വന്മാർ എന്നു പുരാതനഗ്രന്ഥകർത്താക്കന്മാരായ നാലുപേരുടെ പേരുമാത്രം പറഞ്ഞു. പുരാതനന്മാരായ ഗ്രന്ഥകർത്താക്കന്മാർ ഇനിയും പലരുമുണ്ടല്ലോ. അവരുടേയും പേരുകൾ ഈ ശ്ലോകത്തിൽ മുഴുവൻ പറയരുതോ? നാലുപേരെമാത്രം പറഞ്ഞതു് എന്തുകൊണ്ടാണു്.

ഗു - മയയവനമണിത്ഥശക്തിപൂർവ്വന്മാർ എന്ന പേരു വെറുതേപറഞ്ഞതല്ല കൃതത്രേതദ്വാപരകലികളായ യുഗങ്ങളിൽ ഇവർ ഓരോരുത്തരും പ്രധാനികളാകുന്നു. അതായതു കൃതയുഗത്തിൽ മയനും, ത്രേതായുഗത്തിൽ യവനനും, ദ്വാപരയുഗത്തിൽ മണിത്ഥനും, കലിയുഗത്തിൽ പരാശരനും പ്രധാനികളാകുന്നു. അതാതു യുഗങ്ങളിൽ അവരവരുടെ മതങ്ങൾ ശ്ലാഘ്യങ്ങളുമായിരുന്നു എന്നു സൂചിപ്പിക്കുന്നതിനുവേണ്ടിയാണു് ഇങ്ങനെ ഇവരുടെ നാമം നിർദ്ദേശിച്ചതു്.

ശി ദിവാകരാദികൾ എല്ലാവരും ഉച്ചരാശിയിൽ വരുവാൻ പ്രയാസംതന്നെ. ബുധന്നു് കന്നിയും ശുക്രന്നു് മീനവും ഉച്ചമാകുന്നു. ശുക്രനും, ബുധനും ഏകകാലത്തു് എങ്ങനെ ഉച്ചത്തിൽ സ്ഥിതിഭവിക്കും. ബുധശുക്രന്മാർ ആദിത്യനെവിട്ടു രണ്ടുരാശി അകലപ്പോകപതിവില്ല. ഇതു ഗണിതശാസ്ത്രംകൊണ്ടു് സ്പഷ്ടമാകുന്നു. ഇങ്ങനെ ഇരിക്കവേ എല്ലാഗ്രഹങ്ങളുടെ സംവത്സരങ്ങൾ ചേർത്താലും നൂററിരുപതു വയസ്സിലധികം വരുന്നതല്ല; നിശ്ചയം. എന്നു തന്നെയല്ല, മേൽ "സമാഷഷ്ടിദ്വിഘ്നാമനുജകരിണാം പഞ്ചനിശാഃ" എന്നു പരമായുസ്സിനെ നിശ്ചയിക്കുന്നുമുണ്ടു്. അപ്പോൾ കൃതയുഗാദികളിൽ ആയിരം വയസ്സു് നാനൂറു വയസ്സു എന്നിങ്ങനെ പല പ്രമാണങ്ങൾ കേൾക്കുന്നതിന്നു് എന്താണുഗതി. ആ യുഗങ്ങളിൽ ജ്യോതിശ്ശാസ്ത്രം വേറെ ആയിരിക്കുമോ? ഏതുവിധമെന്നുവളരെ സംശയമായിരിക്കുന്നു.

ഗു — കലിയുഗത്തിൽ ആദിത്യന്നു് ഉച്ചരാശിയിൽ പത്തൊൻപതു് (൧൯) സംവത്സരം ഉണ്ടാകുന്നു. ദ്വാപരയുഗത്തിൽ പത്തിനെ ഇരട്ടിച്ചു് ഇരുപത്തൊൻപതു് (൨൯) സംവത്സരം ആകുന്നു. ത്രേതായുഗത്തിൽ പത്തിനെ മൂന്നിരട്ടിച്ചു മുപ്പത്തൊൻപതു് (൩൯) സംവത്സരം ആകുന്നു. കൃതയുഗത്തിൽ പത്തിനെ നാലിരട്ടിച്ചു നാല്പത്തൊൻപതു് (൪൯) സംവത്സരം ആകുന്നു. ഇങ്ങനെ എല്ലാഗ്രഹങ്ങൾക്കും കണ്ടുകൊള്ളുക. ഇപ്രകാരം യുഗാന്തരങ്ങളിൽ ആയുസ്സു വൎദ്ധിക്കുന്നു അതിനാൽ യാതൊരുയുക്തിവിരോധവുമില്ല ഇതുകൊണ്ടുതന്നെയാണു് "ദശച" എന്നു വേറപറഞ്ഞതു്.

ശി — ഇപ്രകാരം ഗ്രഹങ്ങളുടെ സംവത്സരങ്ങൾ നിയതങ്ങളാണെങ്കിൽ വിക്രമാദിത്യനു രണ്ടായിരം (൨൦൦൦) വയസ്സു് രാവണന്നു പതിനായിരം (൧൦൦൦൦) വയസ്സു് എന്നു് എങ്ങനെ ഗ്രഹനില സിദ്ധിക്കുന്നു. വരപ്രസാദംകൊണ്ടു വയസ്സു സിദ്ധിക്കുമെങ്കിൽ ജ്യോതിശ്ശാസ്ത്രം നിയതഫലമല്ലാത്തതിനാൽ എല്ലാവരാലും ആദരിക്കപ്പെടാതെ വരുമല്ലോ.

ഗു—ഈശ്വരപ്രസാദത്താൽ വയസ്സു ജാതകത്തേക്കാൾ അധികമുണ്ടാകും എന്നു പറയുന്നതു് അബദ്ധംതന്നെ. ഈശ്വരൻ ജാതകത്തെ മാററാൻ ശക്തനല്ല. വിക്രമാദിത്യനു് രണ്ടായിരം (൨൦൦൦) വയസ്സുണ്ടു്, രാവണനു് പതിനായിരം (൧൦൦൦൦) വയസ്സു് എന്നൊക്കെ പറയുന്നതിനു നല്ല സമാധാനം പറയാം. അതു വഴിപോലെ കേൾക്കുക. 'ഘടിക' എന്നു പറയുന്നതു ശ്വാസകാലങ്ങളുടെ കൂട്ടമാകുന്നു. അറുപതു് (൬൦) ഘടികകൂടിയതു ഒരു ദിവസവും മുപ്പതു് (൩൦) ദിവസംകൂടിയതു് ഒരു (൧) മാസവും എന്നു താനിക്കറിയാമല്ലോ. അപ്പോൾ കൃതയുഗാദികളിൽ യോഗശക്തി അധികമുള്ള കാലമാകകൊണ്ടു് അന്നു യോഗശക്തിമൂലം നമുക്കു് ഒരുദിവസംപോലെയുള്ള കാലത്തു് ഒരു ശ്വാസത്തെ കളയുമെന്നിരിക്കട്ടെ. അങ്ങനെ ആയാൽ നമ്മുടെ രണ്ടുമാസംകൂടിയകാലമേ അവർക്കു് ഒരു നാഴിക ആകുന്നുള്ളൂ. ഇങ്ങനെ രാവണാദികൾക്ക തപസ്സിനാലാണു് വയസ്സധികം സിദ്ധിച്ചതു്. കലിയുഗത്തിലും ഇങ്ങനെ ദീർഘജീവിതം നയിക്കാൻ യോഗശക്തി ഉണ്ടെങ്കിൽ പ്രയാസമില്ല.

ശി—ഇങ്ങനെ യോഗശക്തികൊണ്ടു് ശ്വാസനിയതമായ വയസ്സു് ലഭിക്കുവാൻ പ്രയാസമില്ലെന്നിരിക്കുമ്പോൾ, കൃതയുഗത്തിലും നൂററിരുപതു വയസ്സുതന്നെ മതിയാകും. ശ്വാസം അടക്കുന്നതുകൊണ്ടു ആയുസ്സു് സിദ്ധിക്കുമല്ലോ. ദിവാകരാദിവത്സരങ്ങളിൽ പത്തു രണ്ടു് ഇരട്ടിച്ചും മൂന്നിരട്ടിച്ചും നാലിരട്ടിച്ചും കൂട്ടണമെന്നു പറഞ്ഞതു വെറുതേതന്നെ ആകുന്നു. ശ്വാസനിയമത്താൽ ആയുസ്സു് ഇഷ്ടംപോലെ സിദ്ധിക്കുമല്ലോ.

ഗു—താൻ പറഞ്ഞതു ശരിതന്നെ. യുഗാന്തരങ്ങളിലും യോഗശക്തിയില്ലാത്തജനങ്ങളുണ്ടു്. അവരുടെ ആയുസ്സിൻെറ പ്രമാണം പറവാൻവേണ്ടിയാണു് പത്തിനെ

രണ്ടിരട്ടിച്ചും മൂന്നിരട്ടിച്ചും നാലിരട്ടിച്ചും കൂട്ടണമെന്നു പറഞ്ഞതു്.

ശി—സ്വതുംഗങ്ങളിൽ ദിവാകരാദികൾ സംവത്സര സംഖ്യകൾ വിധിച്ചതു്, എന്തഭിപ്രായത്തോടുകൂടിയാണെന്നറിയുന്നില്ല. ഉച്ചം, മൂലത്രികോണം ഇവരണ്ടും ഗ്രഹങ്ങൾക്കു് ഒരുപോലെ ബലമുള്ള സ്ഥാനങ്ങളായിരിക്കുന്നതിനാൽ "ദശസംഹിതാ ദശച സ്വമൂലഭേഷു" എന്നു പഠിക്കുകയും ആദിത്യനു മൂലത്രികോണത്തിൽ പത്തൊൻപതു സംവത്സരം, ചന്ദ്രനു ഇരുപത്തഞ്ചു്(൨൫)സംവത്സരം എന്നിങ്ങനെ നിശ്ചയിക്കുകയും ചെയ്താൽ എന്താണുദോഷം?

ഗു—"ഉച്ചത്രികോണ സ്വസുഹൃച്ഛത്രു നീചഗ്രഹാംശൈഃ ശുഭംസംപൂർണ്ണപാദോ ന, ദളപാദാല്പനിഷ്ഫലം"എന്നു മേല്പറഞ്ഞിരിക്കുന്നതുകൊണ്ടു മൂലത്രികോണത്തിനു സംപൂർണ്ണഫലംകൊടുക്കുവാൻ ശക്തിയില്ല. മുക്കാൽ ഫലമേ മൂലത്രികോണത്തിനുള്ളൂ. സംപൂർണ്ണഫലം ഉച്ചത്തിനു തന്നെ ആകുന്നു. എന്നുമാത്രമല്ല മൂലത്രികോണംമുതൽ വത്സരങ്ങൾനിയമിച്ചാൽ ഇതിന്റെ വിപരീതരാശി ഏതെന്നു അറിവാൻ കഴികയില്ല മൂലത്രികോണത്തിന്റെ ഏഴാമിടം വിപരീതഫലം എന്നു പറവാനും വിഷമംതന്നെ. അതിനാലാണു് 'സ്വതുംഗഭേഷു' എന്നു പ്രയോഗിച്ചതു്. ഉച്ചനീചങ്ങൾ വിപരീതഫലങ്ങളെന്നു പ്രസിദ്ധമാണല്ലോ.

ശി—'തുംഗഭേഷു' എന്നു പറഞ്ഞാൽമതി. സ്വശബ്ദം എന്തിനു്?

ഗു—ഇങ്ങനെആയാൽ, ആദിത്യൻ ശുക്രന്റെ മൂലത്രികോണഗൃഹമായ തുലാത്തിൽ നിൽക്കുമ്പോൾ പത്തൊൻതു (൧൯) വത്സരം പറയാമെന്നുവരും. അതു ശനിയുടെ തുംഗഭം ആണെങ്കിലും സ്വതുംഗഭം അല്ലാത്തതിനാൽ സ്വപദം പ്രയോഗിച്ചു. 'തുംഗേ × × ശി—സ്വ' എന്നുമതി. ഭഗ്രഹണം എന്തിനാകുന്നു.

ഗ്ര.--ഇങ്ങനെ പറഞ്ഞാൽ "അജവൃഷഭമൃഗാംഗനാകുളീരാഝഷവണിജൌ ച ദിവാകരാദിതുംഗാ" എന്ന പ്രമാണത്താൽ ആദിത്യന്റെ മേടം മുപ്പതാം(൩൦)തീയതിവരെ ഉച്ചമാകകൊണ്ടു് ആ രാശിയിൽ ഏതുഭാഗത്തുനിന്നാലും ആദിത്യന്റെ പത്തൊൻപതു(൧൯) സംവത്സരംതന്നെ പറയേണ്ടതായിവരും. അതരുതെന്നു വിചാരിച്ചിട്ടാണു ഭഗ്രഹണം ചെയ്തതു്. അതിനാൽ പരമോച്ചങ്ങളിൽതന്നെ ഈ സംവത്സരസംഖ്യകൾ ഉപയോഗിക്കപ്പെടേണ്ടതു് എന്നു സൂചിപ്പിച്ചു.

നിചേതോഽർദ്ധം ഹ്രസതി ഹി തയോരന്തരസ്ഥേനുപാതോ-
ഹോരാത്വാംശപ്രതിമമപരേ രാശിതുല്യം വദന്തി
ഹിത്വാവക്രം രിപുഗൃഹഗതൈർഹ്രീയതേ സ്വത്രിഭാഗഃ
സൂര്യോച്ഛിന്നദ്യുതിഷു തു ദലം പ്രോജ്ഝ്യശുക്രാർക്കപുത്രൌ. ൨

ഗ്ര — ഇവിടെ ആയുഃ എന്നു് ഒരു വിശേഷ്യപദം വേണ്ടതാകുന്നു. അർദ്ധമായ ആയുസ്സു ഹ്രാസത്തെ പ്രാപിക്കുന്നു. അതായതു് ഉച്ചത്തിൽ പറഞ്ഞിരിക്കുന്ന പരമായുസ്സ് അതിനീചത്തിൽ പകുതി കുറയുന്നു എന്നു താല്പര്യം. "തതശ്ചാന്തരസ്ഥേനുപാതഃ" "തതശ്ച" എന്ന അവ്യയപദത്തിനു അനന്തരമാകട്ടേ എന്നു ഭാഷ, ഒന്നുപറഞ്ഞിട്ടു വേറൊന്നു പറയണമെങ്കിൽ തതശ്ചഎന്നും, അഥ എന്നും പ്രയോഗിക്കുന്നതു് ശാസ്ത്രസിദ്ധമാകുന്നു. ഗ്രഹേ എന്ന ഒരു വിശേഷ്യപദവും കൂടി ഇവിടെ ആവശ്യമാകുന്നു. "അന്തരസ്ഥേ ഗ്രഹേ അനുപാതഃ കർത്തവ്യഃ" ഗ്രഹം അന്തരസ്ഥമായിരിക്കുമ്പോൾ അനുപാതം കർത്തവ്യമാകുന്നു. അന്തരസ്ഥം=അന്തരത്തിൽ സ്ഥിതിചെയ്യുന്നതു്. അന്തരം=ഇട. ഗ്രഹം=സൂര്യാദി, അനുപാതം=പഞ്ചരാശികം, ത്രൈരാശികം, മുതലായ ഗണിതക്രിയ ആദിത്യന്നു് മേടം ഒന്നാംതീയതിമുതൽ പത്താംതീയതിവരെ പരമോച്ചം. പരമോച്ചത്തിൽ പത്തൊൻപതുസംവത്സരം ദശാകാലം. തുലാം

ഒന്നാംതീയതിമുതൽ പത്താംതീയതിവരെ പരമനീചം. പരമനീചത്തിൽ ഒൻപതരസംവത്സരം ദശാകാലമുള്ള പ്പോറം പരമോച്ചം കഴിഞ്ഞു രണ്ടാമൂന്നോരാശി കടന്നുനി ല്ക്കുന്ന സൂൎയ്യനും പരമനീചം കഴിഞ്ഞു രണ്ടാമൂന്നോരാശി അകന്നുനില്ക്കുന്ന സൂൎയ്യനും ദശാകാലം എത്ര ക്ഷയിച്ചു എത്ര വൎദ്ധിച്ചു എന്നറിയുന്നതിന്നു പഞ്ചരാശികക്രിയയോ ത്രൈരാശികക്രിയയോ വേണമെന്നൎത്ഥം. അതെങ്ങിനെയെന്നാൽ ആദിത്യന്റെ ദശാസംവത്സരം പത്തൊൻപതും പന്ത്രണ്ടിൽപെരുക്കി മാസങ്ങളാക്കിവെയ്ക്കണം. ജനനസമയത്തേക്കു തല്ക്കാലിച്ചു്, ഗ്രഹസ്ഫുടം ഉണ്ടാക്കി ആദിത്യനെങ്കിൽ അതിൽനിന്നു പരമോച്ചമാകുന്ന "ജ്ഞാനീസ്ഥപഃ" എന്നു വാങ്ങി ശേഷവും ഇലിയാക്കി വേറേവെയ്ക്കണം. ഷൾഭ്രാശിലിപ്തകളാകുന്ന "ജ്ഞാനീജനകഃ" എന്ന ഇലികറംക്കു് ആദിത്യന്റെ ഇരുന്നൂററിരുപത്തെട്ടു (൨൨൮) ദശാമാസങ്ങറം. അപ്പോറം തല്ക്കാലാദിത്യസ്ഫുടത്തിന്റെ ഇലികറംക്കു ഇരുന്നൂററിരുപത്തെട്ടു് (൨൨൮) മാസങ്ങളിൽ എത്ര കുറഞ്ഞിരിക്കുമെന്നറിവാൻ പഞ്ചരാശികം ആവശ്യമാകുന്നു. 'ജ്ഞാനീജനകഃ' എന്നതും ഇരുന്നൂററിരുപത്തെട്ടു (൨൨൮) മാസങ്ങളും പ്രമാണങ്ങളാകുന്നു. നൂററിപ്പതിന്നാലു (൧൧൪) മാസങ്ങറം പ്രമാണഫലങ്ങളാകുന്നു. തല്ക്കാലാദിത്യസ്ഫുടത്തിന്റെ ഇരുന്നൂററിരുപത്തെട്ടു (൨൨൮) മാസങ്ങറം ഇച്ഛയും ആകുന്നു. അപ്പോറം പ്രമാണങ്ങറം രണ്ടും, ഇച്ഛകറം രണ്ടും പെരുക്കി വന്നതുകൊണ്ടു പ്രമാണഫലമാകുന്ന നൂററിപ്പതിന്നാലു് (൧൧൪)നെ പെരുക്കി പ്രമാണങ്ങറം രണ്ടും തമ്മിൽ പെരുക്കിയതുകൊണ്ടു് ഹരിക്കുമ്പോറം മാസങ്ങളും പിന്നെ മുപ്പതിൽ (൩൦) പെരുക്കി ഹരിച്ചാൽ തീയതിയും പിന്നിട്ടു് അറുപതിൽ (൬൦) പെരുക്കി ഹരിച്ചാൽ നാഴികയുംവരും. ഇതുകളെ ദശാമാസങ്ങളായ ഇരുന്നൂററിരുപത്തെട്ടിൽ (൨൨൮) കളഞ്ഞാൽ തൽക്കാലഗ്രഹത്തിന്റെ ദശാകാലം സൂക്ഷ്മമായിവരും. ഇങ്ങിനെ ച

ന്ദ്രനേയും തല്ക്കാലിച്ചു ഗണിച്ച് 'ജ്ഞാനഗ്ഗ' എന്ന പരമോച്ചം വാങ്ങി ഇലിയാക്കി മുൻപറഞ്ഞവിധം പെരുക്കി ഹരിച്ചുവന്നതു ദശാമാസങ്ങളിൽ കളഞ്ഞാൽ ചന്ദ്രദശയും സൂക്ഷ്മമായിട്ടുകിട്ടും. ഇങ്ങിനെ മററുഗ്രഹങ്ങൾക്കും കണ്ടുകൊള്ളുക ഈവണ്ണം വൃശ്ചികത്തിൽ ആദിത്യൻ നില്ക്കുന്നുവെങ്കിൽ ജനനസമയത്തേക്കു തൽക്കാലിച്ച് പരമോച്ചംതന്നെ പരമനീചമാക്കിക്കളഞ്ഞു 'ജ്ഞാനീജനക' എന്ന ഷഡ്രാശിലിപ്തകളും നൂററിപ്പതിനാല് (൧൧൪) മാസവും തമ്മിൽ പെരുക്കി ഹാരകമാക്കിവച്ച് (൧൧൪) നൂററിപ്പതിന്നാലും ഗ്രഹലിപ്തകളും തമ്മിൽ പെരുക്കിയതുകൊണ്ടു പ്രമാണഫലമാകുന്ന ഇരുനൂററിരുപത്തെട്ട് (൨൨൮)നെ പെരുക്കി പ്രമാണംകൊണ്ടു ഹരിച്ചുവന്ന മാസങ്ങളെ ദശാമാസങ്ങളിൽ കൂട്ടണം. അപ്പോൾ സൂക്ഷ്മമായിരിയ്ക്കും. “ഹോരാ, അംശകപ്രതിമം ആയുഃ പ്രയച്ഛതി” ലഗ്നം അംശപ്രതിമമായിരിക്കുന്ന ആയുസ്സിനെ കൊടുക്കുന്നു. എങ്ങിനെയെന്നുവച്ചാൽ ലഗ്നസ്ഫുടത്തെ ഉണ്ടാക്കി രാശിസംഖ്യയെ തള്ളിക്കളഞ്ഞു ശേഷത്തെ ഇലിയാക്കി ഇരുനൂറു് (൨൦൦) കൊണ്ടു് ഹരിച്ചുവന്നതു വർഷം ഇരുനൂറു (൨൦൦) ലിപ്തകൾക്കു പന്ത്രണ്ടു് (൧൨) മാസം കിട്ടിയപ്പോൾ ശിഷ്ടങ്ങളായ ഈ ലിപ്തകൾക്കു എത്രമാസമെന്നു ത്രൈരാശികം ചെയ്യണം. അപ്പോൾ പന്ത്രണ്ടു് (൧൨)കൊണ്ടു ശേഷത്തെപെരുക്കി ഇരുനൂറു(൨൦൦)കൊണ്ടു ഹരിച്ചതു മാസം. ശേഷത്തെമുപ്പതിൽ(൩൦) പെരുക്കി ഇങ്ങനെ ഹരിച്ചുവന്നതു ദിവസം, ശേഷത്തെഅറുപതിൽ (൬൦) പെരുക്കി ഹരിച്ചുവന്നതു നാഴിക. ഇങ്ങനെ ലഗ്നദശയുണ്ടാക്കണം. “അപരേ രാശിതുല്യം വദന്തി” അപരന്മാർ രാശിതുല്യമായ വയസ്സിനെ പറയുന്നു. അതായതു ലഗ്നസ്ഫുടത്തിൽ എത്രരാശി തികഞ്ഞിരിക്കുന്നുവോ അത്രയുംവർഷം പറയുന്നു. രാശിമുതൽ ഇലിയാക്കി രാശിലിപ്തകളാകുന്ന 'അന്നാംഭേയം'കൊണ്ടു് ഹരിച്ചുവരുന്നതു വർഷം. “അന്നാംഭേയം”

എന്ന രാശിലിപ്തകൾക്കു പന്ത്രണ്ടു (൧൨)മാസം ലഭിക്കുന്നു വെങ്കിൽ ഈ ലിപ്തകൾക്കു എത്രമാസമെന്നറിവാൻ ഇതിനെ പന്ത്രണ്ടുകൊണ്ടുപെരുക്കി "അനന്തഭേയം" എന്നതുകൊണ്ടു ഹരിച്ചുവന്നതു മാസം. ശേഷത്തെ മുപ്പതിൽ (൩൦)പെരുക്കി ഹരിച്ചുവന്നതു ദിനം. ശേഷത്തെ അറുപതിൽ(൬൦) പെരുക്കി ഹരിച്ചുവന്നതു നാഴിക. ഇങ്ങനെ ചിലരുടെ മതം രാശിപ്രതിമമായിട്ടു പറയുന്നതു സ്ഥൂലമാകകൊണ്ടു് അംശപ്രതിമം എന്നതുകൊണ്ടുതന്നേ, ലഗ്നസ്ഫുടത്തിൽ സൂക്ഷ്മദശ വരികയുള്ളു എന്ന അഭിപ്രായത്തോട്ടുകൂടി അസമ്മതിയെ തോന്നിപ്പിക്കുന്നതിനു് 'അപരേ' എന്നുപറഞ്ഞു. വാസ്തവത്തിൽ അംശകാധിപതിക്കു ബലമെങ്കിൽ അംശപ്രതിമമായ വയസ്സെന്നും രാശ്യധിപൻ ബലവാനെങ്കിൽ രാശിതുല്യമായ വയസ്സെന്നും പറയണം. ഇങ്ങനെ പക്ഷാന്തരത്തെ സൂചിപ്പിക്കുവാനാണു് അപരേ എന്നുപറഞ്ഞതു്. "ഹിത്വാ വക്രം രിപുഗൃഹഗതൈർ ഹ്രിയതേ സ്വത്രിഭാഗഃ" ഇങ്ങനെ ത്രൈരാശികം, പഞ്ചരാശികം മുതലായ ക്രിയകളേക്കൊണ്ടു് അതതുഗ്രഹങ്ങളുടെദശാസംവത്സരങ്ങൾ വരുത്തിക്കൊള്ളണം; ഗ്രഹം ശത്രുക്ഷേത്രത്തിൽ നില്ക്കുന്നുവെങ്കിൽ ചൊവ്വയെ ഒഴിച്ചു മററുഗ്രഹങ്ങൾക്കു സ്വത്രിഭാഗഹരണം വേണ്ടതാകുന്നു. ചൊവ്വയ്ക്കു ശത്രുക്ഷേത്രഹരണം ഇല്ല. കുജൻ ശത്രുരാശിസ്ഥിതനായാലും ബലഹീനനല്ലെന്നു ധരിക്കണം. ഈവിഷയത്തിൽ ബാദരായണഗ്രന്ഥവും പ്രമാണമാകുന്നു. "ഭൂമ്യാഃപുത്രം വർജ്ജയിത്വാരിഭസ്ഥാഃ" ഇത്യാദി ബാദരായണവാക്യമാകുന്നു.

ശി: "ഹിത്വാവക്രം" എന്നിടത്തു വക്രപദത്തിനു വിപരീതഗതി എന്നർത്ഥംപറയണം. വിപരീതഗതിയിൽ ബലാധിക്യം ഉണ്ടാകുന്നുവല്ലൊ. എല്ലാഗ്രഹങ്ങൾക്കും വിപരീതഗതിയിൽ ത്രിഭാഗഹരണം ഇല്ലാഎന്നും പറയ

ണം. അതിനാൽ വക്രപദത്തിന്ന കുജൻ എന്നർത്ഥംപറഞ്ഞതു നിരർത്ഥകംതന്നെയാകുന്നു.

ഗു: വക്രപദത്തിന്ന കുജൻ എന്നുതന്നെ അർത്ഥം പറയണം "വക്രസമാഗമാഃ പരിശേഷാഃ" എന്നു പറഞ്ഞതിന്നു് വക്രത്തിൽ ബലഹാനിയുള്ള ഗ്രഹങ്ങൾ ചന്ദ്രനോടു സംസർഗ്ഗമുള്ളവരായാൽ ബലവാന്മാരാകുന്നുവെന്നു താല്പര്യം. വിപരീതഗതിയിൽ ബലവാന്മാരാകുന്നുവെന്നു താല്പര്യമില്ല

ശി: വക്രപദത്തിന്നു് ഇങ്ങനെ അർത്ഥംപറഞ്ഞാൽ "വക്രചാരം വിനാത്ര്യംശം ശത്രുരാശൌ ഹരേൽ ഗ്രഹഃ" എന്ന സാരാവലിഗ്രന്ഥം എങ്ങനെ യോജിക്കും. വക്രചാരത്തെ (വിപരീതഗതിയെ) ഒഴിച്ചു് ദശകളുടെ ത്രിഭാഗത്തെ ഹരിക്കും എന്നാണല്ലോ ആ ഗ്രന്ഥത്തിന്റെ അർത്ഥം.

ഗു: ശത്രുരാശൌ വക്രചാരംവിനാ എന്നതിന്ന ശത്രുക്ഷേത്രത്തിൽ ഭൌമസഞ്ചാരംകൂടാതെ ശേഷം ഗ്രഹങ്ങളുടെ സഞ്ചാരം ദശാത്ര്യംശത്തെ ഹരിക്കും എന്നുതന്നെ സാരാവലിയിലെ താല്പര്യമെന്നായാൽ ഒരു വിരോധവുമില്ല.

ശി: വക്രപദത്തിന്നു് ചൊവ്വ എന്നുതന്നെ അർത്ഥം എങ്കിൽ "ഹിത്വാവക്രം" ഇത്യാദി പ്രമാണത്തിൽ 'ഹിത്വാഭൌമം' എന്നുതന്നെ ആചാര്യന്നു പറയാമല്ലോ. സന്ദിഗ്ദ്ധാർത്ഥമായ വക്രപദം പ്രയോഗിച്ചതു് വ്യർത്ഥമാകുന്നു. അതിനാൽ വക്രപദത്തിന്ന വിപരീതഗതിയെന്നുതന്നെ താല്പര്യം. ചൊവ്വാ എന്നർത്ഥമില്ല.

ഗു: "യോഗാദ്രൂഢിർബലീയസീ" എന്ന ന്യായത്താൽ അവയവശക്തിയേക്കാൾ സമുദായശക്തിക്കുതന്നെ പ്രാബല്യത. "ആരോവക്രഃ ക്രൂരദൃക്ചാവനേയഃ" എന്നതിനാൽ വക്രപദം ചൊവ്വായിൽ രൂഢമായിത്തന്നെ ഇരിക്കു

ന്നു. ഭൂമിയുടെ പുത്രൻ ഭൌമൻ എന്നിങ്ങനെ യോഗശക്തിമാത്രംകൊണ്ടു് അൎത്ഥത്തെ ഗ്രഹിക്കുന്നതു് ഇവിടെ യുക്തമല്ല എന്നുവച്ചിട്ടാണു് ആചാൎയ്യൻ "ഹിതപാദഭൌമം" എന്നു പറയാതെ "ഹിതപാവക്രം" എന്നു പ്രയോഗിച്ചതു്. "സൂൎയ്യോ ഹരിന്നൃത്യതിഷു തു ദളം പ്രോജ്ഝ്യ ശുക്രാൎക്കപുത്രൌ" ഇവിടെ ഹ്രീയതേ എന്നപദം അദ്ധ്യാഹരിക്കണം. ഗ്രഹങ്ങൾ സൂൎയ്യോഹരിന്നൃത്യതികളായിരുന്നാൽ ശുക്രാൎക്കപുത്രന്മാരെ ഒഴിച്ചു് ദളം ഹരിക്കുന്നു. ശനിക്കും ശുക്രനും മൌഢ്യബലഹാനിയില്ല. മൌഢ്യം ഉള്ള ശേഷം ഗ്രഹങ്ങൾക്കു് അവനവനു വരുത്തിയ ദശകളിൽ പകുതി ഹരിക്കുന്നു.

ശി: ഗ്രഹങ്ങൾക്കു ശത്രുക്ഷേത്രസ്ഥിതിയും മൌഢ്യവുംഉണ്ടെങ്കിൽ എങ്ങനെ ഹരണം?

ഗു: എന്നാൽ ത്രൈരാശ്യക്രിയകൊണ്ടു വരുത്തിയിരിക്കുന്ന ദശയിൽ ശത്രുക്ഷേത്രഹരണം ചെയ്തതിന്റെശേഷത്തിൽ മൌഢ്യഹരണം ചെയ്യണം. ശത്രുക്ഷേത്രഹരണം കഴിച്ചിരിക്കുന്നതിന്റെ ശേഷത്തിൽ പകുതിയെ മൂഢഹരണംചെയ്യരുതു്. ഗ്രഹത്തിനു ത്രൈരാശികത്താൽ വരുത്തിയ ദശയിൽ ശത്രുഹരണം കഴിക്കുന്നതിൽ ആകെയുള്ളതിന്റെ അൎദ്ധാംശം എത്രയുണ്ടാകുന്നുവോ, മൌഢ്യമുണ്ടെങ്കിൽ ആ അൎദ്ധാംശവും ഹരിക്കപ്പെടണമെന്നു താല്പൎയ്യം. ശത്രുക്ഷേത്രഹരണവും മൌഢ്യഹരണവും കഴിഞ്ഞ ദശയിൽ ഹരണവിശേഷത്തെ പറയുന്നു. "സൎവ്വാൎദ്ധത്രിചരണപഞ്ചഷഷ്ഠഭാഗാഃ" ഇത്യാദി. വ്യയഭവനംമുതൽ അസത്തുകൾ വാമമാകുംവണ്ണം വൎത്തമാനന്മാരായിരിക്കുമ്പോൾ സൎവ്വാൎദ്ധത്രിചരണപഞ്ചഷഷ്ഠഭാഗങ്ങൾ ക്ഷയിക്കുന്നു. വ്യയഭവനം=പന്ത്രണ്ടാമിടം. പന്ത്രണ്ടാമിടത്തുനില്ക്കുന്ന പാപഗ്രഹത്തിനു് വരുത്തിയ ദശ മുഴുവനും ക്ഷയിക്കുന്നു. പതിനൊന്നാമിടത്തുനില്ക്കുന്ന പാപഗ്രഹത്തിനു

വരുത്തിയ ദശയിൽ പകുതി ക്ഷയിക്കുന്നു. പത്താമിടത്തു നില്ക്കുന്ന പാപഗ്രഹത്തിൻെറ ദശയിൽ മൂന്നിലൊന്നു ക്ഷയിക്കുന്നു. ഒൻപതിൽ നില്ക്കുന്ന പാപഗ്രഹത്തിൻെറ ദശയിൽ നാലിലൊന്നു ക്ഷയിക്കുന്നു. അഷ്ടമത്തിൽ നില്ക്കുന്ന പാപൻെറ ദശയിൽ അഞ്ചിലൊന്നു ക്ഷയിക്കുന്നു. ഏഴിൽ നില്ക്കുന്ന പാപൻെറ ദശയിൽ ആറിലൊന്നു ക്ഷയിക്കുന്നു. പന്ത്രണ്ടിൽ നില്ക്കുന്ന ശുഭഗ്രഹത്തിൻെറ ദശയിൽ പകുതിയും പതിനൊന്നിലെ ശുഭഗ്രഹത്തിൻെറ ദശയിൽ നാലിലൊന്നും, പത്തിലെ ശുഭഗ്രഹത്തിൻെറ ദശയിൽ ആറിലൊന്നും, ഒൻപതിലെ ശുഭഗ്രഹത്തിൻെറ ദശയിൽ എട്ടിലൊന്നും, എട്ടിലെ ശുഭൻെറ ദശയിൽ പത്തിലൊന്നും, ഏഴിലെ ശുഭൻെറ ദശയിൽ പന്ത്രണ്ടിലൊന്നും ക്ഷയിക്കുന്നു.

ശി: ഇവിടെ വാമം എന്നുപറഞ്ഞതു്, ക്രമംകൂടാതെ ഉൽക്രമമായിട്ടു് എന്നു ഗ്രഹിക്കുന്നതിനുവേണ്ടിയിട്ടാണല്ലോ. അതു് എങ്ങിനെ യോജിക്കുന്നു. "സർവാർദ്ധത്രിചരണപഞ്ചഷഷ്ഠഭാഗാഃ" എന്നതിനാൽ ഒന്നു്, രണ്ടു്, മൂന്നു്, നാലു്, അഞ്ചു്, ആറു് എന്ന ഭാഗങ്ങളിൽ സംഖ്യക്രമമായിത്തന്നെ പറഞ്ഞിരിക്കുന്നു എന്നാൽ ഉൽക്രമമെന്നു പറഞ്ഞതു് അബദ്ധമായിത്തന്നെ തോന്നുന്നു.

ഗുരു: ഇവിടെ ഉൽക്രമത്വം ഭാഗങ്ങളിൽ അല്ല, വ്യയത്തിലും ലാഭത്തിലും ദശമത്തിലും നവമത്തിലും അഷ്ടമത്തിലും സപ്തമത്തിലും ഊഹിക്കപ്പെടണം.

ശി: ലഗ്നാൽ പന്ത്രിൽ രണ്ടു പാപികളുണ്ടെങ്കിൽ പാപികൾ രണ്ടുപേൎക്കും ഉണ്ടാക്കിയ ദശയൊക്കെയും ക്ഷയിക്കുന്നുവെന്നു പറയണം. ഇതുപോലെ പന്ത്രണ്ടിൽ ആദിത്യൻ, കുജൻ, ശനി, ക്ഷീണചന്ദ്രൻ, പാപയുക്തനായ ബുധൻ ഇവരിൽ രണ്ടുപേരുണ്ടായിരുന്നാൽ "സർവാർദ്ധത്രി ചരണ" ഇത്യാദിയാൽ ഇവൎക്കു വരുത്തിയ ദശകൾ കൈക്ക

യും ഇല്ലാതെവരും. ഇങ്ങിനെയായാൽ പ്രാണികൾക്ക് ആയുസ്സു വളരെ കുറഞ്ഞുപോകുന്നതാണ്.

ഗുരു: ഈ സംശയംകൊണ്ടുതന്നെയാണ് ആചാര്യൻ "അധൈകരാശിഗാനാമേകോംശം ഹരതി ബലീ" എന്നുപറഞ്ഞതും. രണ്ടോമൂന്നോ പാപന്മാർ മേല്പറഞ്ഞ രാശികളിലൊന്നിൽ വന്നാൽ ഇവരിൽ ബലവാനാരോ ആ ഗ്രഹംതന്നെ ഭാഗത്തെ അപഹരിക്കുന്നു. ആ ഗ്രഹത്തിന്റെ ദശയിൽതന്നെ 'സർവ്വാർദ്ധത്രിചരണപഞ്ചഷഷ്ഠഭാഗം' കുറയുന്നു.

ശി: പന്ത്രണ്ടിൽ രണ്ടുപാപികൾ തുല്യബലവാന്മാരായിരിക്കുന്നുവെങ്കിൽ എങ്ങിനെ. രണ്ടുപേരും തങ്ങളുടെ ദശകളെ മുഴുവനും അപഹരിക്കുന്നുവോ?

ഗുരു: തുല്യബലവാന്മാരായി രണ്ടു ഗ്രഹങ്ങൾ വന്നാൽ രണ്ടുപേരും അർദ്ധവും അർദ്ധവുമായിട്ട് അപഹരിക്കുന്നു എന്നു യുക്തികൊണ്ടു ഗ്രഹിക്കണം. തുല്യബലവാന്മാരായി മൂന്നുപേരുണ്ടെങ്കിൽ ഇങ്ങനെ കണക്കുപോലെ അപഹാരം പറയണം.

ശി: പന്ത്രണ്ടിലോ പതിനൊന്നിലോ രണ്ടു പാപികൾ വന്നാൽ ബലവാൻ ഭാഗത്തെ അപഹരിക്കുമെന്നു പറഞ്ഞാൽ ഞാൻ എങ്ങനെ വിശ്വസിക്കും.

ഗുരു — ഇതുകൊണ്ടുതന്നെയാണ് "തഥാഹസത്യഃ" എന്നുപറഞ്ഞത്. "ഏകാദശോൽക്രമാൽ" ഇത്യാദി സത്യമതമാകുന്നു.

ശി — ഇവിടെ വ്യയഭവനം എന്നതു ലഗ്നാൽ പന്ത്രണ്ടാമിടം എന്നർത്ഥം കിട്ടേണ്ടതായതിനാൽ ലഗ്നാൽ എന്നു പ്രയോഗിക്കണം. സാമാന്യമായിപ്പറഞ്ഞാൽ ചന്ദ്രാൽ പന്ത്രണ്ടാമിടത്തും പാപൻവന്നാൽ മരണമുണ്ടെന്നു പറയേണ്ടിവരും.

ഗുരു — താൻ പറഞ്ഞതു ശരിതന്നെ എന്നാൽ സകല ഫലനിർദ്ദേശത്തിലും ലഗ്നത്തിനോ ചന്ദ്രനോ ബലം എന്നുനോക്കി ബലാധിക്യം ഉള്ളതുകൊണ്ടു ഫലനിർദ്ദേശം വേണ്ടതാകുന്നു. ലഗ്നം പ്രബലം എങ്കിൽ ലഗ്നാൽ പന്ത്രണ്ടാമിടംമുതലും ചന്ദ്രൻ ബലവാനാകുന്നുവെങ്കിൽ ചന്ദ്രാൽ പന്ത്രണ്ടാമിടംമുതലും ഹരണം വേണ്ടതാകുന്നു. രണ്ടും ബലമുള്ളതായിരുന്നാൽ രണ്ടിൻേറയും പന്ത്രണ്ടാമിടം മുതൽ ഹരണംവേണം. ഇതു വളരെ സാരോപദേശമാകുന്നു. "സാർദ്ധോദിതോദിതനവാംശഹതാ"ദിത്യാദി; സാർദ്ധോദിതോദിതനവാംശഹതമായ സമസ്തത്തിൽനിന്നു അഷ്ടയുക്തമായഭാഗം നാശത്തെ ഉപയാനംചെയ്യുന്നു. സാർദ്ധോദിതോദിതനവാംശഹതം = സാർദ്ധോദിതങ്ങളായിരിക്കുന്ന ഉദിതനവാംശങ്ങളാൽ ഹതം. സാർദ്ധോദിതങ്ങൾ= അർദ്ധോദിതത്തോടുകൂടിയവ ഉദിതനവാംശകങ്ങൾ=ഉദിതങ്ങളായ നവാംശകങ്ങൾ. ഹതം=പെരുക്കപ്പെട്ടതു്. എല്ലാ ഗ്രഹങ്ങളേയും പ്രത്യേകംവരുത്തി ശത്രുക്ഷേത്രഹരണവും മൌഢ്യഹരണവും ചെയ്തിരിക്കുന്ന ദശകളെ ഭുക്തങ്ങളായ നവാംശസമൂഹത്തിൽ അർദ്ധോദിതോദിതനവാംശത്തേയുംകൂട്ടി അതുകൊണ്ടു പെരുക്കി നൂറെറട്ടിൽ (൧൦൮) ഹരിച്ചു വന്ന ഫലം പിണ്ഡദശയിൽ സംസ്കരിക്കണം.

ശി — ഈ പ്രമാണം എന്തിനാണെന്നു മനസ്സിലാകുന്നില്ല. എല്ലാവരുടേയും ആയുർഭാഗഗണിതത്തിൽ ഈ ക്രിയവേണമെന്നുണ്ടെങ്കിൽ ഒരുവനും പരമായുസ്സ് സിദ്ധിക്കുന്നതല്ല.

ഗു — ഇതുകൊണ്ടുതന്നെയാണു് ആചാര്യൻ "ക്രൂരേ വിലഗ്നസഹിതേ വിധിനാത്രപനേന" എന്നു പറഞ്ഞതു്. ലഗ്നത്തിൽ ക്രൂരഗ്രഹം ഉണ്ടെങ്കിലേ ഈ ഹരണം ആവശ്യമുള്ളൂ ലഗ്നസ്ഫുടത്തെ ഉണ്ടാക്കി രാശിമുതൽ ഇലിയാക്കി ഇരുനൂറു (൨൦൦) കൊണ്ടു ഹരിച്ചുവന്നതു നവാംശ

കസംഖ്യയാകുന്നു. ഈ നവാംശകസംഖ്യകൊണ്ടു പ്രത്യേകമുള്ള ദശകളുടെ സമൂഹത്തെപ്പെരുക്കി നൂറെറട്ടിൽ (൧൦൮) കിഴിച്ചുവന്നഫലം പിണ്ഡദശയിൽ സംസ്കരിക്കണം. ലഗ്നത്തിൽ ക്രൂരഗ്രഹം ഉണ്ടെങ്കിലേ ഈ ക്രിയയുള്ളു. ഈ ക്രിയ ശത്രുക്ഷേത്രഹരണവും മൌഢ്യഹരണവും ഭാവഹരണവും ചെയ്തിരിക്കുന്ന ദശകളുടെ സമൂഹത്തിൽ വേണ്ടതാകുന്നു.

ശി— ലഗ്നത്തിൽ രണ്ടു പാപികളുണ്ടെങ്കിൽ ക്രൂരോദയഹരണം എങ്ങനെചെയ്യും?

ഗു— "ഏകോംശം ഹരതി ബലീ, തഥാഹസത്യഃ" എന്നു ആചാര്യൻതന്നെ പറഞ്ഞിരിക്കുന്നതുകൊണ്ടു ബലവാന്റെ (ബലവാനായക്രൂരന്റെ) ഹരണംമാത്രം ഇവിടെ ചെയ്താൽ മതിയാകുന്നു.

ശി— ലഗ്നത്തിൽ നില്ക്കുന്ന രണ്ടുപാപികളും ബലവാന്മാരാണെങ്കിൽ എങ്ങനെ?

ഗു— ഈ ചോദ്യത്തിനുത്തരംപറവാൻ പ്രയാസം തന്നെ. യുക്തികൊണ്ടുതന്നെ വിചാരിക്കണം. ഭാവഹരണത്തിൽ പന്ത്രണ്ടാമിടത്തു രണ്ടുപാപന്മാർ വന്നാൽ സർവ്വഹരണം ഉണ്ടെങ്കിലും അർദ്ധഹരണം പറയണമെന്നു പറഞ്ഞിട്ടുള്ളതുപോലെ ഇവിടെയും അർദ്ധഹരണംതന്നെ യുക്തിസിദ്ധമെങ്കിലും മുമ്പിൽ പറഞ്ഞവിധം ക്രിയചെയ്തുണ്ടായിട്ടുള്ളഫലം മുഴുവൻ സംസ്കരിച്ചാൽ മതിയാകുന്നു. എന്നാൽ പാപന്മാർക്കും ഹരണം ഒന്നുതന്നെതാകുന്നു. വെവ്വേറെ രണ്ടുഹരണം വേണ്ട.

ശി— ഈ പ്രമാണത്താൽ പറഞ്ഞക്രിയ വളരെ അസംബന്ധമാകുന്നു. എന്തെന്നാൽ എല്ലാഗ്രഹങ്ങളും മീനത്തിൽ അന്ത്യനവാംശകത്തിൽ ഇരിക്കുന്നസമയം മീനാന്ത്യനവാംശകമായി ഒരു ജനനം ഉണ്ടായി എങ്കിൽ "സാ

ദ്ധോദിതോദിതനവാംശഹതാൽ'' എന്നക്രിയചെയ്തുണ്ടായ ഫലം സംസ്കരിച്ചാൽ ദശകറം മുഴുവനും പോകും. ആ ലഗ്നത്തിന വയസ്സുതന്നെ ഇല്ലെന്നുവരും. ഇതിനാൽ ഈ പ്രമാണം വളരെ അയുക്തമാകുന്നു. ഇങ്ങനെ അസംബന്ധം ബൃഹസ്പതിതന്നെ പറഞ്ഞാലും എങ്ങനെ വിശ്വസിക്കും.

ഗു—ലഗ്നസ്ഫുടത്തിൽ രാശികളശേഷം ഇലിയാക്കി ഇരുന്നൂറ് (൨൦൦)കൊണ്ടു ഹരിച്ചുവന്ന നവാംശകസംഖ്യയിൽ അർദ്ധോദിതോദിതനവാംശത്തെ ഹരിച്ചു പെരുക്കി നൂറെറട്ടിൽ ഹരിച്ചുവന്ന ഫലം പിണ്ഡദശയിൽ സംസ്കരിക്കണം. എന്നാൽ സൂക്ഷ്മമായിരിക്കും. രാശികളെ ഇറക്കി ഇലിയാക്കണം. ഇങ്ങനെ ക്രിയചെയ്താൽ മതിയാകുന്നു. "സൌമ്യേക്ഷിതേദളമതഃ പ്രളയം പ്രയാതി''ലഗ്നത്തിൽ ഇരിക്കുന്ന ക്രൂരൻ സൌമ്യേക്ഷിതനായിരിക്കുന്നു എങ്കിൽ മുൻ പറഞ്ഞ ക്രിയചെയ്തു നൂറെറട്ടുകൊണ്ടു ഹരിച്ചുണ്ടാകുന്ന ഫലത്തിൽ പകുതി സംസ്കരിച്ചാൽ മതിയാകുന്നു.

ശി—"സർവാർദ്ധത്രിചരണപഞ്ചഷഷ്ഠഭാഗാഃ ക്ഷീയന്തേവ്യയഭവനാദസൽസുവാമം'' എന്നിടത്തും പാപഗ്രഹങ്ങൾക്കും സൌമ്യദൃഷ്ടിയുണ്ടെങ്കിൽ മുൻപറഞ്ഞ ഭാഗഹരണത്തിൽ പകുതി സംസ്കരിച്ചാൽ മതി എന്നാകട്ടെ.

ഗു "സർവാർദ്ധത്രിചരണപഞ്ചേത്യാദി'' എന്നിടത്തും സൌമ്യദൃഷ്ടി ഉണ്ടെങ്കിൽ ഹരിച്ച ഫലത്തിൽ പകുതിതന്നെ സംസ്കരിച്ചാൽ മതിയാകുന്നതാകുന്നു. സൌമ്യന്മാർക്കും സൌമ്യദൃഷ്ടിയുണ്ടെങ്കിൽ വ്യയാദിഭാവത്തിൽ വന്നിരിക്കുന്ന ഹരണഫലം പകുതിതന്നെ സംസ്കരിച്ചാൽ മതി. ശാസ്ത്രയുക്തി സിദ്ധാന്തന്നെ സൂക്ഷ്മമാകുന്നു.

ശി—എന്റെ ചോദ്യം അസംബന്ധമാണെങ്കിലും ഗുരുനാഥാ, സ്വാമി കോപിക്കാതെ സംശയനിവൃത്തിവരുത്തിത്തരണേ! എന്തെന്നാൽ സകല ചരാചരങ്ങളുടേയും

ഉൽപത്തിയിൽ ജ്യോതിശ്ശാസ്ത്രം ഉപയോഗമാകുന്നു എന്നും, എല്ലാവരുടേയും ആയുസ്സിനെ പരിച്ഛേദിക്കുവാൻ ഇതു ക്രിയ വേണമെന്നും ഇരിക്കുന്നതിനാൽ ഇതു ബ്രഹ്മാവിൻെറ ഉൽപത്തിയിൽ എങ്ങനെ യോജിക്കും. ബ്രഹ്മാവിൽനിന്നു മനുക്കൾ ഉണ്ടായി ഇങ്ങനെ ക്രമേണ ഗ്രഹനക്ഷത്രാദികൾ ഉണ്ടായിരിക്കുമ്പോൾ ബ്രഹ്മാവിൻെറ ജാതകം ഗണിക്കുവാൻ ക്രൂരോദയഹരണം മുതലായതു് എങ്ങനെ? അപ്പോൾ ഗ്രഹങ്ങൾതന്നെ ഇല്ലല്ലോ.

ഉ — നക്ഷത്രാദികൾ ഒക്കെയും അനാദിയാകുന്നു. ബ്രഹ്മാവുണ്ടായതിൻെറശേഷം അതിനെ പ്രകാശിപ്പിക്കുന്നു എന്നു മാത്രമേയുള്ളു. ബ്രഹ്മപ്രളയത്തിൽ സകല ചരാചരങ്ങളും ബ്രഹ്മത്തിൽ ലയിക്കുന്നു. അതിനാൽ ബ്രഹ്മോല്പത്തിസമയത്തും ഗ്രഹങ്ങൾ ഉണ്ടെന്നു പറയണം.

സമാഷ്ഷഷ്ടി ദ്വിഘ്നാമനുജകരിണാം പഞ്ച ച നിശാ
ഹയാനാം ദ്വാത്രിംശൽ ഖരകരഭയോഃ പഞ്ചകകൃതിഃ
വിരൂപാ സാ ത്വായുർവൃഷമഹിഷയോർദ്വാദശശുനാം-
സ്മൃതം ഛാഗാദീനാം ദശകസഹിതാഷ്ഷൾ ച പരമം.

ഉ സകലചരാചരങ്ങളുടേയും ആയുർദ്ദായത്തെ പറയുന്നതിനു പരമായുസ്സിനെ നിശ്ചയിക്കുന്നു "സമാഷ്ഷഷ്ടിദ്വിഘ്നാ" ഇതി; "മനുജകരിണാം ദ്വിഘ്നാഷഷ്ടിഃ സമാഃ പരമം വയഃ" മനുഷന്മാൎക്കും കരികൾക്കും നൂററിരുപതും (൧൨൦) 'പഞ്ചചനിശാ' അഞ്ചുദിവസവും പരമായുസ്സാകുന്നു. ഹയാനാം ദ്വാത്രിംശൽ" കുതിരകൾക്കു മുപ്പത്തിരണ്ടു (൩൨) വയസ്സ് പരമായുസ്സാകുന്നു "ഖരകരഭയോ പഞ്ചകകൃതിഃ" ഒട്ടകത്തിനും കഴുതയ്ക്കും ഇരുപത്തഞ്ചു് (൨൫) പരമായുസ്സാകുന്നു "വിരൂപാസാത്വായുർവൃഷമഹിഷയോഃ" കാള, പശു, മഹിഷം മുതലായവയ്ക്കു് ഇരുപത്തിനാലു (൨൪) വയസ്സ് പരമായുസ്സാകുന്നു. "ദ്വാ

ദശഗ്ലുനാം” ശപാക്കൾക്കു പന്ത്രണ്ടു (൧൨) പരമായുസ്സാകുന്നു. “സൂതം ഖരാഗാദീനാം ദശകസഹിതാഷ്ടൗ ച പരമം” ആട്ടുകൾക്കു പതിനാറു (൧൬) വയസ്സ് പരമായുസ്സാകുന്നു. ആദിശബ്ദംകൊണ്ടു മാൻകലം മുതലായതിനെ ഗ്രഹിക്കണം.

ശി—ജാത്യേകവചനമായി“ഖരകരഭയോഃ” എന്നും ‘വൃഷമഹിഷയോഃ’ എന്നും പ്രയോഗിച്ചതുപോലെ “സമാഷ്ഷഷ്ടിർദ്വിഘ്നാമനുജകരിണോഃ പഞ്ച ച നിശാ” എന്നു പ്രയോഗിക്കാഞ്ഞതു് എന്തുകൊണ്ടാകുന്നു.

ഗു—തന്റെ ശങ്കയെ ഞാനും അനുസരിക്കുന്നു. ഇങ്ങനെയുള്ള പാഠംതന്നെ സാധുവാകുന്നു. ‘മനുജകരിണാം’ എന്ന ബഹുവചനം ഒരുവിധത്തിലും സപ്രയോജനമായി തോന്നുന്നില്ല ഇവിടെ പൂച്ച, സപ്പം ഇവയ്ക്കു പട്ടിയെപ്പോലെ പരമായുസ്സ് ഊഹിക്കപ്പെടണം. ഹയപദംകൊണ്ടു് വ്യാഘ്രം വരാഹം മുതലായതും ഗ്രഹിക്കേണ്ടതാകുന്നു.

ശി—ആട്ട, മാൻ, കല ഇവകൾക്കു പതിനാറു പരമായുസ്സെന്നു പറയുന്നതിൽ സംശയംതോന്നുന്നു. വടക്കു ഒരു കാളീക്ഷേത്രത്തിൽ ഒരുമിച്ചു നൂറാടിനെ വെട്ടിക്കൊന്നു ചോരകൊണ്ടു കാളിക്കു തൎപ്പണംചെയ്യുന്നു. അതെങ്ങിനെ എല്ലാററിനും ആയുസ്സ് ഒരുപോലെ അറുതിവരുമോ?

ഗു—അങ്ങുമിങ്ങുമുള്ള ആയുസ്സറുതിവന്ന ആട്ടിൻക്കൂട്ടത്തെത്തന്നെ ഹിംസിക്കുന്നുവെന്നു പറയണം. ഇതുപോലെ തന്നെ ഗ്രഹനിലകൊണ്ടു് ആയുസ്സറുതിവന്ന മനുഷ്യർതന്നെ യുദ്ധാകലാപങ്ങളിൽ നിൎയ്യാണപ്പെട്ടുന്നുവെന്നും ധരിക്കണം.

ശി—ഇവിടെ മനുഷ്യൎക്കും മൃഗാദികൾക്കും പരമായുസ്സു പറഞ്ഞുകഴിഞ്ഞു. പക്ഷികൾക്കും സ്വേദജങ്ങളായ കൃമി, ഈച്ച, എറുമ്പു ഇവയ്ക്കും എന്തുകൊണ്ടു് ആയുർനിശ്ചയം ചെയ്യില്ല.

ഇ— 'ദേവിഷ്ണാഷഷ്ടിഃ പക്ഷിരാജേദ്വാത്രിംശൽകേകിനാമപി ചകോരശുകഭേരണ്ഡവായസാനാം സമാശ്ശതം കുക്കടാനാം സമാഷ്ഷഷ്ഠകം ഭേരണ്ഡാലൂകശാരികാചക്രവാകശകുന്താനാം സമാശതമുദീരയേൽ' ഇങ്ങനെ 'കായപ്രദ്യോതന'ഗ്രന്ഥത്തിൽ പറഞ്ഞിരിക്കുന്നു. സ്വേദജങ്ങളായ ക്രിമിദംശാദികൾക്കും 'സ്വേദജാശ്ചസമാഃസ്മൃതാഃ' എന്ന പ്രമാണാന്തരംകൊണ്ടും പരമായുസ്സിനെ നിശ്ചയിക്കേണ്ടതാകകൊണ്ട് ഇതെല്ലാം ഇതിന്റെ ഉപലക്ഷണമാണെന്നറിയണം. ശാസ്ത്രങ്ങൾ ഒക്കെയും രാജാക്കന്മാൎക്കുതന്നെ അധികമായി ആവശ്യമായിരിക്കുന്നതുകൊണ്ട് രാജോപയോഗികളായ ആന, കുതിര, മുതലായതിന്റെ പരമായുസ്സിനെ മാത്രം ആചാൎയ്യൻ 'സമാഷഷ്ടി' ഇത്യാദി പ്രമാണംകൊണ്ടു പറഞ്ഞിരിക്കുന്നു.

അനിമിഷപരമാംശകേ വിലഗ്നേ
ശശിതനയേ ഗവി പഞ്ചവൎഗ്ഗലിപ്തേ.
ഭവതി ഹി പരമായുഷഃ പ്രമാണം
യദി സഹിതാസ്സകലാസ്സ്വതുംഗഭേഷു. 6

ഇ — ശത്രുക്ഷേത്രഹരണം, മൌഢ്യഹരണം, ഭാവഹരണം, ക്രൂരോദയഹരണം ഇവ ചെയ്യാതിട്ടു് നൂററിരുപതു വയസ്സു് ഒരു പ്രാണിക്കു കിട്ടുന്നതു വളരെ പ്രയാസംതന്നെ ആകുന്നു എന്നുള്ള ശങ്കയെ തീൎക്കുവാൻവേണ്ടി അനിമിഷചരമാംശകേ, എന്നു ദൃഷ്ടാന്തമായി പറയുന്നു. അനിമിഷം=നിമിഷമില്ലാത്തതു് (മത്സ്യം) അനിമിഷത്തിന്റെ ചരമാംശകം അനിമിഷചരമാംശകം. മീനത്തിന്റെ അന്ത്യനവാംശകമെന്നു താല്പൎയ്യം. അനിമിഷചരമാംശം ലഗ്നമായി ശശിതനയൻ പഞ്ചവൎഗ്ഗലിപ്തനായി മററുഗ്രഹങ്ങൾ സ്വതുംഗങ്ങളിൽ സഹിതന്മാരായിരിക്കുന്നുവെങ്കിൽ പരമായുസ്സിന്റെ പ്രമാണമായി ഭവിക്കുന്നു. ശശിതനയൻ=ബുധൻ. പഞ്ചവൎഗ്ഗലിപ്തൻ=പഞ്ചവൎഗ്ഗങ്ങളാകുന്ന ലിപ്ത

ങ്ങളോടുകൂടിയവൻ. പഞ്ചവൎഗ്ഗം=അഞ്ചിന്റെ വൎഗ്ഗം ൨൫ എന്നു താല്പൎയ്യം. ബുധൻ ഇടവത്തിൽ ഇരുപത്ത ഞ്ചിലിമാത്രം ഉള്ളതായിരിക്കുമ്പോൾ എന്നൎത്ഥം. സ്വ തുംഗങ്ങൾ=സ്വങ്ങളായ തുംഗങ്ങൾ. തുംഗങ്ങൾ=ഉച്ചരാ ശികൾ

ശി—"സകലാഃ സഹിതാസ്വതുംഗഭേഷു" എന്നിട ത്തുള്ള സകലപദംകൊണ്ടു് ആദിത്യാദി സകലഗ്രഹങ്ങളും തുംഗരാശികളിൽ ഇരിക്കണം എന്നൎത്ഥംകിട്ടുന്നു. ബുധനു മാത്രം ഇടവത്തിൽ ഇരുപത്തഞ്ചിലി ചെന്നിരിക്കണമെ ന്നും സകല ഗ്രഹങ്ങളും ഉച്ചരാശിയിൽ നില്ക്കണമെന്നും പറയുന്നതു വളരെ അസംബന്ധംതന്നെയാകുന്നു.

ഗുരു—സകലന്മാർ പന്നപറഞ്ഞാൽ ബുധൻ ഒഴിച്ചു മററുള്ളവർ എന്നാകുന്നു അൎത്ഥം.

ശി—ഏഴുഗ്രഹങ്ങളും ഉച്ചരാശികളിൽ ഇരിക്കുന്നുവെ ന്നു പറഞ്ഞാലെന്തുദോഷം ആറുഗ്രഹങ്ങളേ ഉച്ചരാശിയി ലിരിക്കാവൂ എന്നു നിയമമുണ്ടോ. ബുധനുംകൂടി ഉച്ചത്തി ലിരുന്നാൽ നൂററിരുപതിലധികം വയസ്സ വന്നുപോകുന്നു വെങ്കിൽ യവനാദികൾക്കെന്തുനഷ്ടം.

ഗുരു—ആദിത്യൻ നില്ക്കുന്ന രാശിയുടെ രണ്ടുരാശിയക ലത്തു ബുധശുക്രന്മാർ പോകുന്നതല്ല. അതുകൊണ്ടുതന്നെ യാകുന്നു ആദിത്യമദ്ധ്യമം അവക്കു ശീഘ്രോച്ചമായി ഭ വിക്കുന്നതു്. ഇവിടെ ആദിത്യൻ മേടത്തിൽ പരമോ ച്ചത്തിൽ നില്ക്കുകയും ബുധനു കന്നിയിൽ സ്ഥിതി ഭ വിക്കയും ചെയ്യുകയെന്നുള്ളതു് ഒരിക്കലും സംഭവിക്കുന്നത ല്ല. അതിനാൽ ആറു ഗ്രഹങ്ങൾതന്നേ ഉച്ചരാശിയിൽ ഇരിക്കയുള്ളു എന്നുപറയണം. എങ്ങനെ നൂററിരുപതുവ യസ്സു സിദ്ധിക്കും എന്നുണ്ടെങ്കിൽ ആദിത്യനു പരമോച്ചമാ കകൊണ്ടു പത്തൊൻപതുസംവത്സരം ചന്ദ്രനു പരമോച്ച ത്തിൽ ഇരുപത്തഞ്ചുസംവത്സരം. ഇങ്ങിനെ രണ്ടുംകൂടി

നാല്പത്തിനാലാകുന്നു. പതിനൊന്നാമിടത്തിൽ നില്ക്കുന്ന ചൊവ്വാ പരമോച്ചത്തിലെങ്കിലും "സർവ്വാൎദ്ധത്രിചരണപഞ്ചഷഷ്ഠഭാഗാഃ ക്ഷീയന്തേവ്യയഭവനാദസൽസുവാമം" എന്ന പ്രമാണത്താൽ കുജന്നു പതിനഞ്ചുസംവത്സരമുള്ളതിൽ പകുതി ഏഴു സംവത്സരവും ആറുമാസവും ഉണ്ടാകുന്നു. അപ്പോൾ മൂന്നുംകൂടി അൻപത്തൊന്നുസംവത്സരം കിട്ടുന്നു. ബുധൻ നീചത്തിൽനിന്നും പോന്നിരിക്കുന്നതിനാൽ പഞ്ചരാശികക്രിയചെയ്യുമ്പോൾ ഏഴുസംവത്സരവും ആറുമാസവും അഞ്ചുദിവസവും ഉണ്ടാകുന്നു. അപ്പോൾ നാലുംകൂടി അൻപത്തൊൻപതു വയസ്സും അഞ്ചുദിവസവുമായിത്തീരുന്നു. വ്യാഴത്തിനു പരമോച്ചത്തിൽ പതിനഞ്ചു വയസ്സാകുന്നു. അതുംകൂടി കൂട്ടിയാൽ എഴുപത്തിനാലുവയസ്സും അഞ്ചുദിവസവും കിട്ടും. ശുക്രന്നു ഇരുപത്തൊന്നു വയസ്സ്; അപ്പോൾ ആറുംകൂടി തൊണ്ണൂറഞ്ചുവയസ്സും അഞ്ചുദിവസവും കിട്ടുന്നു. അഷ്ടമത്തിൽനില്ക്കുന്ന ശനിക്കു "സർവ്വാൎദ്ധത്രിചരണേ"ത്യാദി ഹരണത്താൽ പഞ്ചാംശം പോയതിന്റെശേഷം പതിനാറുസംവത്സരമുണ്ടാകുന്നു. അപ്പോൾ ഏഴുംകൂടി നൂററിപ്പതിനൊന്നുവയസ്സും അഞ്ചുദിവസവും കിട്ടി. "ഹോരാതദംശപ്രതിമം" എന്ന പ്രമാണത്താൽ ഒൻപതുസംവത്സരം ലഗ്നത്തിൽനിന്നും ലഭിക്കുന്നു അപ്പോൾ എല്ലാംകൂടി നൂററിരുപതുവയസ്സും അഞ്ചുദിവസവും ആയുസ്സുണ്ടെന്നു സിദ്ധിക്കുന്നു.

ശി—"സൗമ്യേക്ഷിതേ ദളമതഃ പ്രളയംപ്രയാതി" എന്ന പ്രമാണംകൊണ്ടു സൗമ്യദൃഷ്ടിയുണ്ടെങ്കിൽ സർവ്വാൎദ്ധത്രിചരണ ഇത്യാദി പ്രമാണത്താൽ ക്രൂരഗ്രഹത്തിന്റെ ദശ എത്ര ഭാഗം പോകുന്നു. 'സൗമ്യേക്ഷിതേദളമതഃ' എന്നു ഉപലക്ഷണമായി പറഞ്ഞതുകൊണ്ടു സൌമ്യദൃഷ്ടിയുണ്ടെങ്കിൽ പോകുന്ന ഭാഗത്തിന്റെ അൎദ്ധംതന്നെ ഹരിക്കപ്പെടുന്നതായിക്കാണുന്നുള്ളൂ. അപ്പോൾ ചൊവ്വയ്ക്കു വ്യാഴ

ത്തിന്റെ പൂർണ്ണദൃഷ്ടി ഇരിക്കയാൽ ദശയുടെ കാൽഭാഗമേ അപഹൃതമാകുന്നുള്ളു. ഇങ്ങനെയിരിക്കെ എങ്ങിനെ നൂററിരുപതുവയസ്സും അഞ്ചുദിവസവും ശരിയായിക്കിട്ടുന്നു എന്നു പറയുന്നു? 'യാപ്യാഭവന്തി ശുഭേക്ഷിതാഃ' എന്നുള്ളതുകൊണ്ടു ശുഭദൃഷ്ടിയുണ്ടെങ്കിൽ പറഞ്ഞിരിക്കുന്ന യോഗങ്ങൾ യാപ്യങ്ങളാകുന്നുവെന്നു സിദ്ധിക്കുന്നുണ്ടല്ലോ.

ഉ—"സൗമ്യേക്ഷിതേ ദളമതഃപ്രളയംപ്രയാതി" എന്നു സൌമ്യേക്ഷിതപാദം ലഗ്നത്തിൽ ക്രൂരോദയം ഉള്ളടിക്കിൽ തന്നെ ഉപയോഗിക്കപ്പെടുന്നു. "സവ്വാദ്ധ്ത്രിചരണപഞ്ചഷഷ്ഠഭാഗാഃ" എന്നിടത്തു "സൗമ്യേക്ഷിതേ എന്ന പാദാന്വയം ഇല്ല എന്ന പക്ഷത്തെ അവലംബിച്ചു പറഞ്ഞിരിക്കുന്നു. ഇതിലും സൌമ്യേക്ഷിതേ എന്നുണ്ടെങ്കിൽ ൧൨൦ വയസ്സും അഞ്ചുദിവസവും നിശ്ചയമായി സിദ്ധിക്കപ്പെടുന്നതല്ലായ്കയാൽ സൌമ്യേക്ഷിതേ എന്നുള്ളതു ക്രൂരഗ്രഹത്തിൽതന്നെ എന്ന പക്ഷത്തിൽ ശരിയായിരിക്കുന്നു. അനിമിഷചരമാംശകേ എന്നു പറഞ്ഞതിനാൽ സ്ത്രീജാതകമാണെങ്കിൽ അപ്രദക്ഷിണമായി രാശിചക്രം കണ്ടുകൊള്ളണം.

ആയുർദ്ദായം വിഷ്ണുഗുപ്തോപി ചൈവം
ദേവസ്വാമീ സിദ്ധസേനശ്ച ചക്രേ
ദോഷശ്ചൈഷാം ജായതേഷ്ടാവരിഷ്ടം
ഹിത്വാനായുർവിംശതേസ്സ്യാദധസ്താൽ. ൭

ഉ—വിഷ്ണുഗുപ്തനും ദേവസ്വാമിയും സിദ്ധസേനനും ഈ വണ്ണം ആയുർദ്ദായത്തേച്ചെയ്തു. വിഷ്ണുഗുപ്തൻ=ചാണക്യൻ "എഷാഞ്ച ദോഷോ ജായതേ" ഇതുകൾക്കു ദോഷം ഭവിക്കുന്നു. ഇവിടെ ചകാരത്തിനു 'തു' എന്നും 'ജായതേ' എന്നതിനു 'ഭവതി' എന്നും അത്ഥമാകുന്നു. അല്ലെങ്കിൽ (ഭവതി) എന്നു അത്ഥം ഗ്രഹിക്കാത്തപക്ഷം "ജനികത്തുഃ

പ്രകൃതിഃ" എന്ന സൂത്രംകൊണ്ടു് പഞ്ചമി വേണമെന്നു വരും. ഇതുകരം മുൻപറഞ്ഞ മതങ്ങൾ.

ശി—ഏഷാം എന്നതിന്നു മതാനാം എന്നും ജായതേ എന്നതിന്നു ഭവതി എന്നും ആകുന്നു അൎത്ഥം എങ്കിൽ മതങ്ങൾക്കു് എന്നു സിദ്ധിക്കും അതെങ്ങനെ? ഒരു മതം തന്നെ മുൻപറഞ്ഞതു്. അപ്പോൾ മതങ്ങൾക്കു ദോഷം എങ്ങനെ പറഞ്ഞു.

ഗു—ഏഷാം എന്നതിന്നു് ആചാൎയ്യാണാം എന്നൎത്ഥം; അപ്പോൾ ദോഷമില്ല.

ശി—ഇപ്പോൾ ഗുരുനാഥൻ പറഞ്ഞതു വളരെ അസംബന്ധംതന്നെ. ആചാൎയ്യന്മാരുടെ മതത്തിനല്ലാതെ ആചാൎയ്യന്മാൎക്കെന്തു ദോഷം?

ഗു—സ്ഥാലീപാകം എന്നു പറഞ്ഞാൽ സ്ഥാലിയിൽ ഇരിക്കുന്ന തണ്ഡുലത്തിൽ പാകം സിദ്ധിക്കുന്നു. സ്ഥാലിയിലല്ല. അതുപോലെ ആചാൎയ്യന്മാൎക്കു ദോഷമെന്നു പറഞ്ഞാൽ അവരുടെ മതത്തിന്നു് ദോഷമെന്നു പറയണം. ദോഷം എന്തെന്നുവച്ചാൽ "അഷ്ടാവരിഷ്ടം ഹിതപാനാമുച്ചിംശേദായുസ്സ്യാൽ ആധനസ്ഥാൽ" അഷ്ടൌ അരിഷ്ടം ഹിതപാ വിംശേദി ആധനസ്ഥാൽ അനായുഃ സ്യാൽ എട്ടുസംവത്സരംകഴിഞ്ഞു് ഇരുപതിന്നുകീഴു് പതിനഞ്ചു്, പതിനാറു് ഈ പ്രായങ്ങളിൽ മരണമുണ്ടാകയില്ല എന്നുവരും. ഇതുകൊണ്ടു പൂൎവ്വമതം സാധുവല്ല എന്നു ഖണ്ഡനമാകുന്നു.

ശി—ഗുരുനാഥൻ പറഞ്ഞ ഈ അൎത്ഥം എങ്ങനെ സിദ്ധിക്കുന്നു. അനായുഃ എന്ന പദംകൊണ്ടു ആയുസ്സിന്റെ അഭാവം എന്നേ അൎത്ഥംകിട്ടുന്നുള്ളു. ഇരുപതിന്നു കീഴു് എട്ടിനുമേൽ പതിനഞ്ചു്, പന്ത്രണ്ടു് ഈ പ്രായങ്ങളിൽ ആയുസ്സില്ലെന്നൎത്ഥം വരുന്നു. ഇങ്ങനെ ഗുരുനാഥൻ എന്തുകൊണ്ടൎത്ഥം പറയുന്നു? ഇഃപ്പോൾ 'അഷ്ടൌഹിതപാ' എന്നിടത്തു ഹിതപാ എന്ന പദത്തിന്നു് ഉപേക്ഷിച്ചിട്ടു്

എന്നൎത്ഥം; അപ്പോൾ എട്ടുസംവത്സരങ്ങളെ ഉപേക്ഷിച്ചു എന്നു പറയുമ്പോൾ ഒന്നുമുതൽ ഇരുപതിനകം മരണമി ല്ലെന്നൎത്ഥംവരും. അതെങ്ങനെ യോജിക്കും. ബാലാരി ഷ്ടയോഗംകൊണ്ടു് ഒന്നും രണ്ടും മൂന്നും നാലും വയസ്സുക ളിൽ മരണം അനുഭവസിദ്ധമാണല്ലോ.

ഗു — ന എന്നപദം ഹിതപാ എന്നിടത്തു് അന്വയി ക്കണം. അപ്പോൾ എട്ടുസംവത്സരങ്ങളെ ഉപേക്ഷിക്കാ തെ ഇരുപതിന്നുകീഴ് ആയുസ്സു ഭവിക്കുമെന്നുവരും. ഇങ്ങ നെ ആകുമ്പോൾ എട്ടുസംവത്സരം ബാലാരിഷ്ടംകഴിഞ്ഞു് ഇരുപതിന്നുകീഴ് പതിനഞ്ചു്, പതിനാറു് ഈ പ്രായങ്ങ ളിൽ മരണമില്ലെന്നുവരും. അതിനാൽ പൂൎവ്വമതം അസാ ധുതന്നെ എന്നാണഭിപ്രായം.

ശി — ഹേ ഗുരുനാഥാ എനിക്കു വലുതായ ഒരു സംശ യം ജനിക്കുന്നു. അതു പറഞ്ഞാൽ എന്നോടു കോപിക്ക രുതു്. എന്തെന്നാൽ "ആയുൎദ്ദായം വിഷ്ണുഗുപ്തോപിചൈവം ദേവസ്വാമീ സിദ്ധസേനശ്ചചക്രേ" എന്ന ഖണ്ഡന ശ്ലോകം വരാഹമിഹിരാചാൎയ്യരാൽ ഉണ്ടാക്കപ്പെട്ടതല്ല; ആരോ ഒരാൾ ഇതിൽ ഇടയ്ക്കു് എഴുതിച്ചേൎത്തു എന്നാണു ഞാൻ വിചാരിക്കുന്നതു്. എന്തുകൊണ്ടെന്നാൽ ലഗ്നത്തിൽ പാപോദയം ഉണ്ടെങ്കിൽ "സാൎദ്ധോദിതോദിതനവാംശഹ താൽ സമസ്താൽ" എന്നക്രിയകൊണ്ടു ഹരിച്ചുവന്ന ഫലം ഇത്രമാത്രമേ ഉണ്ടാവൂ എന്നു പരിച്ഛേദിക്കുവാൻ പാടില്ല. 'അനിമിഷചരമാംശകേ' എന്ന സ്ഥലത്തു മീനത്തിൽ ക്രൂര നുണ്ടെങ്കിൽ മുൻപറഞ്ഞ പരമായുസ്സു കിട്ടുന്നതല്ല ഈ ഹരണത്തിൽ എട്ടിനുമേൽ ഇരുപതിന്നുകീഴ് മരണം വരു ന്നതിനു യാതൊരു വിരോധവുമില്ല. അതിനാൽ ഈ ഖണ്ഡനം എങ്ങനെ ശരിയാകും? അത്രയുമല്ല, "വിംശ ത്യേസ്സ്യാദധസ്താൽ" എന്നു പറഞ്ഞതുതന്നെ അസംബ ന്ധമാകുന്നു. എങ്ങനെയെന്നാൽ, ഒരിടത്തു ധനുസ്സു ലഗ്നം,

ചന്ദ്രൻ ക്ഷീണൻ, തുലാത്തിൽ ഇരുപത്തു തീയതി കഴിഞ്ഞു ബുധൻ മൌഢ്യയുക്തനായിരിക്കുന്നു. ശേഷം ഗ്രഹങ്ങൾ ഒക്കെയും പരമനീചത്തിൽനില്ക്കുന്നു. ഇതിൽ പരംദശകൾ കുറയുന്നതിനു ജാതകം വിചാരിക്കാൻ പാടില്ല. ഇവിടെ ക്ഷീണചന്ദ്രൻ പന്ത്രണ്ടിൽ പാപിയായിട്ടിരിക്കുന്നതിനാൽ 'സർവ്വാർദ്ധത്രിചരണ' ഇത്യാദി പ്രമാണത്താൽ ചന്ദ്രന് ഒട്ടും തന്നെ ആയുസ്സില്ല. ആദിത്യൻ ലഗ്നാൽ പതിനൊന്നിൽ നില്ക്കകൊണ്ടും പാപി ആകകൊണ്ടും ത്രൈരാശികം കഴിഞ്ഞതിന്റെ ശേഷം "സർവ്വാർദ്ധത്രിചരണേ"ത്യാദി പ്രമാണംകൊണ്ട് പകുതി ദശപോയാൽ ബാക്കി നാലു വത്സരവും എട്ടുമാസവും കിട്ടുന്നു. ശുക്രൻ പത്താമിടത്തു വരികയാലും സൌമ്യനാകകൊണ്ടും ത്രൈരാശികപ്രകാരം കിട്ടിയ ദശയിൽ ഷഡ്ഭാഗം പോയതിന്റെ ശേഷം എട്ടുവർഷവും എട്ടു മാസവും ഉണ്ടാകുന്നു. ചൊവ്വായ്ക്ക് അഷ്ടമസ്ഥാനംകൊണ്ടു കണക്കിൻപ്രകാരമുള്ള ദശയിൽ പഞ്ചമഭാഗം കളഞ്ഞതിന്റെ ശേഷം ആറു വർഷം കിട്ടുന്നു. ഇങ്ങനെ എല്ലാഗ്രഹങ്ങൾക്കും കണക്കുപോലെ ദശാവർഷങ്ങളെപ്പറയുന്നു. സൂര്യനു നാലു വർഷവും എട്ടുമാസവും, ചന്ദ്രനു വർഷവും മാസവുമില്ല. ചൊവ്വയ്ക്ക് ആറു വർഷം. ബുധന് അഞ്ചു വർഷവും അഞ്ചുമാസവും. വ്യാഴത്തിന് ഏഴു വർഷം, മാസമില്ല. ശുക്രന് എട്ടുവർഷവും എട്ടു മാസവും. ശനിക്കു പത്തുവർഷം, മാസമില്ല ലഗ്നത്തിനു വർഷമാസങ്ങളില്ല. ഇവിടെ എല്ലാംകൂട്ടിയാൽ നാല്പത്തിരണ്ടു വർഷവും അഞ്ചുമാസവും കിട്ടുന്നു. അപ്പോൾ "സമാഃസപഞ്ചകദ്വിജത്വാരിംശതോ ऽധസ്താൽ" എന്നു പറയണമല്ലോ അതിനാൽ വിംശതേസ്ത്ര്യാദധസ്താൽ എന്നു എങ്ങനെ ഖണ്ഡിച്ചു.

ഗുരു — ഇങ്ങനെതന്നെ എന്റെ മതവും. ആയുർദ്ദായം വിഷ്ണുഗുപ്തോപചിത്രൈവംദേവസ്വാമീസിദ്ധസേനശ്ച ച

ക്രേ" എന്നപ്രമാണം വരാഹമിഹിരാചാൎയ്യനാൽ ഉണ്ടാക്കപ്പെട്ടതല്ല; ഇടയ്ക്കു കൂടികിടക്കുന്നതുതന്നെ. എന്നാൽ മയയവനമണിത്ഥാദികളാൽ ഉണ്ടാക്കപ്പെട്ട ആയുൎദ്ദായാദിക്രിയ ശരിതന്നെ. നാല്പത്തിരണ്ടുവയസ്സും അഞ്ചുമാസവും വയസ്സുള്ളതിന്റെ കീഴ് എട്ടുസംവത്സരത്തിന്റെമേൽ എന്നു പറയാഞ്ഞതു് എന്തുകൊണ്ടെന്നുള്ള ചോദ്യം ശരിതന്നെ; വിംശതേസ്സ്യാദധസ്താൽ എന്നു പറഞ്ഞതു് അസംബന്ധം തന്നെ. ആചാൎയ്യരുടെ പക്ഷത്തിൽ എട്ടുവയസ്സിന്റെമേൽ നാല്പത്തിരണ്ടു വയസ്സു് അഞ്ചുമാസത്തിനകം മൃത്യുവരുന്നതു് മൃത്യുയോഗംകൊണ്ടാകുന്നു.

മൃത്യുയോഗലക്ഷണങ്ങൾ.

"രവിതനയസ്യ ദശായാം ക്ഷിതിജസ്യാന്തർദശായദാഭവതി
ബഹുകാലജീവിനാമപി മരണം നിസ്സംശയം പുംസാം ൧

യദാ ലഗ്നപതേശ്ശത്രുർല്ലഗ്നസ്യാന്തർദശാം ഗതഃ
കരോത്യകസ്മാന്മരണം സത്യാചാൎയ്യഃ പ്രഭാഷതേ. ൨

ഇങ്ങനെയുള്ള യോഗങ്ങളിൽ ജനിച്ചാൽ ലഗ്നത്തിൽ ക്രൂരഗ്രഹം ഇല്ലെങ്കിലും എട്ടുവയസ്സിന്റെമേൽ നാല്പത്തിരണ്ടു വയസ്സു് അഞ്ചുമാസത്തിനകം മരിക്കുന്നതിന്നു വിരോധമില്ല. അതിനാൽ മയയവനാദികളാൽ പറയപ്പെട്ടമതം സത്യംതന്നെയാകുന്നു.

യസ്മിന്യോഗേ പൂൎണ്ണമായുഃ പ്രദിഷ്ടം
തസ്മിൻ പ്രോക്തം ചക്രവൎത്തിത്വമന്യൽ
പ്രത്യക്ഷോയം തേഷു ദോഷോപരോപി
ജീവന്ത്യായുഃ പൂൎണ്ണമൎത്ഥൈർവിനാപി. ൩

ഗുരു—യാതൊരുയോഗത്തിൽ പൂൎണ്ണമായ ആയുസ്സു് ആദേശിക്കപ്പെട്ടിരിക്കുന്നുവോ ആ പരമായുൎയ്യോഗത്തിൽ തന്നെ ചക്രവൎത്തിത്വയോഗവും പറയപ്പെടുന്നു. "അനിമിഷപരമാംശകേ വിലഗ്നേ" എന്നു പറഞ്ഞ പരമായുൎയ്യോ

ഗംതന്നെ ചക്രവത്തിതായോഗമായിട്ടു പറയുന്നു. "മേയ യവനമണിന്ഥാ"ദികളാൽ പറയപ്പെട്ട പരമായുർയ്യോഗം ചക്രവത്തിതായോഗത്താൽ വ്യാപ്തമായിഭവിക്കുന്നു. ധൂമം വഹ്നിവ്യാപ്യമാകകൊണ്ടു് ധൂമമുള്ളടിക്കിലൊക്കെയും വഹ്നിയെ ഉഹിക്കുന്നു. അതുപോലെ അനിമിഷപരമാംശകേ എന്ന പരമായുർയ്യോഗം ചക്രവത്തിയോഗംകൂടാതെ വരുന്നില്ലെന്നു പറയണം. അതു് വിഷ്ണുപുത്രൻ, ദേവസ്വാമി, സിദ്ധസേനൻ ഇവരുടെ മതത്തിൽ പ്രത്യക്ഷമായിട്ടുള്ള ദോഷമാകുന്നു. ജനങ്ങൾ അത്ഥത്തോടുകൂടാതെ പൂർണ്ണായുസ്സുമുഴവൻ ജീവിക്കുന്നതായി കാണുന്നു. അതിനാൽ അനിമിഷപരമാംശകേ എന്ന പരമായുർയ്യോഗം ചക്രവത്തിയോഗത്താൽ വ്യാപ്തമാണെന്നുപറയുന്നതു വളരെ അയുക്തംതന്നെയാകുന്നു. "ഷഡ്ഭിസ്സ്യാൽ ചക്രവത്തീ ത്രിഭുവനമഖിലം ശാസ്തിസർവ്വൈർഗ്രഹൈസ്തൈഃ" എന്നു ബാദരായണഗ്രന്ഥത്തിൽ ആറുഗ്രഹങ്ങൾ ഉപചയസ്ഥന്മാരായിവന്നാൽ ചക്രവത്തിതായോഗം പറഞ്ഞിട്ടുണ്ടല്ലോ. ഇങ്ങനെ വിഷ്ണുഗുപ്താദികളുടെ മതത്തെ ഖണ്ഡിക്കുന്നതിനുവേണ്ടി 'വിംശതേസ്സ്യാദയസ്താ'ലെന്നു പറഞ്ഞതുപോലെ ഇതും മതഖണ്ഡനമാകുന്നു. ഈ ശ്ലോകത്തിൽ പറഞ്ഞ അത്ഥം എങ്ങനെ മതഖണ്ഡനമായിഭവിക്കുന്നു. ഇതു വളരെ അസംഭവംതന്നെ എങ്ങനെയെന്നാൽ ഒരുടിക്കിൽ ആദിത്യന്നു ഇടവത്തിൽ പത്തുതീയതിയും, മിഥുനത്തിൽ ചന്ദ്രനു മൂന്നുതീയതിയും കുംഭത്തിൽ ചൊവ്വയ്ക്കു ഇരുപത്തെട്ടുഭാഗങ്ങളും മേടത്തിൽ ബുധന്നു പതിനഞ്ചുതീയതിയും ചിങ്ങത്തിൽ വ്യാഴത്തിന്നു്. അഞ്ചുതീയതിയും, മേടത്തിൽ ശുക്രനു് ഇരുപത്തേഴുഭാഗവും, കുംഭത്തിൽ ശനിക്കു് ഇരുപതുതീയതിയും ചെന്നിരിക്കുമ്പോൾ ധനുർലഗ്നം ഒൻപതാമത്തെ നവാംശകത്തിൽ ഒരാൾ ജനിച്ചെന്നുവയ്ക്കുക. ഇവിടെ ഇടവത്തിൽ നില്ക്കുന്ന ആദിത്യന്റെ മൂലത്രികോണത്തിൽ നിന്നു നവമമായ മേടത്തിൽ

ശുക്രൻനില്ക്കകൊണ്ടു താല്ക്കാലികമിത്രമാകുന്നു. താല്ക്കാലിക ശത്രുമിത്രങ്ങളെ ഗ്രഹിക്കപ്പെട്ടുന്നുണ്ടല്ലോ. വൃഷം ശത്രു ക്ഷേത്രമെങ്കിലും താല്ക്കാലികമിത്രമായ ശുക്രൻെറ ക്ഷേത്രത്തിലിരിക്കകൊണ്ടു ആയുസ്സ് കുറയുന്നില്ല. ക്രമപ്രകാരം പഞ്ചരാശികക്രിയചെയ്തു കിട്ടിയ വർഷം പതിനേഴ്, മാസം അഞ്ച്. ബന്ധുക്ഷേത്രത്തിൽ നില്ക്കുന്ന ചന്ദ്രന്നു ത്രൈരാശികം, സ്വാർദ്ധത്രിചരണം ഇത്യാദി ക്രിയചെയ്തു കിട്ടിയ വർഷം പതിനേഴ്, മാസം എട്ട്. ചൊവ്വയ്ക്കു കുംഭം ശത്രുക്ഷേത്രമാകകൊണ്ട് ഹരണമുണ്ടെന്നു വിചാരിക്കേണ്ട. "ഹിത്വാവക്രംരിപുഗൃഹഗതൈർഹ്രീയതേ സ്വത്രിഭാഗഃ" എന്നുണ്ടാകകൊണ്ട് ചൊവ്വയ്ക്കു ശത്രുക്ഷേത്രഹരണം ഇല്ലല്ലോ. ക്രമപ്രകാരം ത്രൈരാശികപഞ്ചരാശികക്രിയകൾ ചെയ്തു കിട്ടയവർഷം പതിമൂന്ന്, മാസം എട്ട്, മേടത്തിലിരിക്കുന്ന ബുധന്നു ത്രൈരാശികപ്രകാരം കിട്ടിയ വർഷം ഏഴ്, മാസം ഏഴ്. വ്യാഴത്തിന്നു ആദിത്യൻ ബന്ധുവാകയാൽ ത്രൈരാശികക്രിയകൊണ്ടു കിട്ടിയ വർഷം പന്ത്രണ്ട്, മാസം എട്ട്. ബന്ധുക്ഷേത്രമാകുന്ന മേടത്തിൽ നില്ക്കുന്ന ശുക്രന്ന് ത്രൈരാശികപ്രകാരം കിട്ടിയ വർഷം പതിനെട്ട്, മാസം മൂന്ന്. സ്വക്ഷേത്രത്തിൽ നില്ക്കുന്ന ശനിക്കു ത്രൈരാശികപ്രകാരം കിട്ടിയ വർഷം പതിനഞ്ച് മാസം മൂന്ന്. ലഗ്നത്തിൽ ചെന്ന വർഷം എട്ട്, മാസം ഇല്ല. ഇതുകളുടെ യോഗത്താൽ നൂററിപ്പതിനാറു വയസ്സു കിട്ടുന്നു. ഈ ജാതകത്തിൽ ഹിത്വാർക്കം "സുനഭാനഭാധുരധുരസ്വാന്ത്യോഭയസ്ഥൈർഗ്രഹൈഃ ശീതാംശോഃകഥിതോന്യധാതുബഹുഭിഃകേമദ്രുമോന്യൈസ്ത്വസൌ" എന്നതിനാൽ കേമദ്രുമയോഗം പൂത്തിയായിട്ടുണ്ട്. ഇങ്ങനെ ഇരിക്കുന്നതിനാൽ പരമായുര്യോഗം ചക്രവത്തിയോഗം കൂടാതെ സംഭവിക്കുന്നതുകൊണ്ടു "യസ്മിൻയോഗേപൂർണ്ണമായുഃപ്രദിഷ്ടം" എന്നിങ്ങനെയുള്ള ഖണ്ഡനഗ്രന്ഥം എങ്ങനെ ശരിയാകുന്നു. ഈ ഖണ്ഡനഗ്രന്ഥവും "ദോഷശ്ചൈ

ഷാം ജായതേഷ്ടാവരിഷ്ടംഹിത്വാസ്മായുർവിംശതേസ്സ്യാദധസ്താൽ" എന്നിങ്ങനെയുള്ള പൂർവ്വഖണ്ഡനംപോലെ വരാഹമിഹിരാചാര്യനാൽ ഉണ്ടാക്കപ്പെട്ടതല്ല. ആരോ ഇടക്കാലങ്ങളിൽ എഴുതിച്ചേർത്തതാകുന്നു.

ശി ഇവിടെ കേമദ്രുമയോഗം എങ്ങനെ പറഞ്ഞു. "കേന്ദ്രേ ശീതകരേഥവാഗ്രഹയുതേകേമദ്രുമോനേഷ്യതേ" എന്നുപറഞ്ഞിരിക്കുന്നതിനാൽ ചന്ദ്രൻ ലഗ്നത്തിൻെറ ഏഴാമിടത്തു വന്നിരിക്കകൊണ്ടു് എങ്ങനെ കേമദ്രുമം പറയും.

ഗു: "കേന്ദ്രേശീതകരേഥവാ" എന്നശ്ലോകത്തിൽ കേന്ദ്രപദംകൊണ്ടു് സപ്തമം ഒഴിച്ചുള്ള കേന്ദ്രത്തെത്തന്നെ ഗ്രഹിക്കണം. സമസപ്തമമല്ലാത്ത കേന്ദ്രംതന്നെ കേമദ്രുമഹാനിയെ കൊടുക്കുന്നതു്. ലഗ്നത്തിലോ നാലിലോ പത്തിലോ ചന്ദ്രൻവന്നാൽ കേമദ്രുമം ഇല്ല എന്നുതന്നെ പറയണം. ഇങ്ങനെതന്നെ "കേന്ദ്രേശീതകരേഥവാ" എന്നതിൻെറ താല്പര്യം.

സ്വമതേന കിലാഹ ജീവശർമ്മാ
ഗ്രഹദായംപരമായുഷഃ സ്വരാംശം
ഗ്രഹഭുക്തനവാംശരാശിതുല്യം
ബഹുസാമ്യം സമുപൈതി സത്യവാക്യം. ൻ

ഗു - പരമായുസ്സിനെ ഏഴിൽ ഹരിച്ചിട്ടുള്ളകാലം ഗ്രഹങ്ങൾക്കു് പ്രത്യേകം ദശകൾ എന്നു പറയുന്നു. പരമായുസ്സിനെ ഏഴിൽ ഹരിച്ചാൽ 17 വത്സരവും 1 മാസവും 22 ദിവസവും 8 നാഴികയും 34 വിനാഴികയും ഉണ്ടാകുന്നു. ഇതിൽ 'നീചേതോർദ്ധം' എന്നതും "സർവ്വാർദ്ധത്രിചരണപഞ്ചഷഷ്ഠഭാഗാഃ" എന്നതും "സാർദ്ധോദിതോദിതനവാംശഹതാൽ" എന്നതും മദ്ധ്യത്തിൽ ത്രൈരാശികവും ആദ്യത്തെപ്പോലെ പറയണം. ഈ മതം സ്വമതേന എന്നുപറഞ്ഞതുകൊണ്ടു് സർവ്വസമ്മതമല്ലാത്തതിനാൽ ഉപേക്ഷിത

മാകുന്നു. ഇതിൽ ക്രിയ എങ്ങനെയെന്നാൽ തൽക്കാലഗ്രഹസ്ഫുടം വെച്ചു് പാരമോച്ചം വാങ്ങി ആറുരാശിയിൽ കുറയുമെങ്കിൽ പന്ത്രണ്ടു രാശിയിൽനിന്നു കളഞ്ഞു് ശേഷം ഇലിയാക്കി എണ്ണായിരത്തി അറുനൂററിനാല്പത്തൊന്നുകൊണ്ടു പെരുക്കി അഞ്ഞൂററിനാലുകൊണ്ടു് ഹരിച്ചുവന്ന ഫലം സൂക്ഷിക്കുക. ശേഷത്തെ പന്ത്രണ്ടിലും, മുപ്പതിലും, അറുപതിലും പെരുക്കിയുണ്ടാക്കണം. "ഗ്രഹഭുക്തനവാംശരാശിതുല്യം ബഹുസാമ്യംസമുപൈതിസത്യവാക്യം" സത്യാചാര്യന്റെ വാക്യത്തിൽ യാതൊരു ഗ്രഹത്താൽ എത്ര നവാംശകരാശികൾ ഭുക്തങ്ങളായി ആ ഗ്രഹത്തിനു അത്ര നവാംശകസംഖ്യയോളം വയസ്സിനെ പറയണം. ഈ മതം വളരെ ആചാര്യന്മാർക്ക് സമ്മതമാകുന്നു.

ശി – ഗ്രഹഭുക്തനവാംശതുല്യം എന്നുപറഞ്ഞാൽ മതിയായിരിക്കെ, ഇവിടെ രാശിപദപ്രയോഗംകൊണ്ടു് എന്താണു പ്രയോജനം?

ഗു— നവാംശകാധിപനു ബലമെങ്കിൽ ഭുക്തങ്ങളായ നവാംശകങ്ങളോടു തുല്യമായ വയസ്സിനെ കൊടുക്കും. രാശ്യധിപനു് ബലമെങ്കിൽ ഗ്രഹഭുക്തരാശി തുല്യമായ വയസ്സിനെ കൊടുക്കും. എന്നധരിക്കുന്നതിനുവേണ്ടിയാണു് 'ഗ്രഹഭുക്തനവാംശരാശിതുല്യം' എന്നു പ്രയോഗിച്ചതു്, ഈ മതത്തിൽ ക്രിയ എങ്ങനെയെന്നു ചോദിക്കുന്നുവെങ്കിൽ ഇനിപ്പറയുന്ന ശ്ലോകത്തിൽ ഇതിന്റെക്രിയ പറയുന്നുണ്ടു്. സത്യാചാര്യന്റെ മതം ബഹുസമ്മതമാകകൊണ്ടു സ്വീകാര്യമാകുന്നു.

ശി—എല്ലാഗ്രഹങ്ങളും ലഗ്നവും രാശികളുടെ ആദ്യനവാംശകങ്ങളിൽ ആകുന്നുവെങ്കിൽ ആയുസ്സില്ലാതെ വരുമല്ലോ.

ഗു – ഒരു വൎഷമില്ലെങ്കിലും മാസമായിട്ടും ദിവസമായിട്ടും നാഴികയായിട്ടും വിനാഴികയായിട്ടും സിദ്ധിക്കുന്നതിനു

യാതൊരു വിരോധവുമില്ല. അതിനാൽ ഈ മതം വളരെ സാധുവാകുന്നു.

സത്യോക്ത്യാ ഗ്രഹമിഷ്ടം
ലിപ്താഃ കൃത്വാ ശതദ്വയേനാപ്തം
മണ്ഡലഭാഗവിശുദ്ധേ-
ബ്ദാഃ സ്യുശ്ശേഷാത്തു മാസാദ്യാഃ ൨൦

ഗു — സത്യാചാൎയ്യന്റെ പക്ഷപ്രകാരം ഇഷ്ടമായ ഗ്രഹത്തെ ലിപ്തീകരിച്ചു ഇരുനൂറുകൊണ്ടു് ഹരിച്ചു വന്നവ മണ്ഡലഭാഗമാകുന്നു. പന്ത്രണ്ടിൽ ശോധിച്ചതു് വർഷസംഖ്യകളാകുന്നു ശേഷത്തെ പന്ത്രണ്ടിൽപെരുക്കി ഹരിച്ചുവരുന്നതു മാസം. ശേഷത്തെ മുപ്പതിൽ പെരുക്കി ഇരുനൂറുകൊണ്ടു ഹരിച്ചുവരുന്നതു് ദീയതി. ശേഷത്തെ അറുപതിൽപെരുക്കി ഹരിച്ചതു നാഴിക.

ശി — "സത്യോക്തഗ്രഹമിഷ്ടം" എന്നതു് എങ്ങനെ? സപ്തഗ്രഹങ്ങളല്ലാതെ സത്യാചാൎയ്യനാൽ ഒരു ഗ്രഹം പറയപ്പെട്ടിട്ടുണ്ടോ? സത്യോക്തമായ ഗ്രഹം സത്യോക്തഗ്രഹം എന്നസമാസമെങ്ങനെ? സത്യോക്തമായ ഗ്രഹംതന്നെ ഇല്ലല്ലോ.

ഗു — താൻ ഈവണ്ണംഅപശബ്ദത്തെവച്ചു ശങ്കിച്ചാൽ വളരെ പ്രയാസംതന്നെ. ഇവിടെ സത്യോക്തഗ്രഹമിഷ്ടം എന്നു പാഠമില്ല. ഇതു മൂഢപാഠമാകുന്നു. സത്യോക്ത്യാ ഗ്രഹമിഷ്ടം എന്നാകുന്നു പാഠം. സത്യോക്തികൊണ്ടു് ഇഷ്ടമായ ഗ്രഹത്തെ ലിപ്തകളാക്കി ചെയ്തിട്ടു് എന്നുഭാഷ. അതിനാൽ യാതൊരുദോഷവുമില്ല. ഇവിടെ "ബഹുസാമ്യംസമുപൈതി"എന്ന പദസ്വാരസ്യംകൊണ്ടു പശുപക്ഷിവൃക്ഷാദികളിലൊക്കെയും ഈവിധം ആയുസ്സിനെ പറയണമെന്നു തോന്നിപ്പിച്ചു. സത്യാചാൎയ്യന്റെ വാക്യം സത്യവാക്യം എന്നുപറഞ്ഞതുകൊണ്ടു് ഈ പക്ഷം സത്യമായിട്ടുള്ളതെന്നും സൂചിപ്പിച്ചിരിക്കുന്നു.

സ്വതുംഗവക്രോപഗതൈസ്ത്രിസംഗുണം
ദ്വിരുത്തമസ്വാംശകഭത്രിഭാഗഗൈഃ
ഇയാൻ വിശേഷസ്തു ഭദന്തഭാഷിതേ
സമാനമന്യൽ പ്രഥമേപ്യുദീരിതം ൧൧

ഗ്ര—വരാഹമിഹിരാചാൎയ്യന്റെ പക്ഷത്തിൽ സത്യമതംതന്നെ ഇഷ്ടമാകുന്നുവെങ്കിലും ഗ്രഹഭുക്തനവാംശരാശിതുല്യം എന്നതിനാൽ എല്ലാ ഗ്രഹങ്ങളും ഒടുക്കത്തെ നവാംശകത്തിലിരിക്കുന്നുവെങ്കിലും, ലഗ്നത്തോടുകൂടി അറുപത്തിനാലുവയസ്സിലധികം പ്രയാസമാകകൊണ്ടു് എങ്ങനെ നൂററിരുപതു വയസ്സുകിട്ടും എന്ന ശങ്കയെ തീൎക്കുന്നതിനുവേണ്ടി "സ്വതുംഗവക്രോപഗതൈസ്ത്രിസംഗുണം" എന്നു പറഞ്ഞു. "സ്വതുംഗവക്രോപഗതൈഃഗ്രഹൈഃത്രിസംഗുണം വയോഭവതി." സ്വതുംഗവക്രോപഗതന്മാരായ ഗ്രഹങ്ങളെക്കൊണ്ടു ത്രിസംഗുണമായ വയസ്സു ഭവിക്കുന്നു. സ്വതുംഗവക്രോപഗതങ്ങൾ=സ്വതുംഗവക്രങ്ങളെ ഉപഗമിച്ചവ. സ്വതുംഗവക്രങ്ങൾ=സ്വതുംഗവും വക്രവും. സ്വതുംഗം=തന്റെ ഉച്ചരാശി. വക്രം=വിപരീതഗതി ഉച്ചക്ഷേത്രത്തിലോ വക്രത്തിലോ ഗ്രഹം നില്ക്കുന്നു എങ്കിൽ ഗ്രഹഭുക്തനവാംശതുല്യം എന്നതുകൊണ്ടു കിട്ടിയ വയസ്സു മൂന്നിരട്ടിയുണ്ടാകുമെന്നു പറയണം "ദ്വിരുത്തമസ്വാംശകഭത്രിഭാഗഗൈഃ" ഉത്തമസ്വാംശകഭത്രിഭാഗഗന്മാരായ ഗ്രഹങ്ങളെക്കൊണ്ടു ദ്വിഗുണമായി ഭവിക്കുന്നു. തൽക്കാലഗ്രഹം വൎഗ്ഗോത്തമാംശകത്തിലോ അവനവന്റെ നവാംശകത്തിലോ സ്വക്ഷേത്രത്തിലോ സ്വദ്രേക്കാണത്തിലോ ഇരിക്കുന്നുവെങ്കിൽ അതതുഗ്രഹത്താൽ സിദ്ധമായ വയസ്സു് ഇരട്ടിയുണ്ടാകുമെന്നു പറയണം. "ഭദന്തഭാഷിതേ തു ഇയാൻ വിശേഷഃ" തുകാരം ഏവകാരാൎത്ഥമാകുന്നു. ഭങ്ങൾ=രാശികൾ, ദന്തങ്ങളായിട്ടുള്ളവൻ, ഭദന്തൻ സത്യവാക്കായ സത്യാചാൎയ്യനെന്നു താല്പൎയ്യം. മുൻപറഞ്ഞ ഭേദമല്ലാതെ മററ

ത്തെല്ലാം ആദ്യത്തിൽ മയയവനമതത്തിൽ പറഞ്ഞതിനു സമാനംതന്നെയാകുന്നു അപ്പോഠം ഈമതത്തിൽ ചൊവ്വയെഒഴിച്ചു ശത്രുക്ഷേത്രത്തിൽ ത്ര്യംശഹാനിയും ശുക്രനേയും ശനിയേയും ഒഴിച്ചു മൗഢ്യത്തിൽ അർദ്ധഹാനിയും സർവാർദ്ധത്രിചരണഇത്യാദി ഹരണവും എല്ലാം സമാനംതന്നെ.

ശി — "പ്രഥമേച്യുദീരിതം" എന്നെങ്ങനെ പറയും. പ്രഥമശബ്ദം സർവനാമമാകകൊണ്ടു പ്രഥമസ്മിൻ ഉദീരിതം എന്ന സാധുപ്രയോഗത്തെ ഉപേക്ഷിച്ചു പ്രഥമേ എന്നു പറഞ്ഞതു് എന്തഭിപ്രായമെന്നറിഞ്ഞില്ല.

ഗു — "സമാനമന്യൽ പ്രഥമപ്രകല്പിതം" എന്നതന്നെ സാധുപാഠം. "സപാത്തംഗവക്രോപഗതൈസ്ത്രിസംഗുണം" എന്ന പ്രമാണം ഹൃതനഷ്ടാദികളിലും മററും സംഖ്യ പറവാൻ വളരെ ഉപയോഗമാകുന്നു സപാത്തംഗം എന്നതു തങ്ങളുടെ പരമോച്ചമെന്നും ഗ്രഹിക്കണം.

കിന്ത്വത്ര ഭാംശപ്രതിമം ദദാതി
വീര്യാന്വിതാ രാശിസമഞ്ച ഹോരാ
ക്രൂരോദയേ യോപചയസ്സനാത്ര
കാര്യഞ്ച നാബ്ദൈഃ പ്രഥമോപദിഷ്ടൈഃ ൧൦.

ഗു — ഇവിടെ സത്യമതാനുസാരേണ ലഗ്നായുർദ്ദായത്തെ പറവാനും 'സമാനമന്യൽ' എന്നതുകൊണ്ടു പ്രാപിച്ചതായ ക്രൂരോദയഹരണത്തിന്റെ നിഷേധത്തിനുവേണ്ടിയും'കിന്ത്വത്രഭാംശപ്രതിമം ദദാതി' എന്നു പറയുന്നു. "അത്രഹോരാ വീര്യാന്വിതാചേൽ ഭാംശപ്രതിമം വയഃ ദദാതി" ഇവിടെ ഹോര വീര്യാന്വിതയായ് ഭവിക്കുന്നുവെങ്കിൽ ഭാംശപ്രതിമമായ വയസ്സിനെ ദാനംചെയ്യുന്നു. ഹോര=ലഗ്നം. വീര്യാന്വിതം=വീര്യത്തോടു അന്വിതം.അന്വിതം=യുക്തം. ലഗ്നത്തിനു് സ്വാമിഗുരുജ്ഞവീക്ഷിതയുതത്വം ഭവിക്കുന്നുവെങ്കിൽ ലഗ്നസ്ഫുടത്തിൽ ചെന്നിരിക്കുന്ന രാശികളിൽ എത്ര നവാംശകം ഭുക്തമായ് ഭവിക്കുന്നു, അത്ര സംഖ്യാവ

ഷ്ങ്ങളെ ലഗ്നം കൊടുക്കുമെന്നു പറയണം. ഇവിടെ കിന്തു എന്നതു വിശേഷത്തെ തോന്നിപ്പിക്കുന്നതാകുന്നു "ക്രൂരോദയേ യഃ അപചയഃ സഃ അത്ര ന" ലഗ്നത്തിൽ ക്രൂരോദയം ഉണ്ടെങ്കിൽ "സാർദ്ധോദതോദിതനവാംശഹതാൽ സമസ്താൽ" എന്ന ഹരണം സത്യമതത്തിങ്കൽ ഇല്ല "കാര്യം ചനാംശൈഃ പ്രഥമോപദിഷ്ടൈഃ" പ്രഥമോപദിഷ്ടങ്ങളായ അംശങ്ങളേക്കൊണ്ടു കാര്യമല്ല. ഇവിടെ "നവതിഥിവിഷയാശ്വിഭൃതരുദ്രാ" എന്നതിനേപ്പററി മയയവനാദിമതത്തിലെ ത്രൈരാശികം ഇല്ല. "വീര്യാന്വിതാരാശിസമം ച ഹോരാ" ഇവിടെ സത്യമതത്തിലും വരാഹമിഹിരാചാര്യന്റെ പക്ഷത്തിലും ഉള്ളഭേദം എന്തെന്നുവച്ചാൽ ലഗ്നത്തിന്നു ബലാധിക്യം ഉണ്ടെങ്കിൽ ചെന്നിരിക്കുന്ന രാശികളിൽ എത്ര നവാംശകങ്ങൾ ഭുക്തങ്ങളായി, അത്ര സംഖ്യാവർഷങ്ങൾ ലഗ്നം ആയുസ്സിനെ കൊടുക്കും എന്നാകുന്നു സത്യമതം. വരാഹമിഹിരന്റെ പക്ഷത്തിൽ ലഗ്നത്തിന്നു ബലാധിക്യമുണ്ടെങ്കിൽ രാശിസമങ്ങളായ വർഷങ്ങളെ കൊടുക്കും എന്നാകുന്നു. അപ്പോൾ തൽക്കാലലഗ്നസ്ഫുടത്തെ ഇലിയാക്കി 'അന്നം ദേയം' എന്നതുകൊണ്ടു ഹരിച്ചുവന്നതു് വർഷം. ശേഷത്തെ ൧൨=ലും ൩൦-ലും ൬൦-ലും പെരുക്കി ഹരിച്ചുവന്നതു മാസദിവസനാഴികകളായിട്ടുതീരും. സത്യമതത്തിൽ ഭുക്തനവാംശതുല്യമായ വർഷത്തെ കൊടുക്കും; ഈ ഭേദം തോന്നുന്നതിന്നുവേണ്ടി കിന്തു എന്നു പറഞ്ഞു. ഇതുകൊണ്ടു സകല ജാതകത്തിലും ലഗ്നത്തിന്നു ബലമുണ്ടെങ്കിൽ ആയുസ്സിന്നു നന്നെന്നും ബലമില്ലെങ്കിൽ ആയുസ്സിന്നു ദോഷമെന്നും സൂചിപ്പിച്ചു.

സത്യോപദേശോ വരമത്ര കിന്തു
കുർവ്വന്ത്യയോഗ്യം ബഹുവർഗ്ഗണാഭിഃ
ആചാര്യകത്വം ച ബഹുഘ്നതായാ-
മേകന്തു യദ്ഭൂരി തദേവ കാര്യം. ൧൩

ഗു ഇവിടെ മയയവനാദിമതം, ജീവശമ്മമതം, സത്യാചാര്യമതം ഇങ്ങനെ അനേകമതങ്ങൾ നിർദ്ദേശിച്ചിരിക്കുന്നു. ഈ മതങ്ങളിൽ ഏതുമതം സ്വീകാര്യം; ഏതു് അസ്വീകാര്യം എന്നു തിരിച്ചറിയാഞ്ഞാൽ എല്ലാവരും ഈ ഗ്രന്ഥത്തിൽ എങ്ങനെ ശ്രദ്ധിക്കും എന്നതിനുവേണ്ടി "സത്യോപദേശോ വരമത്ര" എന്നു പറയുന്നു. ഈ മതങ്ങളിൽ വച്ചു സത്യോപദേശം വരമാകുന്നു. സത്യോപദേശം=സത്യാചാര്യന്റെ ഉപദേശം. വരം=ശ്ലാഘ്യം.

ശി—ഇവിടെ സത്യോപദേശം വരം എന്നെങ്ങനെ യോജിക്കും? സത്യോപദേശഃ എന്നതു പുല്ലിംഗമാകുന്നു. വരം എന്നതു നപുംസകമാകുന്നു. പുല്ലിംഗമായ പദത്തിന്റെ വിശേഷണമായി ഒരു നപുംസകം ഒരു ദിക്കിലും കാണുന്നില്ല.

ഗു—സൂക്ഷ്മത്തിൽ "സത്യോപദേശോവരമത്രകിന്തു" എന്നാകുന്നു പാഠം. "വരമത്രകിന്തു" എന്നു പഠിച്ചവരുന്നതു വരം എന്ന പദം നിത്യനപുംസകമാക്കിയതുകൊണ്ടാണു്. "കൃഷ്ണശ്ശുഭം" കൃഷ്ണൻ ശുഭമാകുന്നു, മംഗളമാകുന്നു എന്നു പ്രയോഗിച്ചാലും ദോഷമില്ല. വരം എന്നപാഠം തന്നെ നല്ലതു്.

ശി—മയയവനമതം, ജീവശർമ്മമതം, സത്യാചാര്യമതം ഇങ്ങനെയുള്ള ഈ മതങ്ങളിൽവച്ചു സത്യാചാര്യരുടെ മതംതന്നെ ശ്ലാഘ്യമെന്നു പറയുന്നുവെങ്കിൽ ശേഷം രണ്ടുമതം എന്തിനു് വരാഹമിഹിരാചാര്യൻ പറഞ്ഞു. ചീത്തമതങ്ങൾ ഗ്രന്ഥത്തിൽ എഴുതണമെന്നുണ്ടെങ്കിൽ ഇനിയും അനേകമതങ്ങൾ പറയാമായിരുന്നു. നന്നെന്നഭിപ്രായപ്പെട്ട സത്യാചാര്യമതംതന്നെ പറഞ്ഞാൽ മതിയാകുന്നു.

ഗു—ലഗ്നായുർദ്ദായം വിചാരിക്കണമെങ്കിൽ സത്യാചാര്യമതമാകുന്ന അംശകരശയെത്തന്നെ സൂക്ഷ്മമായി പറയേണ്ടതു് എന്നാകുന്നു അഭിപ്രായം. ഉദയരവിശശാങ്കന്മാ

രിൽവച്ചു ഉദയത്തിന്നു ബലാധിക്യമെങ്കിൽ മയയവനാദികളാൽ പറയപ്പെട്ട പിണ്ഡദശതന്നെ വേണ്ടതു്. ചന്ദ്രന്നു ബലാധിക്യമെങ്കിൽ അംശകദശതന്നെ വേണ്ടതാകുന്നു. ആദിത്യന്നു് ബലാധിക്യമെങ്കിൽ ജീവശർമ്മീയദശ വിചാരിക്കേണ്ടതാകുന്നു. ഇങ്ങനെ മുഖ്യമായ താല്പര്യം. മൂന്നിന്നും സമബലത്വമുണ്ടെങ്കിൽ മൂന്നു ദശകളും ഒരുപോലെ കരുതി അന്തർദ്ദശാദികളേയും മററും വഴിപോലെ ചിന്തിച്ചു ഇഷ്ടാനിഷ്ടഫലങ്ങളെ വിചാരിക്കേണ്ടതാകുന്നു.

ശി — സത്യോപദേശോവര അത്രകിന്തുകർവന്ത്യയോഗ്യം ബഹുവർഗ്ഗണാദിഃ എന്നിടത്തു് അവര എന്നും പദച്ഛേദംചെയ്തു സത്യോപദേശം ഈ മതങ്ങളിൽവച്ചു അവരമാകുന്നു, അശ്ലാഘ്യമാകുന്നു എന്നും വിചാരിക്കാമല്ലോ. എന്തുകൊണ്ടെന്നാൽ ഗ്രഹം സ്വഗൃഹത്തിലെങ്കിൽ ദശകൾക്കു ദ്വിഗുണത്വം സ്വഗൃഹത്തിൽ സ്വനവാംശകത്തിലെങ്കിൽ പിന്നെയും ദ്വിഗുണത്വം ഇവിടെത്തന്നെ സ്വദ്രേക്കാണമെങ്കിൽ പിന്നെയും ദ്വിഗുണത്വം. ഇതിൽതന്നെ ഉച്ചഗ്രഹമെങ്കിൽ പിന്നെയും ത്രിഗുണത്വം. ഇപ്രകാരം വൃദ്ധിക്കത്തിന്നു അവസാനമില്ലാതെയിരിക്കുന്നു. "സ്വതുംഗവക്രോപഗതൈസ്ത്രിസംഗുണം" എന്നു പറഞ്ഞിട്ടുണ്ടല്ലോ. അതുകൊണ്ടു സത്യാചാര്യമതം എങ്ങനെ ശ്ലാഘ്യമാകുന്നു.

ഗു — തന്റെ ഈ ചോദ്യത്തിനിടവരുത്തരുതെന്നഭിപ്രായത്തോടുകൂടിത്തന്നെ "കുർവന്ത്യയോഗ്യം ബഹുവർഗ്ഗണാദിഃ ആചാര്യകന്ത്വത്രബഹുഘ്നത്വയാം, മേകന്തുയൽഭൂരിതദേവകാര്യം" എന്നു പറഞ്ഞതു്. ചിലർ ബഹുവർഗ്ഗണകളെക്കൊണ്ടു് സത്യമതത്തെ അയോഗ്യമെന്നു പറയുന്നു. ബഹുവർഗ്ഗണകൾ=ബഹുവിധകളായ വർഗ്ഗണകൾ. വർഗ്ഗണകൾ=പെരുക്കങ്ങൾ. ഇതു് സത്യമതത്തിലെ അഭിപ്രായം അറിഞ്ഞിട്ടാകുന്നു എന്തെന്നാൽ "ബഹുഘ്നതായാംസത്യാം ഏകന്തുയൽഭൂരിചേൽതദേവകാര്യം" ബഹുഘ്നത സതിയാ

യിരിക്കുമ്പോൾ ഏകംതന്നെയും യാതൊന്ന് ഭൂരിയായിട്ടും ഭവിക്കുന്നു അതുതന്നെ കാൎയ്യമാകുന്നു ഇതിഅത്രആചാൎയ്യകം ഭവതി — ഇപ്രകാരം ഇവിടെ ആചാൎയ്യകംഭവിക്കുന്നു തുകാരം ഏവകാരാൎത്ഥമാകുന്നു. സ്വഗൃഹത്താലും സ്വാംശകത്താലും മററും ദ്വിഗുണത്വം പ്രാപ്തമായിരുന്നാൽ ഒരു തവണ മാത്രമേ ഇരട്ടിക്കാവൂ. ദ്വിഗുണത്വവും, ത്രിഗുണത്വവും ഒന്നിച്ചുവരുന്നുവെങ്കിൽ ഭൂരിയായ ത്രിഗുണത്വംതന്നെ ചെയ്യണം ഇങ്ങനെ ഊഹിക്കണം. ഇതിനാൽ സത്യാചാൎയ്യമതത്തിൽ അവസാനമില്ലാത്ത പെരുക്കം വരുമെന്ന ദോഷമില്ല. ഇവിടെ ആചാൎയ്യകം എന്നുവെച്ചാൽ നിയാമകമെന്നൎത്ഥമാകുന്നു.

ഗുരുശശിസഹിതേ കുളീരലഗ്നേ
ശശിതനയേ ഭൃഗുജേ ച കേന്ദ്രയാതേ
ഭവരിപുസഹജോപഗൈശ്ച ശേഷൈ-
രമിതമിഹായുരനുക്രമാദ്വിനാ സ്യാൽ.

ഗു — കുളീരലഗ്നേഗുരുശശിസഹിതേ ശശിതനയേഭൃഗുജേചകേന്ദ്രയാതേ ഭവരിപുസഹജോപഗൈഃ ശേഷൈഃ ച അനുക്രമാൽവിനാ ആയുഃ അമിതം ഭവതി. കുളീരലഗ്നം ഗുരുശശിസഹിതമായിട്ടും ശശിതനയനും ഭൃഗുജനും കേന്ദ്രയാതനായിട്ടും ശേഷന്മാരായ ഗ്രഹങ്ങൾ ഭവരിപുസഹജോപഗന്മാരായിട്ടും ഇരിക്കുമ്പോൾ അനുക്രമം കൂടാതെ അമിതമായ ആയുസ്സു ഭവിക്കും. കുളീരലഗ്നം=കൎക്കടകലഗ്നം, ഗുരുശശിസഹിതം=ഗുരുശശികളോടുകൂടിയതു്. ഗുരുശശികൾ=ഗുരുവും ശശിയും, ഗുരു=വ്യാഴം ശശി=ചന്ദ്രൻ ശശിതനയൻ=ബുധൻ ഭൃഗുജൻ=ശുക്രൻ. കേന്ദ്രയാതൻ=കേന്ദ്രങ്ങളെ യാതൻ. ഭവരിപുസഹജോപഗന്മാർ=ഭവരിപുസഹജങ്ങളെ ഉപഗമിച്ചവർ. ഭവരിപുസഹജങ്ങൾ=ഭവവും, രിപുവും സഹജവും. ഭവം=പതിനൊന്നാമിടം, രിപു=ആറാമിടം. സഹജം=മൂന്നാമിടം. ശേഷന്മാർ=ആദിത്യനുംകുജനും

ശനിയും. അനുക്രമം കൂടാതെ=ഗണിതംകൂടാതെ, ആയുസ്സ് അപരിമിതമായി, അപരിഛിന്നമായി ഭവിക്കും.

ശി—ഇവിടെ എനിക്കു വളരെ സംശയം ജനിക്കുന്നു. എന്തെന്നാൽ ഈ പറഞ്ഞ ഗ്രഹസ്ഥിതിയിൽ പരിച്ഛേദിപ്പാൻ വയ്യാത്ത ആയുസ്സുണ്ടാമെന്നു പറഞ്ഞതു് ഏതു ശാസ്ത്രംകൊണ്ടാകുന്നു. ഈ വർണ്ണം ഗ്രഹനിലവന്നാൽ അപരിമിതമായ വയസ്സുണ്ടാമെന്നു ദൈവത്തിൻെറ വരമുണ്ടോ. ഏതുവിധമെന്നു സംശയനിവൃത്തി വരുന്നില്ല.

ഗുരു ഈ പ്രമാണംകൊണ്ടു വരാഹമിഹിരൻെറ അഭിപ്രായത്തിൽ അംശകദശയും പിണ്ഡദശയും മററു പലവിധത്തിലുള്ള ലക്ഷണങ്ങളും അല്പായുസ്സിനെ കൊടുക്കുന്നുവെങ്കിലും യോഗായുസ്സിനു പ്രാമാണ്യം ഉണ്ടെന്നാകുന്നു. അനേകം മൃത്യുയോഗമുണ്ടെങ്കിലും ബലാബലം പരീക്ഷിച്ചു അധികമായ യോഗായുസ്സിനെത്തന്നെ പറയണം. യോഗകർത്താക്കന്മാർക്കു ബലമുണ്ടെങ്കിൽ യോഗത്തിനു ബലംപറയണം; ഇവിടെ ഗജകേസരിയോഗവും യോഗകർത്താക്കന്മാരായ വ്യാഴചന്ദ്രന്മാർക്കു് ഉച്ചസ്വക്ഷേത്രബലവും ബുധശുക്രന്മാരുടെ ബലവും പാപോപചയയോഗവും ബലവാനായ ലഗ്നാധിപൻെറ യോഗവും ദശാസന്ധിഗണനക്രമംകൂടാതെ അപരിമിതമായ ആയുസ്സിനെ കൊടുക്കുന്നു. ഇങ്ങനെ പ്രാമാണികന്മാരാൽ പറയപ്പെട്ടിട്ടും ഉണ്ടു്. 'ദീർഘായുർഗജകേസരീയദിഗതാഃ പാപാഃ' ഇത്യാദി.

ഇതി ബൃഹജ്ജാതകേ ഹോരാഫലരത്നാവലീ നാമ ഭാഷാവ്യാഖ്യാനസഹിതേ സപ്തമോദ്ധ്യായഃ

---

## അഷ്ടമോദ്ധ്യായഃ

ഉദയരവിശശാംകപ്രാണികേന്ദ്രാദിസംസ്ഥാഃ
പ്രഥമവയസിമദ്ധ്യേന്ത്യേ ച ദദ്യുഃ ഫലാനി
നഹി ന ഫലവിപാകഃ കേന്ദ്രസംസ്ഥാദ്യഭാവേ
ഭവതി ഹി ഫലപംക്തിഃ പൂൎവ്വമാപോക്ലിമേപി. ൧

ഗു — ആയുൎദ്ദായാദ്ധ്യായംകൊണ്ടു പരമായുസ്സിനെ അറിഞ്ഞാലും ജീവനകാലത്തിലെ ദശാപഹാരാദികാലങ്ങളിലുള്ള ഇഷ്ടകഷ്ടാദികളെ അറിയുന്നതു വളരെ ആവശ്യമാകകൊണ്ടു് ഈ അദ്ധ്യായം ആരംഭിക്കപ്പെടുന്നു. 'ഉദയരവിശശാംകപ്രാണികേന്ദ്രാദിസംസ്ഥാഃ ഗ്രഹാഃ പ്രഥമേവയസി മദ്ധ്യേവയസി അന്ത്യേവയസി ഫലാനി ദദ്യുഃ ഉദയരവിശശാങ്കപ്രാണികേന്ദ്രാദിസംസ്ഥന്മാരായ ഗ്രഹങ്ങൾ പ്രഥമവയസ്സിലും മദ്ധ്യവയസ്സിലും അന്ത്യവയസ്സിലും ഫലങ്ങളെ ദാനം ചെയ്യും. ഉദയരവിശശാങ്കപ്രാണികേന്ദ്രാദിസംസ്ഥന്മാർ=ഉദയരവിശശാങ്കപ്രാണിയുടെ കേന്ദ്രാദിസംസ്ഥന്മാർ ഉദയരവിശശാംകപ്രാണി=ഉദയരവിശശാംകന്മാരിൽ വച്ചു പ്രാണി. ഉദയരവിശശാംകന്മാർ=ഉദയവും രവിയും ശശാംകനാം, ഉദയം=ലഗ്നം. രവി=ആദിത്യൻ ശശാംകൻ=ചന്ദ്രൻ. പ്രാണി=ബലവാൻ. കേന്ദ്രാദിസംസ്ഥന്മാർ=കേന്ദ്രാദികളിൽ നിൽക്കുന്നവർ. കേന്ദ്രാദികൾ=കേന്ദ്രം, പണപരം, ആപോക്ലിമം. പ്രഥമവയസ്സു്=ആദ്യവയസ്സു്. മദ്ധ്യവയസ്സു്=ഇടയ്ക്കുള്ള വയസ്സു്. അന്ത്യവയസ്സു്=അവസാനത്തിലുള്ള വയസ്സു്. ഫലങ്ങൾ=ഇഷ്ടകഷ്ടങ്ങൾ.

ശി — ഇവിടെ പ്രഥമവയസ്സെന്നും മദ്ധ്യവയസ്സെന്നും അന്ത്യവയസ്സെന്നും പറഞ്ഞതു് എന്തിന്റെ ആദ്യമെന്നും എന്തിന്റെ മദ്ധ്യമെന്നും എന്തിന്റെ അന്ത്യമെന്നും അറിയുന്നില്ല.

ഗു— ആയുർദ്ദായത്തിലെ ക്രിയകൊണ്ടു പരിച്ഛേദിച്ച വയസ്സിനെ ആദിമദ്ധ്യാന്ത്യവയസ്സുകൾ എന്നു പറയണം ആയുർദ്ദായപ്രകാരം ക്രിയ ചെയ്തു കിട്ടിയ വയസ്സിനെ മൂന്നാക്കി ഭാഗംചെയ്ത് ആദിമദ്ധ്യാന്ത്യവയസ്സുകളെ അറിയണം. ലഗ്നത്തിനോ ആദിത്യനോ ചന്ദ്രനോ ബലാധിക്യം ഭവിക്കുന്നു, ആ ബലാധികഗ്രഹത്തിന്റെ കേന്ദ്രസ്ഥന്മാരായ ഗ്രഹങ്ങൾ പൂർവ്വവയസ്സിലും പണപരസ്ഥന്മാരായ ഗ്രഹങ്ങൾ മദ്ധ്യവയസ്സിലും ആപോക്ലിമസ്ഥന്മാർ അന്ത്യവയസ്സിലും ഫലദന്മാരാകുന്നു.

ശി — പണപരത്തിൽ ഗ്രഹങ്ങൾ ഇല്ലാ എങ്കിൽ മദ്ധ്യവയസ്സിൽ എങ്ങനെ ബലത്തെ പറയും.

ഗു —തന്റെ ഈ ദുശ്ചോദ്യത്തിന് ഇടവരുത്തരുതെന്നു വിചാരിച്ചുതന്നെ ആചാര്യൻ "നഹി ന ഫലവിപാകഃ" എന്നു പറഞ്ഞതു്. കേന്ദ്രസംസ്ഥാദ്യഭാവത്തിൽ ഫലവിപാകം ഭവിക്കുന്നില്ലെന്നില്ല; അവശ്യം ഉണ്ടെന്നു താല്പര്യം. "ആപോക്ലിമേപി പൂർവം ഫലപകതിഃ" ആപോക്ലിമത്തിൽ നില്ക്കുന്ന ഗ്രഹവും പൂർവ്വവയസ്സിൽ ഫലത്തെ കൊടുക്കും. ആപോക്ലിമത്തിൽതന്നേ ഗ്രഹങ്ങളുള്ളുവെങ്കിൽ ആ ഗ്രഹങ്ങൾ തന്നെ പൂർവ്വവയസ്സിലും മദ്ധ്യവയസ്സിലും ഫലത്തെ കൊടുക്കും. പണപരത്തിൽ മാത്രമേ ഗ്രഹങ്ങളുള്ളുവെങ്കിൽ ആ ഗ്രഹങ്ങൾ പൂർവ്വവയസ്സിലും മദ്ധ്യവയസ്സിലും അന്ത്യവയസ്സിലും ഫലദന്മാരാകുന്നു.

ശി — ഒരു ദിക്കിൽ പണപരത്തിലും കേന്ദ്രത്തിലും ഗ്രഹങ്ങൾ ഉണ്ടു്. ആ ദിക്കിൽ ഫലം പറയുന്നതെങ്ങനെ? അന്ത്യവയസ്സിൽ പണപരസ്ഥന്മാരോ കേന്ദ്രസ്ഥന്മാരോ രണ്ടുവകക്കാരുംകൂടിയോ ഫലത്തെ ദാനംചെയ്യുന്നതു്?

ഗു — ഇവിടെ പണപരത്തിലെ ഗ്രഹങ്ങൾക്കുതന്നെ ആപോക്ലിമത്തോടടുപ്പമുള്ളതുകൊണ്ടു പണപരസ്ഥന്മാർ

തന്നെ ആപോക്ലിമഫലത്തെ കൊടുക്കുവാൻ ശക്തന്മാരെ ന്നറിയണം.

ശി — ഒരിടത്തു പണപരത്തിൽ ഗ്രഹങ്ങളില്ല. ആപോക്ലിമത്തിലും കേന്ദ്രത്തിലും ഉണ്ടു്. മദ്ധ്യവയസ്സിലെ ഫലം കൊടുക്കുവാൻ ആപോക്ലിമസ്ഥന്മാൎക്കും കേന്ദ്രസ്ഥന്മാൎക്കും അധികാരം ഒന്നുപോലെയാകുന്ന പണപരത്തോടടുപ്പം രണ്ടു കൂട്ടൎക്കും സമംതന്നെ.

ഗു ആപോക്ലിമസ്ഥന്മാൎക്കും കേന്ദ്രസ്ഥാനംതന്നെ മുൻവശം അടുപ്പമായിരിക്കകൊണ്ടു കേന്ദ്രസ്ഥന്മാൎക്കുതന്നേ പണപരത്തിലെ ഫലം കൊടുക്കുവാൻ ശക്തിയുള്ളു എന്നു ധരിക്കണം.

ശി — "ഉദയരവിമഹിശപ്രാണികേന്ദ്രാദിസംസ്ഥാഃ" എന്നു പഠിച്ചാൽ മതി, ലഗ്നാദിത്യകജന്മാരിൽവച്ചു് ആൎക്കാണോ ബലം അവന്റെ കേന്ദ്രാദിസംസ്ഥന്മാരെക്കൊണ്ടു ഫലം പറഞ്ഞാലെന്തുദോഷം?

ഗു — ചന്ദ്രൻ കാലപുരുഷന്റെ മനസ്സാകുന്നു. ആദിത്യൻ ആത്മാവാകുന്നു. ലഗ്നം കാലപുരുഷന്റെ ദേഹമാകുന്നു. അതിനാൽ കാലപുരുഷന്റെ ദേഹാത്മമനസ്സുകൾക്കു പ്രാധാന്യം ഭവിക്കുന്നു. ഇതിനാൽ ഈവിധം ദ്യശോദ്യങ്ങൾക്കിടയില്ല. ഇവിടെ "ഉദയരവിശശാങ്ക" എന്നു പ്രയോഗിച്ചതിനാൽ വേറൊരഭിപ്രായംകൂടി തോന്നുന്നു. എന്തെന്നാൽ ഉദയത്തിനു ബലം എങ്കിൽ അംശകദശ, ആദിത്യനു ബലമെങ്കിൽ മയയവനമണിന്ഥാദികളാൽ പറയപ്പെട്ടിട്ടുള്ള "നവതിഥി" ഇത്യാദി പിണ്ഡദശ, ശശാങ്കനു ബലമെങ്കിൽ ജീവശൎമ്മീയദശ, ഇങ്ങനെ പ്രത്യേകം വിചാരിക്കണമെന്നും "കാലാത്മാദിനകൃൽ" എന്നു പറഞ്ഞിരിക്കുന്നതിനാൽ ആദിത്യനു ബലമുണ്ടെങ്കിൽ കാലചക്രദശയും നക്ഷത്രാധിപനായ ചന്ദ്രനു ബലമെങ്കിൽ നക്ഷത്രദശയും പ്രത്യേകം ചിന്തിക്കേണ്ടതാണെന്നും സൂചിപ്പിച്ചു.

ശി—വരാഹമിഹിരാചാര്യനാൽ രാഹുകേതുക്കൾ ഗ്രഹങ്ങളുടെ കൂട്ടത്തിൽ ഗണിക്കപ്പെടാതെ ഇരിക്കുമ്പോൾ രാഹുകേതുക്കളോടുകൂടിയ ചന്ദ്രദശയും വിചാരിക്കപ്പെടണമെന്നു സൂചിപ്പിച്ചു എന്നു പറഞ്ഞതു് എങ്ങനെ യോജിക്കും?

ഗു രണ്ടാം അദ്ധ്യായത്തിൽ "രാഹുസ്തമോ ഗുരുസുരശിഖീതുകേതുഃ" എന്നു് ആചാര്യനാൽ പഠിക്കപ്പെട്ടിരിക്കകൊണ്ടു രാഹുകേതുക്കളെക്കൊണ്ടും ഫലം പറയണമെന്നു സിദ്ധിക്കുന്നു.

ശി—രാഹുകേതുക്കളും ദശാധിപന്മാരെങ്കിൽ രാഹുദശാഫലവും കേതുദശാഫലവും എന്തുകൊണ്ടു മേൽ പറയുന്നില്ല.

ഗു—കേതുവും കുജനും തുല്യകാരകത്വം ഉള്ളവരാകയാൽ കേതുവിനു കുജദശാഫലവും രാഹുവും ശനിയും തുല്യന്മാരാകയാൽ രാഹുവിനു ശനിദശാഫലവും പറഞ്ഞുകൊള്ളാവുന്നതാകുന്നു. ഇതിനാൽ ഇവക്കു പ്രത്യേകം ഫലം പറഞ്ഞില്ല.

ശി—ഇങ്ങനെ ആണെങ്കിൽ ഇവരെ എന്തുകൊണ്ടു സപ്തഗ്രഹങ്ങളോടു ചേർത്തു പഠിച്ചില്ല.

ഗു—രാഹുകേതുക്കൾ അന്ധകാരസ്വരൂപന്മാരായതുകൊണ്ടു ജ്യോതിസ്സ്വരൂപന്മാരായ സപ്തഗ്രഹങ്ങളോടു ചേർത്തു പറഞ്ഞില്ലെന്നേ ഉള്ളു. ഇരുട്ടു വെളിച്ചത്തോടു ചേരുകില്ലെന്നു പ്രസിദ്ധമാണല്ലൊ.

ശി—നിസർഗ്ഗദശ, എന്നു പറഞ്ഞതു് എപ്പോൾ ഉപയോഗിക്കണം?

ഗു—നിസർഗ്ഗദശ എന്ന പദത്തിനു സ്വഭാവദശ എന്നർത്ഥത്താൽ ബലാബലംപോലെ എല്ലാററിനും ഉപയോഗിക്കേണ്ടതാകുന്നു. ഇവിടെ എല്ലാ ദശകളും ഒരുമിച്ചു വന്നുവെങ്കിൽ, അല്ലെങ്കിൽ ആദിത്യന്റെ പിണ്ഡദശയോ അന്തർദശയോ തന്നെയും അതോടുകൂടി ആദിത്യന്റെ

അംശകദശയും ആദിത്യൻെറ കാലചക്രദശയും ആദിത്യ ൻെറ നക്ഷത്രദശയും ജീവശൎമ്മീയദശയും എന്നുവേണ്ടാ, രണ്ടോ മൂന്നോ ദശകൾ ഒന്നിച്ചു വരുന്നപക്ഷം ആ ദശാ ഫലം വളരെ പുഷ്ടിയായിരിക്കും ദോഷദശയെങ്കിൽ ദോ ഷഫലം പുഷ്ടമായിരിക്കും. രണ്ടുമൂന്നു ദശകൾ ഒരുമിച്ചു് ഒരുവർഷത്തിനകമോ ആറു മാസത്തിനകമോ വന്നാൽ വളരെ കഷ്ടമെന്നു വിചാരിക്കണം. പിണ്ഡദശ, അംശ കദശ, ജീവശൎമ്മീയദശ, നിസർഗ്ഗദശ ഇവയ്ക്കു ജനന ശിഷ്ടം ഉണ്ടാക്കേണ്ട ആവശ്യം ഇല്ല. ഇത്ര നാഴികയെ ന്നില്ലല്ലൊ. കാലചക്രദശയും നക്ഷത്രദശയും ഏഷ്യനാ ഡികളറിഞ്ഞു ജനനശിഷ്ടമുണ്ടാക്കി ഫലനിർദ്ദേശം ചെ യ്യുന്നവയാകുന്നു. ജനനശിഷ്ടം ഉണ്ടാക്കുന്നതു് എങ്ങനെ യെന്നാൽ ഏതംശകത്തിൽ ജനിച്ചുവോ ആ അംശകാധി പനു പറഞ്ഞിരിക്കുന്ന "മുനിഃപുത്രഃ" ഇത്യാദി സംവത്സര ങ്ങളെക്കൊണ്ടു നക്ഷത്രത്തിൽ ചെല്ലുവാനുള്ള നാഴികകളെ വച്ചു പെരുക്കി പതിനഞ്ചിൽ ഹരിച്ചാൽ ജനനശിഷ്ടസം വത്സരം കിട്ടും. പിന്നെ മുപ്പതിലും അറുപതിലും പെരു ക്കി പതിനഞ്ചിൽ ഹരിച്ചാൽ തിയതിയും നാഴികകളും വരും. നക്ഷത്രദശ വരുത്തേണ്ട പ്രകാരം എങ്ങനെയെ ന്നാൽ, ചെല്ലുവാനുള്ള നാഴികകളെ വച്ചു ദശാസംവത്സരം കൊണ്ടു പെരുക്കി അറുപതിൽ ഹരിച്ചാൽ സംവത്സര ങ്ങൾ വരും പിന്നെ മുപ്പതിലും അറുപതിലും പെരുക്കി ഹരിച്ചാൽ ദിവസവും നാഴികയും കിട്ടും.

ശി—ഹേ ഗുരുനാഥാ! ഞാൻ സംശയിച്ചു് ഒന്നു ചോദിക്കുന്നു. അതുകൊണ്ടു് അങ്ങു കോപിക്കരുതേ! എ ന്തെന്നാൽ, മീനലഗ്നത്തിൽ മീനനവാംശകമായി ഒരു ജന നം ഉണ്ടായി. ആദിത്യൻ മേടത്തിൽ ധനുവിൽ അംശ കം ചെയ്തു നിൽക്കുന്നു. മററു ഗ്രഹങ്ങൾ ആരും എവിടെ യോ നിൽക്കുന്നുവെങ്കിലും മീനത്തിൽ അംശകം ചെയ്തിരി

ക്കുന്നു. അപ്പോൾ മീനത്തിൽ അംശകദശ പന്ത്രണ്ടു സംവത്സരം, വർഗ്ഗോത്തമാംശകമാകകൊണ്ടു "ദ്വിരുത്തമ സ്വാംശകത്രിഭാഗദ്രെക്കാണ" എന്ന പ്രമാണപ്രകാരം ലഗ്നത്തിന്നു ഇരുപത്തിനാലു സംവത്സരം ആകുന്നു. ശേഷം ആറു ഗ്രഹങ്ങളും മീനാംശകത്തിൽ വിപരീതഗതികളായി നിൽക്കുന്നതുകൊണ്ടു "സ്വതുംഗവക്രോപഗതൈസ്ത്രിസംഗുണം" എന്ന പ്രമാണത്താൽ ഇരുന്നൂററിപ്പത്തിനാറു വത്സരം ഉണ്ടാകുന്നു. ഉച്ചത്തിൽ നിൽക്കുന്ന ആദിത്യനു ഇരുപത്തേഴ സംവത്സരം കിട്ടുന്നു. ആകപ്പാടെ കൂട്ടുമ്പോൾ ൨൭൭ സംവത്സരം ജീവിച്ചിരിക്കണമെന്നു വരും. മനുഷ്യൎക്കു ൧൨൦ വയസ്സിലധികം ജീവിതം കാണുന്നില്ല. ഈ ലഗ്നത്തിൽ ഒരു ജന്തു ജനിച്ചുവെന്നു വിചാരിക്കുക. അപ്പോൾ ൧൨൦ വയസ്സുവരെ ചന്ദ്രദശയും നിസർഗ്ഗദശയും മററും പറയാം. നൂററിരുപതുവയസ്സിനുശേഷം മുൻപറഞ്ഞ ജന്തുവിന്നു ഏതുദശ ഇഷ്ടാനിഷ്ടഫലങ്ങളെ കൊടുക്കും.

ഗു—അശ്വതിമുതൽ രേവതിവരെയും കഴിഞ്ഞാൽ പിന്നീടും അശ്വതിമുതൽ തന്നെ ഗണിക്കേണ്ടതാണെന്നു ബാലന്മാൎക്കുകൂടി അറിയാമല്ലൊ. അതിനാൽ ദശകൾ പുനരാവൎത്തകളായിത്തന്നെ ഫലത്തേ കൊടുക്കുമെന്നു ധരിക്കണം.

ശി—ഇവിടെ നക്ഷത്രത്തിൽ ചെന്ന നാഴികകളെ കൊണ്ടു നക്ഷത്രദശയും കാലചക്രദശയും വരുത്തുന്നതു പോലെ പക്കത്തിൽ ചെന്ന നാഴികകൊണ്ടു തിഥിദശയും വാരത്തിൽ ചെന്ന നാഴികകൊണ്ടു വാരദശയും വരുത്തരുതോ?

ഗു—തിഥി എന്നു പറയുന്നതു് ആദിത്യചന്ദ്രന്മാർ തന്നെ. അമാവാസിയിൽ ആദിത്യന്റെ രൂപം തന്നെ തിഥി പ്രതിപദദിവസം ആദിത്യചന്ദ്രന്മാരുടെ അന്തരം തന്നെ തിഥി. ഇങ്ങനെ നക്ഷത്രങ്ങളെപ്പോലെ തിഥി,

ജ്യോതിസ്സ്വരൂപന്മാരായ ഗ്രഹങ്ങളിൽ നിന്നു വേറെ അല്ലാത്തതുകൊണ്ടും വാരങ്ങൾ ഗ്രഹസ്വരൂപങ്ങളായിരിക്കകൊണ്ടും തിഥിദശ എന്നും വാരദശ എന്നും നക്ഷത്രദശയെപ്പോലെ പറയുവാൻ യുക്തി കാണുന്നില്ല. ഈ ദശാദികൾ ഒക്കെയും സകല ജംഗമങ്ങൾക്കും പറയണം. ഇവിടെ ലഗ്നത്തിന്ന് അംശകദശ തന്നെ ആകുന്നു. ചന്ദ്രനു ബലമെങ്കിൽ നക്ഷത്രദശവേണം. ഇങ്ങനെ ഇഷ്ടകഷ്ടാദി വിചാരത്തിലും ജാതകപ്പൊരുത്തം വിചാരിക്കുന്നിടത്തും ചന്ദ്രനു ബലമുണ്ടെങ്കിൽ മാത്രമേ കാലചക്രദശയും നക്ഷത്രദശയും വിചാരിക്കുവാൻ പാടുള്ളു. ലഗ്നത്തിനു ബലമെങ്കിൽ അംശകദശതന്നെ വിചാരിക്കപ്പെടണം.

ആയുഃകൃതം യേന ഹി യത്തദേവ
കൽപ്യാ ദശാ സാ പ്രബലസ്യ പൂർവ്വാ
സാമ്യേ ബഹൂനാം ബഹുവർഷദസ്യ
തേഷാഞ്ച സാമ്യേ പ്രഥമോദിതസ്യ. ౨

ഗ്ര ദശയെന്നു പറയുന്നതെന്താകുന്നു. ആ ദശ പൂർവ്വം ആരുടേതു്, രണ്ടാമതാരുടേതു്, ഇങ്ങനെയുള്ള സംശയത്തിനു നിവൃത്തിവരുത്താനായി "ആയുഃകൃതംയേനഹിയത്തദേവ" എന്നു പറയുന്നു. യേന ഗ്രഹേണ യൽ ആയുഃകൃതം സാ ദശാ ഹി. യാതൊരുഗ്രഹത്താൽ യാവൽപരിമിതമായ ആയുസ്സു കൃതമാകുന്നു അതുതന്നെ ദശയാകുന്നു. ഇതിങ്കൽ എന്തു പ്രമാണം എന്നു ശങ്കാനിവൃത്തിക്കുവേണ്ടി പ്രസിദ്ധമായ "ഹി" ശബ്ദം പ്രയോഗിച്ചു. അതിൽ പുരാതനന്മാരായ മയയവനമണിത്ഥാദികളുടെ ഗ്രന്ഥങ്ങളിൽ അപ്രകാരംതന്നെ പ്രസിദ്ധിയെന്നു താല്പര്യം. മേടത്തിൽ ധന്വംശകത്തിൽ ആദിത്യൻ നിൽക്കുന്നുവെങ്കിൽ ചെന്നിരിക്കുന്ന ഒൻപതുനവാംശകങ്ങളെ "സ്വതുംഗവക്രോപഗതൈസ്ത്രിസംഗുണം" എന്ന പ്രമാണത്താൽ മൂന്നിലിരട്ടിച്ചു് ഇരുപത്തേഴു് സംവത്സരം സൂര്യനു ലബ്ധമാകുന്നു. അ

പ്പോൾ ആ ഇരുപത്തേഴ സംവത്സരം ആദിത്യൻെറ ദശ
യാകുന്നു. ഇങ്ങനെ എല്ലാ ദശകളും കണ്ടുകൊള്ളണം.
ഉദയരവിശശാങ്കന്മാരിൽ ആൎക്ക ബലാധിക്യം ഭവിക്കുന്നു
അവൻെറ ദശ പൂൎവ്വമാകുന്നു. അതുകൊണ്ടുതന്നെ "പ്രബ
ലസ്യ പൂൎവ്വഃ" എന്നു പറഞ്ഞതു്. ഉദയരവിശശാങ്കന്മാ
ൎക്കുബലം ഒരുപോലെയാകുന്നുവെങ്കിൽ എങ്ങനെ പൂൎവ്വദ
ശയെ കല്പിക്കും എന്നു സംശയനിവൃത്തിക്കുവേണ്ടി "സാ
മ്യേ ബഹൂനാം ബഹുവൎഷദസ്യ" എന്നു പറഞ്ഞു. ബ
ഹുക്കൾക്കോ രണ്ടിനോ ബലസാമ്യം വന്നുവെങ്കിൽ
വളരെ വൎഷം ദശയുള്ള ഗ്രഹത്തിൻെറ ദശ മുൻ
പിൽ കല്പിക്കണം. രണ്ടു ഗ്രഹങ്ങളും സമബലന്മാരാ
യിട്ടും ബഹുവൎഷദന്മാരായിട്ടും ഭവിക്കുന്നുവെങ്കിൽ എ
ങ്ങനെയെന്നു സംശയനിവൃത്തി വരുന്നതിനു "തേഷാം
ച സാമ്യേ പ്രഥമോദിതസ്യ" എന്നു പറഞ്ഞു. ഈ
വണ്ണം വന്നാൽ "ചന്ദ്രാരേന്ദുജശുക്രജീവദിനകൃൽ ദൈവാക
രീണാം സമാഃ" എന്നു നിസൎഗ്ഗപക്ഷത്തിൽ പ്രഥമോദിത
നായ ഗ്രഹത്തിൻെറ ദശയെ മുൻപിൽ കല്പിക്കണം. പി
ന്നെ ആ ഗ്രഹത്തിൻെറ കേന്ദ്രത്തിൽ ബലവാനാരോ ആ
ഗ്രഹത്തിൻെറ ദശ കല്പിക്കണം. പിന്നെ കേന്ദ്രത്തിൽ നി
ല്ക്കുന്നതിൽ ബലഹീനൻെറ ദശ കല്പിക്കണം. ഇങ്ങനെ
കേന്ദ്രസ്ഥന്മാരുടെ ദശ കഴിഞ്ഞാൽ പണപരത്തിൽ ബല
വാനായ ഗ്രഹത്തിൻെറ ദശ, പിന്നീടു് അതിൽ
ബലഹീനൻെറ ദശ, അതു കഴിഞ്ഞാൽ ആപോ
ക്ലിമത്തിൽ നില്ക്കുന്ന ബലവാൻെറ ദശ; ഇങ്ങനെ
ദശാക്രമം കണ്ടുകൊള്ളണം. "അന്തേ ലഗ്നദശാ
ശുഭേതിയവനാനേച്ഛന്തി കേചിൽ തഥാ" എന്നു മേ
ൽപറയുകകൊണ്ടു ലഗ്നത്തിനു ബലമില്ലാ എങ്കിൽ ലഗ്നദ
ശ അവസാനത്തിൽ വരുന്നതു് അശുഭമായിരിക്കും എന്നു
അഭിപ്രായമുള്ളതിനാലും വരാഹമിഹിരാചാൎയ്യൻ ദശ ദശ,
എന്നിങ്ങനെ സാമാന്യമായി പറയുന്നതുകൊണ്ടും "സൌ

ത്ര്യംസ്ഥം നഖദന്തചർമ്മ" എന്നിങ്ങനെ പലതും സാമാന്യമായി നിരൂപണം ചെയ്തിരിക്കുന്നതുകൊണ്ടും നിസർഗ്ഗദശ മുതലായ എല്ലാ ദശകളും കേന്ദ്രപണപരാപോക്ലിമഭേദേന ചിന്തിക്കണമെന്നും ബാല്യാദിവയസ്സിലെ ഫലനിരൂപണവും ബലപരീക്ഷ ചെയ്തിട്ടു പൂർവ്വം പൂർവ്വം ഫലനിരൂപണവും വേണമെന്നും "ആയുഃ കൃതം യേന ഹി" എന്നതിനാലും സൂചിപ്പിച്ചിരിക്കുന്നു. 'ഏകം ദ്വേനവവിംശതി' എന്ന പ്രമാണം ദശാക്രമേണ വിചാരിക്കേണ്ടതല്ല. ആദിത്യൻമുതൽ പരിഗണനം ചെയ്യുതാകുന്നു. "ഉദയരവിശശാങ്കപ്രാണികേന്ദ്രാദിസംസ്ഥാഃ" എന്നതിൽ ഉദയരവിശശാങ്കന്മാരെ മൂന്നുപേരേയും പറയുകകൊണ്ടു അംശകദശയും പിണ്ഡദശയും നിസർഗ്ഗദശയോ നക്ഷത്രദശയോ മൂന്നു ദശയും ബലപരീക്ഷാക്രമേണ ഒരുമിച്ചുവസാനിക്കുന്നുവെങ്കിൽ 'അരിഷ്ടകലഹഃ' എന്ന അക്ഷരസംഖ്യകൊണ്ടു മൂന്നു മാസവും, പതിനൊന്നു തീയതിയും, ഇരുപതു നാഴികയും മുമ്പും പിമ്പുമായി ഈശപരസേവാദികൾ ചെയ്യേണ്ടതാകുന്നു എന്നും മൂന്നു ദശാധിപന്മാരും ബലവാന്മാരാകുന്നുവെങ്കിൽ അവരുടെ ദശാകാലങ്ങളിൽ വളരെ അഭിവൃദ്ധിയെന്നും പ്രമാണാന്തരങ്ങളിലുള്ള അർത്ഥവും സൂചിപ്പിച്ചിരിക്കുന്നു.

ഏകർക്ഷഗോർദ്ധമപഹൃത്യ ദദാതി തു സ്വം
ത്ര്യംശം ത്രികോണഗൃഹഗഃ സ്മരഗഃ സപ്താംശം
പാദം ഫലസ്യ ചതുരശ്രഗതാ സ ഹോരാ-
സ്ത്വേവം പരസ്പരഗതാഃ പരിപാചയന്തി. ൯

ഗ്ര—ഇനി അന്തർദ്ദശാക്രമത്തെപ്പറയുന്നു. അന്തർദ്ദശയെന്നും അപഹാരമെന്നും ഛിദ്രമെന്നും ഉപഛിദ്രമെന്നും ഇങ്ങനെ നാലുവിധമാകുന്നു ദശാകാലങ്ങളിലെ അപഹാരാന്തരവിശേഷങ്ങൾ. ഇവയെ അറിയുന്നതു് ആവശ്യമാകകൊണ്ടും ഈ കാലവിശേഷം അറിഞ്ഞില്ലെങ്കിൽ ഗ്രഹപ്പി

ഴകരം ഏതു കാലത്തിലെന്നു പരിച്ഛേദിക്കുവാൻ പാടില്ലാ ത്തതുകൊണ്ടും അപഹാരചരിത്രാദികരം ത്രൈരാശികത്താൽ സുഗമമാകകൊണ്ടും മുമ്പിൽ അന്തർദ്ദശാക്രമത്തെ പ്രത്യേ കം വിധിക്കുന്നു. "ഏകർക്ഷഗഃ ഗ്രഹഃ അർദ്ധാം അപഹൃ ത്യ സ്വം ഫലം ദദാതി," ഏകർക്ഷഗനായിരിക്കുന്ന ഗ്രഹം അർദ്ധാത്തെ അപഹരിച്ചിട്ടു സ്വമായ ഫലത്തെ ദാനം ചെ യ്യുന്നു. ഏകർക്ഷഗൻ=ഏകമായ ഋക്ഷത്തെ ഗമിച്ചവൻ. അർദ്ധാം=പകുതി ദശാപതിയോടുകൂടി ഒരു രാശിയിലിരി ക്കുന്ന ഗ്രഹം ദശാപതിയാൽ കൊടുക്കപ്പെട്ട അന്തർദ്ദശാ കാലത്തിൽനിന്നു പകുതി അപഹരിച്ചു തന്റെ ദശാഫല ത്തെ കൊടുക്കും. ഒരു ജനനത്തിൽ ആദിത്യനോടുകൂടി ച ന്ദ്രൻ ഒരു രാശിയിലിരിക്കുന്നുവെങ്കിൽ ദശാപതിയായ ആ ദിത്യന്റെ ദശ ആറു സംവത്സരത്തിൽ നാലു സംവത്സരം അന്തർദ്ദശയാകുന്നു. അന്തർദ്ദശയിൽ പകുതിയായ രണ്ടു സംവത്സരം ചന്ദ്രന്റെ കാലം. അപ്പോരം ആറു സംവ ത്സരത്തിൽ നാലു സംവത്സരം ആദിത്യന്റെ ദശാഫലമെ ന്നും രണ്ടു സംവത്സരം ചന്ദ്രന്റെ ദശാഫലമെന്നും താ ല്പര്യം.

ശി—ദശാപതിയോടുകൂടി രണ്ടോ മൂന്നോ ഗ്രഹം ഒ രു രാശിയിൽ നില്ക്കുന്നുവെങ്കിൽ ദശാപതിദത്തമായ അ ന്തർദ്ദശാഭാഗം എല്ലാ ഗ്രഹങ്ങരംക്കും ഒരുപോലെ ഭാഗിച്ചു കൊടുക്കണം. ഒരു ഗ്രഹത്തിനുതന്നെ അർദ്ധാം കിട്ടിയാൽ മതിയാകുന്നതല്ലല്ലോ. "ഏകർക്ഷഗ" എന്ന ഏകവചന ത്താൽ രണ്ടോ മൂന്നോ ഗ്രഹങ്ങരം ഒരു രാശിയിൽ ഉണ്ടെ ങ്കിൽ ഇവരിൽ ബലവാനാരോ ആ ഗ്രഹത്തിനുതന്നെ ഭാ ഗം കൊടുക്കണമെന്നു വരാഹമിഹിരാചാര്യൻ തന്റെ അ ഭിപ്രായത്തെ സൂചിപ്പിച്ചിരിക്കുന്നു

ശി—എല്ലാ ഗ്രഹങ്ങരംക്കും ബലം ഒരുപോലെയാകു ന്നുവെങ്കിൽ ഇതു് എങ്ങനെ ഏകവചനംകൊണ്ടു സൂചി പ്പിച്ചു.

ഗു — തുല്യബലവാന്മാരായി രണ്ടോ മൂന്നോ ഗ്രഹങ്ങൾ ഉണ്ടെങ്കിൽ "ചന്ദ്രാരേന്ദുജഗുരുശുക്രജീവദിനകൃൽദൈവാകരീണാംസമാഃ" എന്നും "പ്രഥമോദിതസ്യ" എന്നും പറഞ്ഞതുപോലെ ഊഹിക്കണം. "ത്ര്യംശം ത്രികോണഗൃഹഗഃ"ത്രികോണഗൃഹഗനായ ഗ്രഹം ദശാപതിയാൽ ദത്തമായ ഭാഗത്തിൻെറ ത്ര്യംശത്തെ അപഹരിച്ചു സ്വമായ ഫലത്തെ കൊടുക്കുന്നു. ദശാപതിയുടെ അഞ്ചിലും ഒൻപതിലും ഇരിക്കുന്ന ഗ്രഹങ്ങൾ ദശാപതിദത്തമായിരിക്കുന്ന അന്തർദശാകാലത്തിൽനിന്നു മൂന്നിലൊന്നിനെ അപഹരിച്ചു സ്വമായ ഫലത്തെ കൊടുക്കുന്നു. "സ്മരഗഃസപ്താംശം" ദശാപതിയുടെ ഏഴിൽ നിൽക്കുന്ന ഗ്രഹം ദശാപതിദത്തമായ അന്തർദശാകാലത്തിൽനിന്നു് ഏഴിലൊരു ഭാഗം അപഹരിച്ചു് അവനവൻെറ ദശാഫലത്തെ കൊടുക്കുന്നു. "സഹോരാഃ ത്വ ഏവം പരസ്പരഗതാഃ പരിപാചയന്തി" ഈവണ്ണം ഗ്രഹങ്ങൾ പരസ്പരഗതന്മാരായി സഹോരന്മാരായിട്ടു ഫലപരിപാകത്തെ ചെയ്യുന്നു. ഇങ്ങനെ ദശാപതിയുടെ അഞ്ചാമിടമോ ഒൻപതാമിടമോ ഏഴാമിടമോ ചതുരശ്രമോ ദശപതി നിൽക്കുന്ന രാശിയോ ലഗ്നമായി വന്നാൽ മുൻപറഞ്ഞവിധം ലഗ്നാധിപതിയായ ഗ്രഹത്തിനും ഭാഗാപഹാരം പറയണം

ശി ഇവിടെ 'ഫലസ്യ' എന്ന പദം എങ്ങനെ അന്വയിക്കുന്നു? ദശാപതിദത്തമായ അന്തർദ്ദശാകാലത്തിൽനിന്നു പകുതിയെന്നും ത്ര്യംശം എന്നും പറയുന്നതിനാൽ ഫലത്തിൻെറ അർദ്ധം, ത്ര്യംശം, എന്നിങ്ങനെ പറയുന്നതു യുക്തമല്ലല്ലോ.

ഗു — "പാദം ഫലാനി ചതുരശ്രഗതസ്സഹോരാഃ"എന്നാകുന്നു. ഗ്രഹങ്ങൾ ദശാഫലങ്ങളെ അന്യോന്യം പചിപ്പിക്കുന്നു. ഇവിടെ പരിപാചനത്തിൻെറ കർമ്മം ഫലാനി എന്നാകുന്നു. ഷഷ്ഠ്യന്തമായാൽ അനന്വയം സംഭവിക്കും

ന്നതല്ല. അതുകൊണ്ടു "പാദംഫലാനിചതുരശ്രഗതഃ" ഇത്യാദി പാഠംതന്നെ നല്ലതു്.

സ്ഥാനാന്യഥൈതാനി സവർണ്ണയിത്വാ
സർവ്വാണ്യധശ്ഛേദവിവർജ്ജിതാനി
ദശാബ്ദപിണ്ഡേ ഗുണനാ യഥാംശം
ഛേദസ്തദൈക്യേന ദശാപ്രഭേദഃ. ൪

ഗു—ക്രമത്തിൽ "ഏകർക്ഷഗോർദ്ധം" എന്നു പറഞ്ഞിരിക്കുന്ന അന്തർദശകളെ വരുത്തുവാൻ ക്രിയ പറയുന്നു. ഏതാനി സ്ഥാനാനി സവർണ്ണയിത്വാ സർവ്വാണി അധശ്ഛേദവിവർജ്ജിതാനി കൃത്വാ എന്നു പദമുണ്ടാക്കണം. ദശാബ്ദപിണ്ഡേ യഥാംശം ഗുണനാതദൈക്യേനഛേദഃചേൽ ദശാപ്രഭേദഃ ഈ സ്ഥാനങ്ങളെ സവർണ്ണനം ചെയ്തിട്ടു സർവ്വങ്ങളേയും അധച്ഛേദവിവർജ്ജിതങ്ങളാക്കി ചെയ്തിട്ടു ദശാബ്ദപിണ്ഡങ്ങളിൽ അംശത്തിനു തക്കവണ്ണം ഗുണനയും തദൈക്യംകൊണ്ടു ഛേദവും ഭവിക്കുന്നുവെങ്കിൽ ദശാപ്രഭേദം ഭവിക്കും. സവർണ്ണനം ചെയ്ക=സമച്ഛേദമാക്കുക. ഒരു കാശിനെ ഒരു ചക്രത്തിൽ കൂട്ടണമെങ്കിൽ ചക്രത്തെ കാശാക്കണമെന്ന ന്യായമല്ലാതെ കൂട്ടുന്നതല്ല. ഇവിടെ ഉദാഹരണം; ഒരു ജാതകത്തിൽ നക്ഷത്രദശാപക്ഷത്തിൽ ദശാധിപനായതു് ആദിത്യൻ. ആദിത്യനു് ആറു സംവത്സരം. ആദിത്യനോടുകൂടി ചന്ദ്രൻ ഒരു രാശിയിൽ നില്ക്കുന്നു. അപ്പോൾ "ഏകർക്ഷഗോർദ്ധം" എന്ന പ്രമാണത്താൽ ആദിത്യന്റെ ദശയിൽ പകുതിയെ ചന്ദ്രൻ അപഹരിക്കണമല്ലോ. ഇവിടെ ദശാധിപനു, മേൽ ഒരു കവടിയും അതിന്റെ കീഴു് ഒരു കവടിയും ചന്ദ്രനു് അർദ്ധം വേണ്ടതിന്നു മേൽ ഒരു കവടിയും കീഴു് രണ്ടു കവടിയും വയ്ക്കണം. ഇവിടെ ന്യായമായി ഓരോന്നും "അന്യോന്യഹാരാഭിഹതൌ ഹരാംശൌ രാശ്യോസ്സമാഃ ഛേദവിധാനമേവം"എന്ന പ്രമാണത്താൽ സവർണ്ണീകരിയ്ക്കണം. അപ്പോൾ വലത്തുവശ

ത്തു കീഴിലുള്ള രണ്ടുകൊണ്ടു ഇടത്തുവശത്തു കീഴിലും മേലും ഉള്ളതിനെ പെരുക്കണം. അപ്പോൾ ഈരണ്ടായി. പിന്നെ ഇടത്തുവശത്തു മേലും കീഴും ഉള്ള ഓരോന്നിനെക്കൊണ്ടു വലത്തുവശത്തു മേലുള്ള ഒന്നിനേയും കീഴിലുള്ള രണ്ടിനേയും പെരുക്കണം. അപ്പോൾ ഭേദമില്ലല്ലോ. ഇങ്ങനെ സവർണ്ണനം ചെയ്താൽ $\frac{൨\ ൧}{൨\ ൨}$ കിട്ടും. പിന്നെ വലത്തുവശത്തുള്ള അംശം ഒന്നുകൊണ്ടു ദശാബ്ദപിണ്ഡമാകുന്ന ആറു സംവത്സരത്തെപ്പെരുക്കിയതു. ൬ തന്നെ ഇതിനെ രണ്ടംശംകൂടിയ മൂന്നു (൩) കൊണ്ടു ഹരിക്കണം അതിനെ ൩,ൽ ഹരിച്ചാൽ ൨, ഫലം ഇടത്തുവശത്തുള്ള രണ്ടുകൊണ്ടു ദശാബ്ദപിണ്ഡമായ ൬, നെ പെരുക്കിയാൽ ൧൨ ആകും. അതിനെ തന്റൈക്യമാകുന്ന ൩ കൊണ്ടു ഹരിച്ചാൽ ഫലം നാലു (൪) ഉണ്ടാകും. അപ്പോൾ ആദിത്യന്റെ ദശ ആറുള്ളതിൽ ആദിത്യന്റെ അന്തർദ്ദശ നാലും(൪)അതിൽ പകുതി ൨ ചന്ദ്രന്റെ അന്തർദ്ദശയും; ഇങ്ങനെ ആറു(൬) സംവത്സരമാകുന്നു. അപ്പോൾ ഈ ജാതകത്തിൽ ആദിത്യദശ ആറു സംവത്സരത്തിൽ നാലു സംവത്സരംവരെയും ആദിത്യന്റെ അന്തർദ്ദശയാകയാൽ ആദിത്യദശാഫലവും അതിന്റെശേഷം രണ്ടു സംവത്സരം ചന്ദ്രദശാഫലവും അനുഭവിക്കണമെന്നു വന്നു. ഇങ്ങനെ വേറൊരു ജാതകത്തിൽ മേടത്തിൽ ആദിത്യനും ചൊവ്വയും നില്ക്കുന്നു. ഇവിടെ ന്യായപ്രകാരം $\frac{൧\ ൧}{൧\ ൫}$ സവർണ്ണനം ചെയ്യുമ്പോൾ $\frac{൫\ ൧}{൫\ ൫}$ ഇങ്ങനെ വന്നു. ഛേദം കളഞ്ഞപ്പോൾ ൫൧ അംശം. ൫ കൊണ്ടു ൬ സംവത്സരത്തെ പെരുക്കി അംശിക്കുകയാകുന്നു. ൬, കൊണ്ടു ഹരിച്ചപ്പോൾ ൫ സംവത്സരംആദിത്യന്റെ അന്തർദ്ദശയും ഒരു സംവത്സരം ചൊവ്വയുടെ അന്തർദ്ദശയും കിട്ടി. അപ്പോൾ ത്രികോണത്തിലിരിക്കുന്ന ഗ്രഹത്തിന് ദശാധിപദത്തമായ അന്തർദ്ദശാകാലത്തിൽനിന്ന് അഞ്ചിൽ ഒരു ഭാഗം ഏകർക്ഷഗനായ ഗ്ര

ഹം അപഹരിക്കുന്നു. ഒരു ദിക്കിൽ മേടത്തിൽ ആദിത്യനും അതോടുകൂടി ചന്ദ്രനും ചിങ്ങത്തിൽ ചൊവ്വയും നില്ക്കുന്നു എന്നു വയ്ക്കുക. $\frac{൧൧൧}{൧൨൯}$ ഇങ്ങനെ ന്യായം സവർണ്ണനം ചെയ്യുമ്പോൾ $\frac{൧൦ \quad ൯ \quad ൨}{൧൦ \quad ൧൦ \quad ൧൦}$ ഇങ്ങനെയുള്ള ദശാസംവത്സരത്തെ ദശാധിപന്റെ അംശം കൊണ്ടു പെരുക്കി അംശൈക്യംകൊണ്ടു ഹരിച്ചപ്പോൾ ൯ സംവത്സരവും ൬ മാസവും ൨൧ തീയതിയും ൩൪ നാഴികയും കിട്ടി. ഒരു നാഴികയെ ൧൭ ആക്കി ഭാഗം ചെയ്തതിൽ ൩ ഭാഗവും ആദിത്യന്റെ അന്തർദ്ദശ. ദശാധിപനോടുകൂടിയ ചന്ദ്രന്ന് ഒരു വർഷവും ഒൻപതു മാസവും അഞ്ചു ദിവസവും ആകുന്നു. ഒരു നാഴികയെ പതിനേഴാക്കി ഭാഗം ചെയ്തതിൽ മൂന്നു ഭാഗവും അന്തർദ്ദശ. ഇതു ദശാധിപന്റെ അന്തർദ്ദശയുടെ പകുതിയാകുന്നു. അഞ്ചിൽ നില്ക്കുന്ന ചൊവ്വയ്ക്കു എട്ടു മാസം പതിനാലു ദിവസം, ഏഴുനാഴിക. ഒരു നാഴികയെ പതിനേഴായി ഭാഗിച്ചതിലൊരുഭാഗം അന്തർദ്ദശ. ഇതു് ദശാധിപന്റെ അന്തർദ്ദശയുടെ അഞ്ചിലൊരുഭാഗമാകുന്നു. ഇതു് അംശകദശകളിലും പിണ്ഡദശകളിലുംഅന്തർദ്ദശ വരുത്തേണ്ടും ക്രമമാകുന്നു.

ശി — ഇവിടെ അന്തർദ്ദശയും അപഹാരവും തമ്മിൽ എന്താണു വ്യത്യാസമുള്ളതു്?

ഗു — അന്തർദ്ദശ, ദശാധിപനോടുകൂടിയ ഗ്രഹത്തിനും ദശാധിപന്റെ അഞ്ചിലും, ഒൻപതിലുമിരിക്കുന്ന ഗ്രഹത്തിനും ഏഴിൽനില്ക്കുന്ന ഗ്രഹത്തിനും ചതുരശ്രങ്ങളിൽ നില്ക്കുന്നവനും പറയപ്പെട്ടതാകുന്നു അപഹാരം എല്ലാഗ്രഹങ്ങൾക്കും ക്രമേണ ഉള്ളതാകുന്നു. അംശകദശകളിലും പിണ്ഡദശകളിലും ആയുർദ്ദായക്രിയകൊണ്ടു് ആയുസ്സിനെ നിശ്ചയിച്ചതിനുശേഷം കേന്ദ്രാദിക്രമേണ കല്പിച്ച ദശകൾക്കു് അപഹാരകാലം നിശ്ചയിക്കുന്നതിനു നിശ്ചയിച്ച ദശ

യെ ദശകൊണ്ടുപെരുക്കി നിശ്ചയിച്ച പരമായുസ്സിനെ ഹാരകമാക്കിക്കല്പിച്ചു ഹരിച്ചുവന്നതു സംവത്സരം. പിന്നെ പന്ത്രണ്ടിലും മുപ്പതിലും അറുപതിലുംപെരുക്കി ഹാരകം കൊണ്ടു ഹരിച്ചുവരുന്നതു മാസവും തീയതിയും നാഴികയുമാകുന്നു. പിന്നത്തേതിൽ ഈ ദശയ്ക്കു് ഇത്രമാത്രം അപഹാരമുണ്ടെങ്കിൽ ദശാധിപന്റെ അടുത്ത ദശാനാഥന്റെ ദശയ്ക്കു് എത്ര അപഹാരമുണ്ടെന്നു ത്രൈരാശികംചെയ്തു് അടുത്തദശാധിപന്റെ ദശയും ആദ്യത്തെ ദശാധിപന്റെ അപഹാരവും തമ്മിൽക്കൂട്ടി പെരുക്കി നിശ്ചയിച്ചിരിക്കുന്ന പരമായുസ്സുകൊണ്ടു ഹരിച്ചതു സംവത്സരം. പിന്നെ ൧൨-ലും ൩൦-ലും ൬൦-ലും പെരുക്കി ഹരിച്ചുവന്നതു മാസവും തീയതിയും നാഴികയുമാകുന്നു ഇങ്ങനെ പിണ്ഡദശയിലും അംശകദശയിലും അപഹാരം ക്രമേണ വരുത്തണം.

ശി — ഇങ്ങനെ അപഹാരക്രിയയെങ്കിൽ നക്ഷത്രമാർഗ്ഗത്തിൽ അപഹാരം എങ്ങനെ?

ഗു — ൧൨൦-വയസ്സുള്ള മനുഷ്യനു 'നരായുഃ' എന്ന ഹാരകംകൊണ്ടു ഹരിച്ചുവരുന്നതു് അപഹാരമാകുന്നു.

ശി — കലിയുഗത്തിൽ ൧൨൦-വയസ്സുള്ള ഒരുമനുഷ്യനും ഉള്ളതായി കാണുന്നില്ല. അപ്പോൾ എങ്ങനെ അപഹാരം സൂക്ഷ്മമാകും.

ഗു — ആയുർദ്ദായാദ്ധ്യായം കഴിഞ്ഞതിന്റെശേഷം ദശാന്തർദ്ദശാദ്ധ്യായം ആരംഭിക്കകൊണ്ടു ജീവജാലങ്ങളുടെ പരമായുസ്സു നിശ്ചയിച്ചതിന്റെശേഷം ദശാഭേദങ്ങളെ പറയണമെന്നു പ്രകാശിപ്പിച്ചതിനാൽ അപഹാരക്രിയയ്ക്കു നിശ്ചയിച്ച പരമായുസ്സു ഹാരകമെന്നു സൂചിപ്പിച്ചു. അപ്പോൾ നക്ഷത്രദശയിൽ അപഹാരം വരുത്തുന്നതിനു് അശ്വതിനക്ഷത്രത്തിൽ ജനിച്ച ഒരുവനു് അംശകദശകൊണ്ടു പരിശോധിച്ചതിൽ ൬൦- വയസ്സു നിശ്ചയിച്ചതിന്റെശേഷം

൧൨൦-വയസ്സിന്ന ൭-സംവത്സരം കേതുദശയുള്ളപ്പോൾ ൬൦-പരമായുസ്സിന്ന എത്ര കേതുദശയുണ്ടെന്ന ത്രൈരാശികംചെയ്തു ൬൦-൦-൭-൦-തങ്ങളിൽ പെരുക്കി ൧൨൦-കൊണ്ടു ഹരിച്ചാൽ ൩½ സംവത്സരം കിട്ടും. ഈവണ്ണം ൧൨൦-ന് ൨൦-സംവത്സരം ശുക്രദശയുണ്ടെങ്കിൽ ൬൦-ന എത്രയെന്ന് ത്രൈരാശികത്താൽ ൧൦-സംവത്സരംകിട്ടും. ഈവണ്ണം ദശകളെയൊക്കെ വരുത്തി "ദശാദശാഹതാമാസ ഏകസ്ഥാനം വിനാപരേ" എന്ന ക്രിയകൊണ്ടു ൩½ സംവത്സരമാകുന്ന കേതുദശയ്ക്കു് അപഹാരമുണ്ടാക്കി പിന്നത്തേതിൽ ൩½ സംവത്സരത്തിന്ന് ഇത്ര അപഹാരമുണ്ടെങ്കിൽ ൧൦-സംവത്സരത്തിന്നെത്ര അപഹാരമുണ്ടാകുംഎന്നു ത്രൈരാശികം ചെയ്തു് ഇച്ഛയായ ൧൦-വർഷവും ഫലമായ അപഹാരവും തങ്ങളിൽ പെരുക്കി പ്രമാണമായ ൩½ സംവത്സരംകൊണ്ടു ഹരിച്ചാൽ കേതുദശയിൽ ശുക്രാപഹാരംകിട്ടും. ഇങ്ങനെ എല്ലാദശകളിലെ അപഹാരവും വരുത്തണം. "ഉദയരവിശശാങ്കപ്രാണികേന്ദ്രാദിസംസ്ഥാഃ" എന്നതിൽ മുമ്പിൽ ഉദയലഗ്നം പ്രധാനമായി പറഞ്ഞതുകൊണ്ടു് അംശകദശകൊണ്ടു പരമായുസ്സിനെ നിശ്ചയിക്കുന്നതുതന്നെ സൂക്ഷ്മംഎന്നു സൂചിപ്പിച്ചു ഈ മനുഷ്യന് ഇത്രആയുസ്സുണ്ടെന്നു് അംശകദശകൊണ്ടു നിശ്ചയിച്ചതിൻെറശേഷം അപഹാരദശാദികളെ വരുത്തണം അന്തർദ്ദശാപഹാരാദികളിൽവച്ചു അപഹാരാധിപനോ അന്തർദ്ദശാധിപനോ ബലമെന്നുനോക്കി അപഹാരഫലമോ അന്തർദ്ദശാഫലമോ പറഞ്ഞാൽ വളരെ സൂക്ഷ്മമായിരിക്കും. ഛിദ്രം എന്നുപറയുന്നതു് അപഹാരംതന്നെ. എങ്ങനെയെന്നാൽ ൧൨൦-വയസ്സു പ്രമാണമായവന്ന് ഇത്രദിവസങ്ങൾ അപഹാരങ്ങളായി ആദിത്യദശയ്ക്കുണ്ടാകുന്നു അപ്പോൾ ആറുസംവത്സരം പരമായുസ്സുള്ളവന്ന് എത്ര അപഹാരദിവസങ്ങൾ ഉണ്ടാകുന്നു. അപഹാരദിവസങ്ങളും ആറുസംവത്സരവും തമ്മിൽപെരുക്കി ൧൨൦-കൊണ്ടു ഹരിച്ചുവന്നതു ഛിദ്രദിവ

സങ്ങൾ ശിഷ്ടാർദ്ധം നാഴികകളും ആകുന്നു. ആദിത്യദശയിൽ ചന്ദ്രാപഹാരത്തിൽ ചന്ദ്രന്റെ ഛിദ്രംവരുത്തുവാൻ ഛിദ്രദിവസങ്ങളെ നാഴികയാക്കി ഈ ആദിത്യാപഹാരദിവസങ്ങൾക്കു് ഇത്ര നാഴിക ഛിദ്രമുണ്ടെങ്കിൽ ആദിത്യദശയിൽ ചന്ദ്രാപഹാരത്തിന്നു് എത്രനാഴിക ഛിദ്രമുണ്ടാകുന്നു എന്നറിവാൻ ചന്ദ്രാപഹാരദിവസവും നാഴികകളുംതമ്മിൽ പെരുക്കി ആദിത്യാപഹാരദിവസങ്ങളെക്കൊണ്ടു ഹരിച്ചാൽ ആദിത്യദശയിൽ ചന്ദ്രാപഹാരത്തിൽ ചന്ദ്രന്റെ ഛിദ്രം വരും. ചൊവ്വയുടെ ആദിത്യദശയിലെ അപഹാരദിവസങ്ങളും ആദിത്യന്റെ ഛിദ്രനാഴികകളും തമ്മിൽ പെരുക്കി ആദിത്യാപഹാരദിവസങ്ങളെക്കൊണ്ടു ഹരിച്ചാൽ ആദിത്യദശയിൽ ചൊവ്വയുടെഛിദ്രംവരും. ഇങ്ങനെ ൧൨൦-വയസ്സുള്ള മനുഷ്യന്റെ അപഹാരഛിദ്രങ്ങൾ വരുത്തണം. അംശകദശകൊണ്ടു് ൱൮-വയസ്സു നിശ്ചയിച്ചിരിക്കുന്ന ജീവിക്കു ൱൮-വയസ്സ് ൧൨൦-വയസ്സിന്റെ സ്ഥാനത്തു ഹാരമാക്കികല്പിച്ചു ഛിദ്രദിവസങ്ങൾ വരുത്തേണ്ടതാകുന്നു. ഛിദ്രദിവസങ്ങളെ നാഴികകളാക്കി ദശാബ്ദംകൊണ്ടു പെരുക്കി ൧൨൦-കൊണ്ടോ അഭീഷ്ടമായ പരമായുസ്സുകൊണ്ടോ ഹരിച്ചു ശിഷ്ടത്തെ അർദ്ധിച്ചതു് ഉൾഛിദ്രനാഴികകളും വിനാഴികകളും ആകുന്നു. പിന്നെ ഉൾഛിദ്രനാഴികകളെ വിനാഴികകളാക്കി ഛിദ്രദിവസങ്ങളെ നാഴികകളാക്കി ആദിത്യദശയിൽ ഈ ഛിദ്രനാഴികകൾക്കു് ഇത്ര വിനാഴികകൾ ഉൾഛിദ്രങ്ങളാകുന്നു എങ്കിൽ ആദിത്യദശയിൽ ഈ ഛിദ്രദിവസങ്ങൾക്കു് എത്ര വിനാഴികകൾ ഉൾഛിദ്രങ്ങളുണ്ടാകുന്നു, എന്നു ത്രൈരാശികംചെയ്തു ആദിത്യന്റെ ഉൾഛിദ്രനാഴികകളും ചന്ദ്രന്റെ ഛിദ്രനാഴികകളും തമ്മിൽപെരുക്കി അഭീഷ്ടമായ പരമായുസ്സുകൊണ്ടു ഹരിക്കുമ്പോൾ ആദിത്യദശയിൽ ചന്ദ്രാപഹാരത്തിൽ ചന്ദ്രന്റെ ഛിദ്രത്തിൽ ചന്ദ്രന്റെ ഉൾഛിദ്രംവരും; ഇങ്ങനെ കണ്ടുകൊള്ളണം.

സമ്യഗ്ബലിനഃ സ്വതുംഗഭാഗേ
സമ്പൂൎണ്ണാ ബലവൎജ്ജിതസ്യ രിക്താ
നീചാംശഗതസ്യ ശത്രുഭാഗേ
ജ്ഞേയാനിഷ്ടഫലാ ദശാ പ്രസൂതൌ. ൭

ഗു—ഇനി അന്തൎദ്ദശാപഹാരാദികളിലെ ഫലവിശേഷത്തേയും ദശാസംജ്ഞാന്തരത്തേയും പറയുന്നു. പ്രസൂതൌ, സമ്യഗ്ബലിനഃ ദശാ സമ്പൂൎണ്ണാ. പ്രസൂതിയിങ്കൽ സമ്യഗ്ബലിയായ ഗ്രഹത്തിന്റെ യാതൊരു ദശ ഭവിക്കുന്നു; ആയതു പൂൎണ്ണയെന്ന നാമധേയത്തോടുകൂടിയതാകുന്നു. അതു ശുഭഫലത്തെ കൊടുക്കുന്നതുമാകുന്നു. ജനനകാലത്തിൽ യാതൊരുഗ്രഹത്തിനു രണ്ടാമദ്ധ്യായത്തിൽ പറഞ്ഞ ബലമൊക്കെയും തികഞ്ഞിരിക്കുന്നു, ആ ഗ്രഹത്തിന്റെ ദശ പൂൎണ്ണയാകുന്നു. വളരെ ഇഷ്ടഫലത്തെ കൊടുക്കുന്നതുമാകുന്നു. "സ്വതുംഗഭാഗേ സമ്പൂൎണ്ണാ ച"എന്നൊരു അവ്യയപദവും അദ്ധ്യാഹരിക്കണം. സ്വതുംഗഭാഗത്തിൽ ഇരിക്കുന്ന ദശയും സമ്പൂൎണ്ണ എന്ന നാമധേയത്തോടുകൂടിയതാകുന്നു. സ്വതുംഗഭാഗേ എന്നുപറഞ്ഞതുകൊണ്ടു് ഉച്ചബലമുണ്ടെങ്കിൽ വേറേ മററുബലമില്ലെങ്കിലും ഉച്ചത്തിൽ നില്ക്കുന്ന ഗ്രഹത്തിന്റെ ദശ പൂൎണ്ണയാകുന്നു. അപ്പോഠം ബലവാനായ ആദിത്യന്റെ അപഹാരമോ ഛിദ്രാദികളോ അന്തൎദ്ദശയോ ഭവിക്കുന്നുവെങ്കിൽ വ്യാപാരാദികളെക്കൊണ്ടു ജയവും രാജപ്രസാദത്താൽ അഭിവൃദ്ധിയും സ്വൎണ്ണലാഭവും ധൈൎയ്യം കൊണ്ടുള്ള ദ്രവ്യലാഭവും ദൂരസഞ്ചാരത്താൽ ദ്രവ്യലാഭവും ആനക്കൊമ്പു്, കലക്കൊമ്പു്, മഹിഷക്കൊമ്പു് ഇത്യാദി പദാൎത്ഥങ്ങളെക്കൊണ്ടു ദ്രവ്യലാഭവും, പുതപ്പുകച്ചവടത്തിൽ ഗുണവുംഫലം. ചന്ദ്രൻ ബലവാനായിട്ടു് അന്തൎദ്ദശയോ അപഹാരഛിദ്രാദികളോ ചെയ്യുന്നുവെങ്കിൽ കൎമ്മങ്ങളിൽ ആലോചനകൊണ്ടു ഗുണസിദ്ധിയും മന്ത്രസംഖ്യകൊണ്ടുള്ള ദേവതാപ്രീതിയും ബ്രാഹ്മണസഹായഗുണവും പാലു് കരി

മ്പു്, പഞ്ചസാര, ശക്കര, ഈവക കച്ചവടങ്ങളിൽ ഗുണവും ഇവയുടെ അനുഭവവും വസ്ത്രങ്ങൾ വിററിട്ടുണ്ടാകുന്ന ലാഭവും, നല്ലവസ്ത്രങ്ങളുടെ അനുഭവവും എണ്ണ, വെളിച്ചെണ്ണ ഈവകകച്ചവടങ്ങളിൽ ഗുണവും നല്ലവണ്ണം ഭക്ഷിക്കുന്നതിനും ദേഹസുഖം നോക്കുന്നതിനുംഉള്ള യോഗവും ഫലം. ചൊവ്വ ബലവാനായി അന്തർദ്ദശാപഹാരാദികളെ ചെയ്യുന്നുവെങ്കിൽ ശത്രുജയംകൊണ്ടും ജ്യേഷ്ഠാനുജന്മാർമൂലവും ദ്രവ്യലാഭവും, നിധിദ്രവ്യലാഭവും, ഭൂമിലാഭവും ആടുമുതലായ ജീവവസ്തുക്കളുടെ ക്രയവിക്രയംകൊണ്ടുള്ള ലാഭവുംഫലം. രാഹു ബലവാനായി അന്തർദ്ദശാദികളെ ചെയ്യുന്നുവെങ്കിൽ ശനിയെപ്പോലെ കണ്ടുകൊള്ളണം. വ്യാഴം ബലവാനായി അന്തർദ്ദശാപഹാരാദികളെ ചെയ്യുന്നുവെങ്കിൽ മാനസിദ്ധിയും ശൌര്യാദിഗുണവൎദ്ധനയും ബുദ്ധിവൎദ്ധനയും ദേഹകാന്തിയും പ്രതാപവൎദ്ധനയും, നീതിശാസ്ത്രാദ്യാലോചനകൊണ്ടും മന്ത്രസേവാജപങ്ങളെക്കൊണ്ടും മഹത്വവൎദ്ധനയുംരാജാവിൽനിന്നു ധനലബ്ധിയും ആന, കുതിര, വണ്ടി ഇവയുടെ ലാഭവും പുത്രാദിസമൃദ്ധിയും സജ്ജനങ്ങൾക്കും രാജാവിനും പ്രീതിയും ഫലം. ശുക്രൻ ബലവാനായി അന്തർദ്ദശാദികളെ ചെയ്യുന്നുവെങ്കിൽ ബുദ്ധിക്കു സന്തോഷവും സുരഭിലപദാൎത്ഥങ്ങളായ അത്തർ പനിനീർ, ചന്ദനം, മല്ലി,കുന്തം ഇത്യാദിയുടെ അനുഭവവും വേശ്യാസ്ത്രീസംഭോഗവും സുരതോപകരണങ്ങളുടെ ലാഭവും ഇഷ്ടന്മാരായ ബന്ധുക്കളുടെ സംസൎഗ്ഗവും കച്ചവടത്തിൽസാമൎത്ഥ്യവും നിധിദ്രവ്യലാഭവും ഫലം ശനി ബലവാനായി അന്തർദ്ദശാദികളെ ചെയ്യുന്നതായാൽ കുതിര, ഒട്ടകം, ശാരിക മുതലായവയെക്കൊണ്ടുള്ള ദ്രവ്യലാഭവും വൃദ്ധസ്ത്രീസംസൎഗ്ഗവും ഗ്രാമാധിപത്യംകൊണ്ടും പുരാധിപത്യംകൊണ്ടും ജനാധിപത്യംകൊണ്ടും ബഹുമാനവും എള്ളു്, ഉഴുന്നു്, തിന പയറു് ഇവയിൽ നിന്നുലാഭവുംഫലം. ബലവാനായ രാഹു അന്തർദ്ദശാദികളെ ചെയ്യുന്നുവെങ്കിൽ ശനിയെപ്പോലെ ഊഹിക്കണം. ബല

വർജ്ജിതസ്യരിക്താ നീചാംശഗതസ്യ ശത്രുഭാഗേ ജ്ഞേയാ അനിഷ്ടഫലാദശാ ബലവർജ്ജിതനായ ഗ്രഹത്തിന്റെ യാതൊരു ദശയോ ആ ദശ രിക്തയെന്നു നാമത്തോടുകൂടിയതാകുന്നു. ഒരു ബലവും ഇല്ലാതെയിരിക്കുന്ന ഗ്രഹത്തിന്റെ അന്തർദ്ദശാപഹാരങ്ങളിൽ ശുഭാശുഭഫലങ്ങളില്ല. നീചാംശത്തിൽ ഇരിക്കുന്നതോ ശത്രുനവാംശകത്തിൽ ഇരിക്കുന്നതോ ആയ ഗ്രഹത്തിന്റെ അന്തർദ്ദശാദികൾ അനിഷ്ടഫലങ്ങളാകുന്നു. എങ്ങനെയെന്നാൽ നീചനവാംശകത്തിലോ ശത്രുനവാംശകത്തിലോ ഇരിക്കുന്ന ഗ്രഹത്തിന്റെ ദശ, അപഹാരം ഇവ വരുന്നു എങ്കിൽ ഭാര്യമാരിൽനിന്നും, പുത്രന്മാരിൽനിന്നും, ദ്രവ്യം, ശത്രു, ആയുധം, അഗ്നി ഇവയിൽനിന്നും ആപത്തും അപാത്രത്തിൽ ദാനവും പാപകർമ്മങ്ങളിൽ താല്പര്യവും ഭൃത്യകലഹവും രോഗാരിഷ്ടവും ഫലം. ശത്രുനീചാംശകങ്ങളിൽ നില്ക്കുന്ന ചന്ദ്രന്റെ അന്തർദ്ദശാദികൾ എങ്കിൽ ബലവാന്മാരായ ജനങ്ങളോടും, മിത്രങ്ങളോടും വൈരവും സ്വദ്ധ്യം ഫലം. ശത്രുനീചാംശങ്ങളിൽ നില്ക്കുന്ന ചൊവ്വ അന്തർദ്ദശാദികളെ പ്രവേശിക്കുന്നുവെങ്കിൽ പുത്രന്മാരോടും, ബന്ധുക്കളോടും, ഭാര്യമാരോടും ജ്യേഷ്ഠാനുജന്മാരോടും, വിദ്വാന്മാരോടും ഗുരുക്കന്മാരോടും ദ്വേഷവും ദാഹാധിക്യവും രക്തസ്രാവംകൊണ്ടുള്ള രോഗവും പിത്താധിക്യവും മസൂരിക മുതലായ സ്ഫോടരോഗവും പരസ്ത്രീകളിൽ പ്രീതിയും പാപരതിയും ക്രൂരമായവാക്കുകളുടെ സംഭാഷണവും ബുദ്ധിക്കു കാഠിന്യവും ഫലം. ശത്രുനീചാംശങ്ങളിൽ നില്ക്കുന്ന ബുധൻ, അന്തർദ്ദശാദികളെ പ്രാപിക്കുന്നുവെങ്കിൽ ക്രൂരഭാഷണവും ദേഹത്തിനു ക്ഷീണവും ബന്ധനവും മനോവ്യസനവും ത്രിദോഷകോപത്താൽ രോഗവും ഫലം. ശത്രുനീചാംശങ്ങളിൽ നില്ക്കുന്ന വ്യാഴം അന്തർദ്ദശാദികളെ പ്രവേശിക്കുന്നുവെങ്കിൽ ചെവികളിൽരോഗവും ബുദ്ധികൊണ്ടു് അതിസൂക്ഷ്മമായ ആലോചനയും ദേഹക്ഷീണതയും അപരന്മാരോടു

വൈരവും ഫലം. ശത്രുനീചാംശകങ്ങളിൽ നില്ക്കുന്ന ശുക്രൻ അന്തർദ്ദശാദികളെ ചെയ്യുന്നുവെങ്കിൽ സംഘജനത്തോടും രാജാക്കന്മാരോടും നീചജനങ്ങളോടും വൈരവും സ്സുദ്ധ്യും സ്നേഹിതന്മാർനിമിത്തം മനോവ്യസനവും ഫലം. ശത്രുനീചാംശങ്ങളിൽ നില്ക്കുന്ന ശനിയുടെ അന്തർദ്ദശാദികളിൽ വാതകഫാദികളെക്കൊണ്ടുള്ള രോഗവും ബുദ്ധിഭ്രമവും, ശരീരകാന്തിക്കുറവും അലസതയും, ദേഹക്ഷീണവും, ഭൃത്യന്മാർ, പുത്രന്മാർ, പുത്രിമാർ, ഭാര്യമാർ ഇവരിൽനിന്നു് അവമാനാനുഭവവും ഫലം. ഗുണദോഷമിശ്രിതങ്ങളായ ദശകളിൽ ഗുണദോഷഫലം മിശ്രമാകുന്നു. "ജ്ഞേയാനിഷ്ടഫലാദശാ" എന്നു പറഞ്ഞതുകൊണ്ടു ബലവാനായ ഗ്രഹത്തിൻെറ അന്തർദ്ദശാദികളിൽ വളരെ ഗുണലാഭമെന്നു സൂചിപ്പിച്ചിരിക്കുന്നു.

ശി: — ഉച്ചാദിബലത്തോടുകൂടിയിരിക്കുന്ന ഗ്രഹത്തിൻെറ ദശയിൽ തൻെറ അപഹാരം വളരെ ശുഭമായിരിക്കണമല്ലോ "സമ്യഗ്ബലിനഃ സ്വതുംഗഭാഗേ" എന്ന പ്രമാണത്താൽ ഉച്ചാദിബലത്തോടുകൂടിയ ഗ്രഹത്തിൻെറ ദശ പൂർണ്ണയാണല്ലോ. ഇങ്ങനെ ഇരിക്കുമ്പോൾ "സ്വസ്വാപഹാരേസ്വജനസ്യനാശഃ" എന്ന പ്രമാണവും പ്രാമാണികന്മാർ സ്വസ്വാപഹാരം ദോഷമെന്നു പറയുന്ന വാക്കും എങ്ങനെ യോജിക്കുന്നു?

ഗു: ഒരു കൃഷ്ണസർപ്പത്തെ നടുക്കുവെച്ചു രണ്ടു വശത്തും രണ്ടു മനുഷ്യർ ഇരുന്നാൽ രണ്ടുപേൎക്കുമെങ്ങനെ അത്ഭുതമുണ്ടാകുന്നുവോ, അതുപോലെ ദശാവസാനകാലമാകുന്ന മൃത്യുകാലത്തിൻെറ രണ്ടു വശമുള്ള അപഹാരങ്ങളും ദോഷശങ്കയെ കൊടുക്കുമെന്നുള്ള അഭിപ്രായത്തോടുകൂടി സ്വസ്വാപഹാരകാലം ദോഷമെന്നു പറയുന്നു. പരമാൎത്ഥത്തിൽ ഉച്ചാദിബലം അപഹാരാധിപനുണ്ടെങ്കിൽ സ്വസ്വാപഹാരത്തിലും ഗുണഫലംതന്നെ അനുഭവിക്കും.

ശി — നക്ഷത്രമാർഗ്ഗത്തിൽ ശുക്രന് ഇരുപതു സംവത്സരം ദശയാണെന്നു പറയാൻ എന്താണു കാരണം. ഇരുപതു സംവത്സരം മുഴുവനും ആദിത്യന്റെ ദശയാകട്ടെ, ഈ ദശയിൽ രണ്ടുപേൎക്കും വിശേഷം കാണുന്നില്ല.

ഗു: — തന്റെ ചോദ്യം വളരെ കട്ടപ്പമാണെങ്കിലും ഞാനൊരു സമാധാനം പറയാം. സ്വൎണ്ണംകൊണ്ടു മോതിരം, വള, ചിലമ്പ് ഇങ്ങനെ അനേകം ഉരുപ്പടികളുണ്ടെങ്കിലും എല്ലാററിലും എങ്ങനെ സ്വൎണ്ണമെന്നു ബുദ്ധിയെ കൊടുക്കുന്നു, അതുപോലെ ശുക്രദശയിൽ ആദിത്യാദികളുടെ അപഹാരഫലങ്ങളുണ്ടെങ്കിലും എല്ലാ അപഹാരകാലങ്ങളിലും ശുക്രന്റെ ഫലം വിശേഷതയെ കൊടുക്കുന്നതുകൊണ്ടു ശുക്രദശ, ആദിത്യദശ എന്നിങ്ങനെ പറയുന്നു.

ഭ്രഷ്ടസ്യ തുംഗാദവരോഹിസംജ്ഞാ
മദ്ധ്യാ ഭവേൽ സാ സുഹൃദുച്ചഭാംശേ
ആരോഹിണീ നിമ്നപരിച്യുതസ്യ
നീചാരിഭാംശേഷ്വധമാ ഭവേൽ സാ ൬൯

ഗു — "തുംഗാൽ ഭ്രഷ്ടസ്യ ഗ്രഹസ്യ യാ ദശാ സാ അവരോഹിസംജ്ഞാ, സാ സുഹൃദുച്ചഭാംശേ ചേൽ മദ്ധ്യാ ഭവേൽ" തുംഗത്തിൽനിന്നു ഭ്രഷ്ടനായ ഗ്രഹത്തിനു യാതൊരു ദശ ഭവിക്കുന്നു, അതു് അവരോഹിസംജ്ഞയാകുന്നു. അതു സുഹൃദുച്ചഭാഗത്തിൽ മദ്ധ്യയായ് ഭവിക്കും. ഉച്ചത്തിൽ നിന്നിറങ്ങി ആറു രാശിയ്ക്കകത്തു് എവിടെയെങ്കിലും നില്ക്കുന്ന ഗ്രഹത്തിന്റെ ദശയ്ക്കു് അവരോഹിണി എന്നു നാമമാകുന്നു. തുംഗത്തിൽനിന്നു ഭ്രഷ്ടനായ ഗ്രഹം ബന്ധുനവാംശകത്തിലോ ഉച്ചാംശകത്തിലോ നില്ക്കുന്നുവെങ്കിൽ ആ ദശ മദ്ധ്യയായ് ഭവിക്കും.

ശി — "സാ സുഹൃദുച്ചഭാഗേ" എന്നു പറഞ്ഞതുകൊണ്ടു് എങ്ങനെ ഭവിക്കും. സാ എന്ന ശബ്ദത്തിനു ദശാപരത്വം തന്നെയാണല്ലോ.

ഗു ഇംഗാൽ സ്വഹൃദുച്ചഭാഗേ ഭ്രഷ്ടസ്യ യാ ദശാ സാ മദ്ധ്യാ ഭവേൽ എന്നു യോജിപ്പിക്കുന്നതുകൊണ്ടു യാതൊരു വിരോധവുമില്ല. അവരോഹിണീദശാനാഥൻ സ്വഹൃദുച്ച ഭാഗത്തിൽ വന്നാലും ആ ദശാധിപന്റെ ദശ മദ്ധ്യഫല യാകുന്നു. അവരോഹിണീദശാധിപൻ ശത്രുഭാഗത്തിലോ നീചാംശത്തിലോ വന്നാൽ വളരെ അനിഷ്ടഫലദനാകുന്നു.

ശി —"ദശാമദ്ധ്യഫലാ" എന്നു പറഞ്ഞാൽ ഗുണ ദോഷങ്ങൾ മിശ്രങ്ങൾ ആയതു് എന്നോ ഗുണവും ദോഷ വും ഇല്ലാത്തതു് എന്നോ അൎത്ഥം?

ഗു — പ്രമാണംകൊണ്ടുതന്നെ മദ്ധ്യദശ മിശ്രിതയെന്നു സൂചിപ്പിച്ചിരിക്കുന്നു. "ആരോഹിണീ നിമ്നപരിച്യുത സ്യ നീചാരിഭാംശേഷ്വധമാ ഭവേൽസാ" നിമ്നപരിച്യുത സ്യ ഗ്രഹസ്യ യാ ദശാ സാ ആരോഹിണി ഭവതി. നീചരാ ശിയിൽനിന്നു ഭ്രഷ്ടനായ ഗ്രഹത്തിനു യാതൊരു ദശ ഭവി ക്കുന്നുവോ ആ ദശ ആരോഹിണി എന്നു നാമത്തോടുകൂടി യതാകുന്നു "നീചാരിഭാംശേഷു സ്ഥിതസ്യ യാ ദശാ സാ അധമാ ഭവേൽ" നീചാംശകത്തിലോ ശത്രുനവാംശകത്തി ലോ നിൽക്കുന്ന നിമ്നപരിച്യുതനായ ഗ്രഹത്തിനു യാ തൊരു ദശ ഭവിക്കുന്നു, ആ ദശ അധമയാകുന്നു.

ശി —"നീചാംശഗതസ്യ ശത്രുഭാഗേജ്ഞേയാനിഷ്ട ഫലാ" എന്നതിനാൽ ശത്രുനവാംശകത്തിൽ നിൽക്കുന്ന ഗ്രഹത്തിന്റെ ദശ അനിഷ്ടഫലയാണെന്നും, ഈ ശ്ലോക ത്തിൽ നീചാരിഭാഗങ്ങളിൽ നിൽക്കുന്ന ഗ്രഹത്തിന്റെ ദശ അധമയാണെന്നും പറയുന്നു. ഇവ തമ്മിൽ എന്താണു് ഭേദം?

ഗു — അല്പമായ ഫലത്തെ കൊടുക്കുന്ന ദശ അധമ, അനിഷ്ടഫലത്തെ കൊടുക്കുന്ന ദശ അനിഷ്ടഫല ഇങ്ങനെ ഇവതമ്മിൽ ഭേദം ആരോഹിണീദശയിൽ സ്വഹൃദുച്ചഭാഗ ത്തിൽ പൂൎണ്ണയെന്നു് ഊഹിക്കപ്പെടണം.

ശി—കരിടത്തു് ഉച്ചത്തിൽനിന്നു ഭ്രഷ്ടനായ ഗ്രഹം വക്രചാരംകൊണ്ടു വിപരീതഗതിയായിരിക്കുമ്പോൾ ഒരു ജനനം ഉണ്ടായി എന്നാൽ ആ ഗ്രഹത്തിന്റെ ദശ ആരോഹിണിയോ അവരോഹിണിയോ? വക്രചാരം നോക്കുമ്പോൾ ആരോഹിണി എന്നും വക്രചാരത്തിനുമുമ്പുള്ള ഗതിനോക്കുമ്പോൾ അവരോഹിണി എന്നും പറയണം അതിനാൽ ഇതു വളരെ സംശയമായിരിക്കുന്നു

ഗു—കാശിയിൽനിന്നു് ഒരുവൻ ഗയയിലേക്കു യാത്ര പുറപ്പെട്ടു പകുതിവഴി ചെന്നപ്പോൾ കാര്യവശാൽ ഒരുദിവസത്തെ വഴി പുറന്നോട്ടുപോകേണ്ടതായിവന്നു. പിന്നീടു ഗയയിലേക്കുതന്നെ പുറപ്പെടുന്നു. അതുകൊണ്ടു് അയാൾ ഗയയിലേക്കു യാത്രപുറപ്പെട്ടവനല്ലാതെ വരുമോ? അതുപോലെ നീചത്തിൽനിന്നോ ഉച്ചത്തിൽനിന്നോ ഭ്രഷ്ടനായ ഗ്രഹം ഇടയ്ക്കു താമസിച്ചതുകൊണ്ടു് ആ ഗ്രഹത്തിന്റെ ദശവക്രചാരത്തെ അനുസരിക്കുന്നില്ലാത്തതിനാൽ യാതൊരു സന്ദേഹത്തിനും വകയില്ല.

നീചാരിഭാംശേ സമവസ്ഥിതസ്യ
ശസ്തേ ഗ്രഹേ മിശ്രഫലാ പ്രദിഷ്ടാ
സംജ്ഞാനുരൂപാണി ഫലാന്യഥൈഷാം
ദശാസു വക്ഷ്യാമി യഥോപയോഗം. ൧

ഗു—ശസ്തേ ഗ്രഹേ നീചാരിഭാംശേ സമവസ്ഥിതസ്യ ഗ്രഹസ്യ യാ ദശാ സാ മിശ്രഫലാ പ്രദിഷ്ടാ" ശസ്തമായ ഗ്രഹത്തിൽ നീചാരിഭാംശത്തിൽ സമവസ്ഥിതനായ ഗ്രഹത്തിനു യാതൊരു ദശയോ അതു മിശ്രഫല എന്നു നാമത്തോടുകൂടിയതാകുന്നു. ഉച്ചം, മൂലത്രികോണം, സ്വക്ഷേത്രം, ബന്ധുഭവനം ഇവ ഗ്രഹങ്ങളിൽ നീചാംശമായിട്ടും ശത്രുനവാംശകമായിട്ടും നില്ക്കുന്ന ഗ്രഹത്തിന്റെ ദശ മിശ്രഫല (സുഖദുഃഖസംകല) ആകുന്നു. "ഏഷാം ദശാസു സംജ്ഞാനുരൂപാണി ഫലാനി യഥോപയോഗം വക്ഷ്യാമി" അഥ എന്നതു

ആനന്തര്യാത്ഥമാകുന്നു. സംപൂൎണ്ണയെന്നും പൂൎണ്ണയെന്നും രിക്തയെന്നും അനിഷ്ടഫലയെന്നും മദ്ധ്യയെന്നും അധമയെന്നും മിശ്രഫലയെന്നും ഉള്ള ഗ്രഹങ്ങളുടെ ദശകളുടെ സംജ്ഞകൾക്കു് അനുരൂപങ്ങളായ ഫലങ്ങളെ ഉപയോഗത്തിനു തക്കവണ്ണം അത്ഥത്തെയനുസരിച്ചു് സൂക്ഷ്മബുദ്ധികളാൽ ചിന്തിക്കപ്പെടേണ്ടതാകുന്നു. ആറു ബലങ്ങളിൽ ഒരു ബലവും ഇല്ലാത്ത ഗ്രഹങ്ങളുടെ ദശകളിൽ പറഞ്ഞിരിക്കുന്ന നിധിപ്രാപ്തി മുതലായ ഫലങ്ങൾ സ്വപ്നാവസ്ഥകളിലും മനോരാജ്യത്തിലും അനുഭവിക്കുന്നതാകുന്നു. അതിനാൽ എല്ലാ ഗ്രഹങ്ങളുടേയും ദശാഫലങ്ങൾ സകല ജീവജാലങ്ങളാലും ബലാബലംപോലെ അനുഭവിക്കപ്പെടേണ്ടതാണെന്നു സൂചിപ്പിച്ചു.

ശി— "അഥ, ഏഷാംദശാസു ഫലാനി വക്ഷ്യാമി" എന്നിടത്തു് അഥ ശബ്ദം ആനന്തര്യാത്ഥമാകുന്നു എന്നുപറഞ്ഞതു വളരെ അസംബന്ധംതന്നെ. അടുത്ത ശ്ലോകത്തിൽ "ഉഭയേധമമധ്യപൂജിതാ" ഇത്യാദി ഹോരാദശാക്രമം തന്നെ പറയുന്നുണ്ടു്. അതിനടുത്ത ശ്ലോകത്തിൽ "ഏകം ദ്വേനവവിംശതി" എന്നിങ്ങനെ നിസൎഗ്ഗദശാക്രമത്തേയും പറയുന്നു. അപ്പോൾ അനന്തരം ദശാഫലങ്ങളെ പറയുന്നുണ്ടെന്നു പറഞ്ഞതു് എങ്ങനെ യോജിക്കും?

ഗു— അഥശബ്ദത്തിനു വ്യവഹിതാനന്തൎയ്യമെന്നും അവ്യവഹിതാനന്തര്യമെന്നും അത്ഥമാകുന്നു. ഇവിടെ ദശാഫലം പറയുന്നതിനു് ഇടയ്ക്കു രണ്ടു നാലു ശ്ലോകങ്ങളെക്കൊണ്ടു് വ്യവധാനം ഉണ്ടായതുകൊണ്ടു് അവ്യവഹിതാനന്തര്യമല്ലെങ്കിലും വ്യവഹിതാനന്തര്യത്തിനു യാതൊരു ദോഷവുമില്ല

ശി— "സംജ്ഞാനുരൂപാണി ഫലാനി വക്ഷ്യാമി" എന്നു പറഞ്ഞതെന്തിനായിട്ടാകുന്നു. ദശാഫലങ്ങളെ പറഞ്ഞാൽ ബുദ്ധിമാന്മാൎക്കു് ഈ ഫലങ്ങൾ സംജ്ഞാനുരൂപ

ങ്ങളാണെന്നു് അറിയാവുന്നതിനാൽ ഇങ്ങനെ പറഞ്ഞിട്ടു് ഫലനിർദ്ദേശം ചെയ്യേണ്ട ആവശ്യമില്ലല്ലോ.

ഈ — "സൌഖ്യംസ്ഥാനഖേദന്തചമ്മകനക" ഇത്യാദി ദശാഫലങ്ങൾ സംജ്ഞാഫലങ്ങളെന്നു് ഊഹിക്കുന്നതിന വളരെ പ്രയാസമാകകൊണ്ടു ശിഷ്യന്മാർ ഈവിഷയത്തിൽ പ്രത്യേകം ശ്രദ്ധിക്കുന്നതിനും സമ്പൂൎണ്ണ, പൂൎണ്ണ ഇത്യാദി സംജ്ഞകൾ 'ഖേടാദി' സംജ്ഞകൾപോലെ ശ്രദ്ധങ്ങളല്ലെന്നു തോന്നിപ്പിക്കുന്നതിനും വേണ്ടിയാകുന്നു. ഇവിടെ സമ്പൂൎണ്ണയെന്ന നാമധേയത്താൽ അത്യുൽകൃഷ്ടമായ ഫലങ്ങളുടെ പരിപൂൎത്തിയെ കൊടുക്കുന്ന ദശയെന്നും പൂൎണ്ണയെന്ന നാമധേയംകൊണ്ടു് ഉൽകൃഷ്ടഫലങ്ങളെ കൊടുക്കുന്ന ദശയെന്നും താല്പൎയ്യമാകുന്നു. ഇവിടെ 'രിക്ത'പദത്തിനു ശൂന്യാൎത്ഥകത്വമുള്ളതിനാൽ രണ്ടാമദ്ധ്യായത്തിൽ പറഞ്ഞ ബലമൊന്നുമില്ലെങ്കിൽ രിക്തയെന്ന ദശ അൎത്ഥനാശത്തെ കൊടുക്കുന്നതാകുന്നു. ദശാനാഥൻ പരമനീചസ്ഥനായി ശത്രുനവാംശകത്തിൽ നില്ക്കുന്നുവെങ്കിൽ ആ ഗ്രഹത്തിന്റെ അനിഷ്ടഫലദയായ ദശ മഹാവ്യാധിയേയും അൎത്ഥനാശത്തേയും കൊടുക്കുന്നതാകുന്നു. ബന്ധുനവാംശകത്തിലോ ഉച്ചനവാംശകത്തിലോ നിൽക്കുന്ന ഗ്രഹത്തിന്റെ ദശ അവരോഹിണിയായാൽ മദ്ധ്യമയും അതു നല്പഫലത്തെ കൊടുക്കുന്നതുമാകുന്നു. നീചാംശഗതനായോ ശത്രുനവാംശഗതനായോ ഇരിക്കുന്ന ഗ്രഹത്തിന്റെ ദശ ആരോഹിണിആയി വന്നാൽ 'അധമയും' അതു് അല്പശുഭത്തെ കൊടുക്കുന്നതുമാകുന്നു. ബന്ധുക്ഷേത്രത്തിലോ ഉച്ചക്ഷേത്രത്തിലോ മൂലത്രികോണത്തിലോ സ്വക്ഷേത്രത്തിലോ ഗ്രഹം നില്ക്കുകയും പരമനീചത്തിലോ ശത്രുരാശിയിലോ അംശകിക്കയും ചെയ്താൽ ആരോഹിണിയും അവരോഹിണിയുമായ ആ ഗ്രഹത്തിന്റെ ദശ "മിശ്ര"യും അതു ശുഭത്തേയും അശുഭത്തേയും കൊടുക്കുന്നതും ആകുന്നു.

ഉഭയേധമമദ്ധ്യപൂജിതാ-
ദ്രേക്കാണൈശ്ചരഭേഷു ചോൽക്രമാൽ
അശ്രുഭേഷ്ടസമാസ്ഥിരേ ക്രമാ-
ദ്ധോരായാഃ പരികല്പിതാ ദശാ. വൃ

ഗു—ദ്രേക്കാണക്രമേണ ലഗ്നദശ നിയമിക്കപ്പെടുന്നു- ലഗ്നദശയിൽ ശുഭാശുഭത്വം ബലാബലംകൊണ്ടല്ല ദ്രേക്കാണങ്ങൾകൊണ്ടാണു് അറിയേണ്ടതു്. ഉഭയത്തിൽ അധമമദ്ധ്യപൂജിതയായിട്ടു ഹോരയുടെ ദശ പരികല്പിതയാകുന്നു. ഉഭയരാശികളിൽ ഒന്നാംദ്രേക്കാണം ഉദിച്ചിരിക്കുന്നുവെങ്കിൽ ലഗ്നദശ അധമയാണെന്നും രണ്ടാംദ്രേക്കാണമാണെങ്കിൽ മദ്ധ്യയാണെന്നും മൂന്നാമത്തെ ദ്രേക്കാണമാണെങ്കിൽ പൂജിതയാണെന്നും അറിയണം. ചരരാശികളിൽ ഹോരയുടെ ദശ ഉൽക്രമമായ് ഭവിക്കുന്നു. ചരരാശികളിൽ പ്രഥമദ്രേക്കാണം ഉദിച്ചിരിക്കുന്നുവെങ്കിൽ ലഗ്നദശ പൂജിതയാണെന്നും ദ്വിതീയദ്രേക്കാണമാണെങ്കിൽ മദ്ധ്യയാണെന്നും തൃതീയദ്രേക്കാണം ഉദിച്ചിരിക്കുന്നുവെങ്കിൽ അധമയാണെന്നും ഗ്രഹിക്കണം സ്ഥിരരാശികളിൽ ഒന്നാംദ്രേക്കാണം ഉദിച്ചുവെങ്കിൽ ലഗ്നദശ അശ്രുഭയാകുന്നു. സ്ഥിരരാശികളിൽ ദ്വിതീയദ്രേക്കാണം ഉദിച്ചിരിക്കുന്നുവെങ്കിൽ ലഗ്നദശ ശ്രേഷ്ഠയാകുന്നു. സ്ഥിരരാശിയിൽ ഉദിച്ചതു് തൃതീയദ്രേക്കാണമാണെങ്കിൽ ലഗ്നദശ സമയാകുന്നു. ഇങ്ങനെ ഹോരയുടെ ദശ പരികല്പിച്ചുകൊള്ളേണ്ടതാകുന്നു.

ശി—ഇവിടെ ക്രമാൽ എന്ന പദം എവിടെ അന്വയിക്കുന്നു. "അശ്രുഭേഷ്ടസമാസ്ഥിരേ" എന്നിടത്തു ക്രമം കാണുന്നില്ല. അധമമദ്ധ്യപൂജിത എന്നുപറഞ്ഞാൽ മാത്രമേ ക്രമം തോന്നുകയുള്ളൂ. ഇഷ്ടദശ മദ്ധ്യത്തിൽ പറഞ്ഞാൽ ക്രമമില്ലല്ലോ.

ഗു—ക്രമാൽ ഹോരായാഃ ദശാപരികല്പിതാ ഭവതി, എന്നാണു് അന്വയം. പ്രഥമദ്രേക്കാണം, ദ്വിതീയദ്രേ

ക്കാണം, തൃതീയദ്രേക്കാണം, എന്നതുപോലെ അശുഭദശ, മധ്യദശ, ശ്രേഷ്ഠദശ എന്നിങ്ങനെ ക്രമം വിവക്ഷിക്കപ്പെടേണ്ടതാകുന്നു. ഇവിടെ ക്രമത്വം ദ്രേക്കാണത്തിൽ തന്നെയാകുന്നു.

ശി — "ഉഭയേധമമധ്യപൂജിതാ" എന്നും "അശുഭേഷ്ടസമാസ്ഥിരേക്രമാൽ" എന്നും രണ്ടായിപ്പറഞ്ഞതെന്തഭിപ്രായത്തോടുകൂടിയാകുന്നു. 'അശുഭേഷ്ടസമാ' എന്നതു് 'അധമേഷ്ടസമാ' എന്നാക്കി പഠിച്ചാലെന്താണു ദോഷം

ഗു — അധമദശയെന്നതു് അല്പഫലമായ ദശയാകുന്നുവെന്നും അശുഭദശയെന്നതു് ദോഷഫലത്തെ കൊടുക്കുന്ന ദശയാണെന്നും ഗ്രഹിക്കണം.

ശി — എല്ലാററിനും ചരരാശിയായ മേടം മുതലാണു പരിഗണനം കാണുന്നതു്. ഇവിടെ ആ ന്യായംവിട്ടു് ഉഭയരാശിമുതൽ പരിഗണിച്ചതു് എന്തഭിപ്രായത്തോടുകൂടിയാണെന്നു് അറിയുന്നില്ല

ഗു — ഇവിടെ സാരമായ ഒരഭിപ്രായം ഉണ്ടു്. അതെത്രയും രഹസ്യമാകുന്നു. എങ്കിലും തന്നോടു പറയാം. അതായതു് മുമ്പിൽ ഉഭയരാശിപറഞ്ഞിരിക്കുന്നതുകൊണ്ടു്, സുകൃതദുഷ്കൃതങ്ങൾ തുല്യങ്ങളായിരിക്കുമ്പോൾ മാത്രമേ ഉഭയരാശിദ്രേക്കാണത്തിൽ ജനനം വരികയുള്ളൂ എന്നും പാപാധിക്യത്തിൽ മാത്രമേ സ്ഥിരരാശി ദ്രേക്കാണത്തിൽ ജനനമുണ്ടാകയുള്ളൂ എന്നും സുകൃതം അധികമായിരിക്കുമ്പോൾ മാത്രമേ ചരരാശിദ്രേക്കാണത്തിൽ ജനനം സംഭവിക്കാറുള്ളൂ എന്നും ഉഭയരാശിദ്രേക്കാണങ്ങൾക്കുതന്നേ കർമ്മഫലയോഗ്യത്വമുള്ളൂ എന്നും ധരിച്ചിരിക്കേണ്ടതാകുന്നു.

എകം ദ്വേ നവ വിംശതിർധൃതികൃതീ-
പഞ്ചാശദേതാഃ ക്രമാ-
ച്ചന്ദ്രാരേന്ദുജശുക്രജീവദിനകൃ-
ദ്വൈവാകരീണാം സമാഃ

സ്വേ സ്വേ പുഷ്ടഫലാനി സർഗ്ഗസമയേ
പക്തിർദ്ദശായാഃ ക്രമാ-
ദന്ത്യേ ലഗ്നദശാ ശുഭേതി യവനാ
നേച്ഛന്തി കേചിത്തഥാ.

ഒന്നു്, രണ്ടു്, ഒൻപതു്, ഇരുപതു്, ധൃതികൃതി കൾ, അമ്പതു്, ഇതുകൾ ക്രമേണ ചന്ദ്രാരേന്ദുജശുക്രജീവ ദിനകൃദ്ദൈവാകരികളുടെ സമകളായ് ഭവിക്കുന്നു. സ്വാമി യിസ്വമായിരിക്കുന്ന നിസർഗ്ഗസമയത്തിൽ ദശയുടെ പക്തി ക്രമേണ പുഷ്ടഫലയായി ഭവിക്കുന്നു. യവനന്മാർ അന്ത്യ ത്തിൽ ലഗ്നദശ ശുഭയാകുന്നുവെന്നു പറയുന്നു. ചിലർ അ പ്രകാരം ഇച്ഛിക്കുന്നില്ല.

ശി—"ചന്ദ്രാരേന്ദുജശുക്രജീവദിനകൃദ്ദൈവാകരീണാം' എന്നിങ്ങനെ നിർദ്ദേശിച്ചതു വ്യർത്ഥംതന്നെ ആകുന്നു. ആദിത്യൻ, ചന്ദ്രൻ, കുജൻ, എന്നിങ്ങനെ ക്രമത്തിൽ പ റിച്ചാൽ മതിയാകുമല്ലൊ.

ഗു—താൻ ശങ്കിച്ചതു ശരിതന്നെയാകുന്നു. എന്നാൽ യവനാചാര്യരുടെ പക്ഷത്തിൽ അംശകാദിദശകളെപ്പോ ലെ ബലാബലംകൊണ്ടും കേന്ദ്രപണപരാദിസ്ഥിതികൊ ണ്ടും നിസർഗ്ഗദശയെ നിശ്ചയിക്കണമെന്നാകുന്നു. "ചന്ദ്രാ രേന്ദുജേ"ത്യാദിനിർദ്ദേശത്താൽ വരാഹമിഹിരാചാര്യൻെറ പക്ഷത്തിൽ നിർദ്ദേശക്രമംതന്നെ എല്ലാ ജാതകങ്ങളിലും നിസർഗ്ഗദശയ്ക്കു വേണ്ടതു് എന്നാകുന്നു. സൂക്ഷ്മമായിട്ടുള്ള തു് ഇതുതന്നെയാകുന്നു ബലഹീനനായ ബുധൻെറ അം ശകാദിദശയും ഒൻപതുവർഷമുള്ള ബുധൻെറ നിസർഗ്ഗദശ യും ഒന്നിച്ചു ഒരുകാലത്തു സംഭവിച്ചുവെങ്കിൽ ആക്കാലം വളരെ കഷ്ടഫലമാകുന്നു. ഉച്ചത്തിൽ നില്ക്കുന്ന ഗ്രഹ ത്തിൻെറ ദശാകാലത്തു് അവനവൻെറ നിസർഗ്ഗദശകൂടി വരുന്നപക്ഷം ആ കാലം വളരെ ശോഭനങ്ങളായ ഫല ങ്ങൾ ഉണ്ടാകുന്നതാകുന്നു. "ഏകംദ്വേനവേ"തിനിർദ്ദേ

ശംകൊണ്ടു നൂററിരുപത്തു സംവത്സരവും അഞ്ചുദിവസവും ഉള്ളതിൽ അഞ്ചുദിവസമോ അതിലധികമോ കാലം ഒടുവിൽ ലഗ്നദശ വരുന്നതു് അശുഭമാകുന്നുവെന്നാണു് "ശ്രുതകീൎത്തി" തുടങ്ങിയുള്ള ചില ആചാൎയ്യന്മാരുടെ അഭിപ്രായം. ലഗ്നദശയ്ക്കു ശുഭാശുഭത്വം നിശ്ചയിക്കേണ്ടതു ദ്രേക്കാണത്തെ അനുസരിച്ചാണല്ലോ ഇതാണു വരാഹമിഹിരപക്ഷമെന്നു "ഉഭയേധമമദ്ധ്യപൂജിതേതി" പ്രമാണംകൊണ്ടു ഗ്രഹിക്കാവുന്നതാകുന്നു.

പാകസ്വാമിനിലഗ്നഗേ സുഹൃദി വാ
　　വൎഗ്ഗേസ്യ സൌമ്യേപി വാ
പ്രാരബ്ധാശ്ശുഭദോ ദശാ ത്രിദശഷഡ്-
　　ലാഭേഷ്വവാപാകപേ,
മിത്രോച്ചോപചയത്രികോണമദനേ
　　പാകേശ്വരസ്യ സ്ഥിത-
ശ്ചന്ദ്രസ്സൽഫലബോധനാനി കുരുതേ
　　പാപാനി ചാതോന്യഥാ. ൧൦

ഗു— ഇനി ദശാന്തൎദ്ദശാഫലങ്ങളെ പറയുന്നു. യാതൊരു ഗ്രഹത്തിന്റെ അന്തൎദ്ദശ ഭവിക്കുന്നുവോ ആ ഗ്രഹം പാകസ്വാമിയാകുന്നു.

ശി ഇവിടെ ദശാസ്വാമിയെന്നു പറയാതെ പാകസ്വാമിയെന്നു പറഞ്ഞതെന്തുകൊണ്ടാണു് ഇങ്ങനെ മനസ്സിലാകാത്ത ശബ്ദം പ്രയോഗിച്ചതുകൊണ്ടുള്ള പ്രയോജനം എന്താണെന്നറിയുന്നില്ല.

ഗു — അന്തൎദ്ദശാപതിയെന്നു പറഞ്ഞാൽ ദശാഫലങ്ങൾ ഉടനെ സിദ്ധിക്കുമെന്നു നിശ്ചയമില്ലാത്തതാകുന്നു. അപക്വദശയും പക്വദശയുമെന്നിങ്ങനെ ദശകൾ രണ്ടുവിധം വരാമല്ലോ. പാകശബ്ദപ്രയോഗത്താൽ ശുഭഫലങ്ങളേയും അശുഭഫലങ്ങളേയും കൊടുക്കുന്ന ഗ്രഹം പാകസ്വാമിയെന്നൎത്ഥം കിട്ടുന്നു. അതിനാൽ പാകസ്വാമിയെ

ന്നതന്നെ പ്രയോഗിക്കണം. പാകസ്വാമി (അന്തർദ്ദശാധിപൻ) ജനനലഗ്നത്തിൽ നില്ക്കുമ്പോൾ ആരംഭിച്ചിരിക്കുന്ന ദശയും ശുഭഗ്രഹമോ അന്തർദശാനാഥൻെറ ബന്ധുവായ ഗ്രഹമോ ലഗ്നത്തിൽ നില്ക്കുമ്പോഴും ആരംഭിച്ചിരിക്കുന്ന ദശയും ശോഭനഫലങ്ങളെ കൊടുക്കുന്നതാകുന്നു. പാകസ്വാമിയുടെ ഷഡ്വർഗ്ഗം ലഗ്നത്തിൽ ഉദിച്ചിരിക്കുമ്പോഴും ആരംഭിച്ചിരിക്കുന്ന ദശ ശുഭഫലത്തെ കൊടുക്കുന്നതുതന്നെയാകുന്നു. പാകസ്വാമി മൂന്നാമിടത്തോ ആറാമിടത്തോ നില്ക്കുമ്പോഴും ആരംഭിച്ചിരിക്കുന്ന ദശയും ശുഭമായ ഫലത്തെ ദാനംചെയ്യുന്നതാകുന്നു. ചന്ദ്രൻ പാകസ്വാമിയുടെ മിത്രഗൃഹത്തിലോ ഉച്ചരാശിയിലോ ഉപചയങ്ങളായ മൂന്ന്, ആറ്, പത്ത്, പതിനൊന്ന് ഈ ഭാവങ്ങളിലോ ത്രികോണങ്ങളായ അഞ്ച്, ഒൻപത് ഈ സ്ഥാനങ്ങളിലോ ഇരിക്കുമ്പോഴും ആരംഭിക്കുന്ന ദശ ശോഭനഫലത്തെത്തന്നെയാകുന്നു. ചന്ദ്രൻ ഈ പറഞ്ഞ സ്ഥാനങ്ങളിലല്ലാതെ വരുന്നുവെങ്കിൽ പാപഫലത്തെ കൊടുക്കുന്നതാകുന്നു.

ശി — "ചന്ദ്രസ്സൽഫലബോധനാനി കുരുതേ" എന്നു പറഞ്ഞതു് എന്തഭിപ്രായത്തോടുകൂടിയാകുന്നു. "സൽഫലാനികുരുതേ" എന്നു പറഞ്ഞാൽ മതിയാകുമല്ലൊ.

ഗുരു — പാകസ്വാമിയുടെ മിത്രോച്ചോപചയത്രികോണമദനങ്ങളിൽ നില്ക്കുന്ന ചന്ദ്രൻ ശുഭഫലങ്ങളെ പരജനങ്ങൾക്കു സമ്മതങ്ങളാകത്തക്കവണ്ണം കൊടുക്കുന്നുവെന്നും ശേഷം യോഗങ്ങളിൽ ശുഭാശുഭഫലങ്ങളെ തങ്ങൾക്കു് അനുഭവമാകത്തക്കവണ്ണം കൊടുക്കുന്നതാണെന്നും ഇതുകൊണ്ടു സൂചിപ്പിച്ചിരിക്കുന്നു.

പ്രാരബ്ധാ ഹിമഗൌ ദശാ സ്വഗൃഹഗേ
മാനാർത്ഥസൌഖ്യാവഹാ
കൌജേ ദൂഷയതി സ്ത്രിയം ബുധഗൃഹേ
വിദ്യാസുഹൃദ്വിത്തദാ

ദൃഗ്ഗാരണ്യപതാലയേ കൃഷികരീ
സിംഹേസിതർക്ഷേന്നദാ
കസ്ത്രീദാമൃഗകുംഭയോർഗ്ഗുരുഗൃഹേ
മാനാർത്ഥസൌഖ്യാവഹാ. ൧൧

ഗുരു — മിത്രോച്ചോപചയത്രികോണമദനങ്ങളിൽ നിന്നു ശുഭത്തെ കൊടുക്കുന്ന ചന്ദ്രൻ സംക്രമിക്കുന്ന രാശിയെ അനുസരിച്ചും ഗുണദോഷഫലങ്ങളെ പറയുന്നു ഹിമഗൌ സ്വഗൃഹഗേ പ്രാരബ്ധാ ദശാ മാനാർത്ഥസൌഖ്യാവഹാ ഭവതി ഹിമഗു സ്വഗൃഹഗനായിരിക്കുമ്പോൾ പ്രാരബ്ധയായ ദശ. മാനാർത്ഥസൌഖ്യാവഹയായി ഭവിക്കുന്നു. ഹിമഗു=ചന്ദ്രൻ, സ്വഗൃഹഗൻ=സ്വഗൃഹത്തെഗമിച്ചവൻ, സ്വഗൃഹം=കർക്കടകം, മാനാർത്ഥസൌഖ്യാവഹ=മാനാർത്ഥസൌഖ്യങ്ങളെ കൊടുക്കുന്നതു്. മാനാർത്ഥസൌഖ്യങ്ങൾ=മാനവും, അർത്ഥവും, സൌഖ്യവും. മാനം=അഭിമാനം, മഹാരാജാവിന്റെ ബഹുമാനാദികൊണ്ടുള്ള അഭിമാനമെന്നർത്ഥം. അർത്ഥം=ദ്രവ്യം, സൌഖ്യം=ദേഹസുഖം. "കൌജേദൂഷയതിസ്ത്രീയം" ചന്ദ്രൻ വൃശ്ചികത്തിലോ മേടത്തിലോ നില്ക്കുന്ന സമയം ആരംഭിച്ചിരിക്കുന്ന അന്തർദ്ദശ സ്ത്രീയെ ദുഷിപ്പിക്കുന്നു. അതായതു ഭാര്യ്യയെ ദുഷിപ്പിക്കുന്നതാകുന്നു. ഭാര്യ്യ പരപുരുഷനോടു സംസർഗ്ഗംചെയ്യുന്നുവെന്നുള്ള അപവാദത്തെ ഉണ്ടാക്കുന്നു

ശി — പാതിവ്രത്യനിയമമുള്ള സ്ത്രീക്കു പരപുരുഷസംസർഗ്ഗം അപവാദകരംതന്നെ. അതില്ലാത്ത വേശ്യയാണെങ്കിൽ എങ്ങനെ? അവൾക്കു പരപുരുഷസംസർഗ്ഗം അപവാദകരമല്ലല്ലൊ.

ഗുരു — വേശ്യയാണെങ്കിൽ ചൌര്യ്യാദികളെക്കൊണ്ടു തന്റെ ഭാര്യ്യ മോഷ്ടിക്കുന്നവൾ എന്നു അപവാദം ഉണ്ടാകുന്നതാകുന്നു. അതുമില്ലാത്തപക്ഷം രോഗാദിമൂലം വിരൂപയാണെന്നൂഹിക്കപ്പെടണം.

ശി: "മാനാൎത്ഥസൌഖ്യാവഹാ" എന്നിടത്തു മാനം, അൎത്ഥം, സൌഖ്യം ഇങ്ങനെ മൂന്നുഫലം പറയുന്നു. ചന്ദ്രനെക്കൊണ്ടു മൂന്നിനേയുമോ ഒന്നുമാത്രമോ പറയേണ്ടതു്. ഓരോന്നിനെ ആണെങ്കിൽ പറയേണ്ടതെങ്ങനെ?

ഗുരു — ചന്ദ്രനു ധനാധിപസംബന്ധം ഉണ്ടെങ്കിൽ അൎത്ഥത്തേയും സുഖാധിപസംബന്ധമാണെങ്കിൽ സൌഖ്യത്തേയും കൎമ്മാധിപസംബന്ധമാണുള്ളതെങ്കിൽ അഭിമാനത്തേയും പറയേണ്ടതാകുന്നു. ഇങ്ങനെ എല്ലാ ടിക്കിലും കണ്ടുകൊള്ളണം.

ശി: — "ഗുരുഗൃഹേ സാകക്കിവൎദ്ധോദനാ" എന്നു പറഞ്ഞാൽ "മാനാൎത്ഥസൗഖ്യാവഹാ" എന്നു സിദ്ധിക്കമെന്നുള്ളതിനാൽ വീണ്ടും "ഗുരുഗൃഹേമാനാൎത്ഥസൌഖ്യാവഹാ" എന്നിങ്ങനെ പൌനരുക്ത്യദോഷത്തോടുകൂടി പറഞ്ഞതു് എന്തിനായിട്ടാകുന്നു.

ഗുരു — കൎക്കടകത്തിൽ ചന്ദ്രൻ നില്ക്കുമ്പോൾ ആരംഭിച്ചിരിക്കുന്ന ദശ മാനത്തേയോ അൎത്ഥത്തേയോ സൌഖ്യത്തേയോ മൂന്നിലൊരുഫലത്തെ കൊടുക്കുമെന്നേ താല്പൎയ്യമുള്ളു. "ഗുരുഗൃഹേമാനാൎത്ഥസൌഖ്യാവഹാ" എന്നു വീണ്ടും പ്രയോഗിച്ചതുകൊണ്ടു് ഇവിടെ മൂന്നുഫലങ്ങളും പറയേണ്ടതാണെന്നു സൂചിപ്പിച്ചു. "ബുധഗൃഹേവിദ്യാസുഹൃദ്വിത്തദാ" ചന്ദ്രൻ ബുധഗൃഹത്തിൽ (മിഥുനം കന്നി) നില്ക്കുന്നുവെങ്കിൽ വിദ്യാസുഹൃദ്വിത്തങ്ങളെ കൊടുക്കും. വിദ്യാസുഹൃദ്വിത്തങ്ങൾ=വിദ്യയും, സുഹൃത്തും, വിത്തവും. അതായതു വിദ്യാഭിവൃദ്ധിയും ബന്ധുവൎദ്ധനയും ധനസമൃദ്ധിയും ഫലങ്ങളാകുന്നു. "ദുൎഗ്ഗാരണ്യപഥാലയേകൃഷികരീസിംഹേ" ചന്ദ്രൻ ചിങ്ങത്തിൽ നില്ക്കുമ്പോൾ പ്രാരബ്ധയായ ദശ ദുൎഗ്ഗാരണ്യപഥാലയത്തിൽ കൃഷിയെ ഉണ്ടാക്കുന്നതാകുന്നു. ദുൎഗ്ഗങ്ങളായി ഗമിക്കാൻ പാടില്ലാത്തതായ അരണ്യത്തിലും, വഴിയിലും, ആലയത്തിലും കൃഷിയെ വൎദ്ധിപ്പിക്കുമെന്നു താല്പൎയ്യം.

ശി— ഗുരുനാഥൻ ഇങ്ങനെ അർത്ഥംപറഞ്ഞാൽ മനസ്സിലാകുന്നതെങ്ങനെയാണ്. ഇതു വളരെ അസംബന്ധമായിരിക്കുന്നുവല്ലോ. എന്തെന്നാൽ, ജനങ്ങൾ നടക്കുന്നവഴിയിൽ കൃഷിയെങ്ങനെ സംഭവിക്കും. തങ്ങൾ താമസിക്കുന്ന ഭവനങ്ങളിൽ ഉഴുതു വിതയ്ക്കുന്നതു സാധാരണവുമല്ല. അതിനാൽ ഇതെങ്ങനെ യോജിക്കും?

ഗു— താൻ അല്പവും ആലോചിക്കാത്തതെന്താണ്. നാലാമദ്ധ്യായത്തിൽ "സലിലേനസംശയഃ" എന്നിടത്തു സലിലസമീപത്തിൽ എന്നല്ലേ അർത്ഥം ഗ്രഹിച്ചത്. അതുപോലെ ഇവിടെയും വഴിസമീപത്തിലെന്നും ഭവനസമീപത്തിലെന്നും ധരിക്കുന്നതിലെന്താണു വൈഷമ്യം? "സിതർക്ഷേന്നദം" സിതർക്ഷങ്ങളായ ഇടവം തുലാം ഈ രാശികളിൽ ചന്ദ്രൻ നില്ക്കുമ്പോൾ ആരംഭിച്ച ദശ അന്നദയാകുന്നു. അതായതു് മൃഷ്ടാന്നസൌഖ്യത്തെ കൊടുക്കുന്നതാകുന്നു. "കുസ്ത്രീദാമൃഗകുംഭയോഃ" ചന്ദ്രൻ മകരത്തിലോ കുംഭത്തിലോ നില്ക്കുമ്പോൾ ആരംഭിക്കുന്ന ദശ കുത്സിതയായ സ്ത്രീയെ കൊടുക്കുന്നതാകുന്നു. ഈ കാലത്തു വിവാഹമെങ്കിൽ വിരൂപയായ സ്ത്രീ ഭാര്യയായിഭവിക്കും അല്ലെങ്കിൽ വിരൂപിണിയായ സ്ത്രീയോടു സംസർഗ്ഗം ഭവിക്കുന്നതാകുന്നു.

ശി— മുൻപറഞ്ഞ ദശ എപ്പോൾ തുടങ്ങും എപ്പോൾ അവസാനിക്കും എന്നറിവാൻ പ്രയാസമാകുന്നു. സൌരമായിട്ടും സാവനമായിട്ടും നക്ഷത്രമായിട്ടും ഇങ്ങനെ പല വിധത്തിൽ വർഷങ്ങൾ ശാസ്ത്രോക്തങ്ങളായിക്കാണുന്നു. സൂര്യൻ ഒരു രാശിയിൽനിന്നു മറെറാരു രാശിയിൽ കടക്കുന്നതുവരെയുള്ള കാലം സൌരമാസമാകുന്നു. അപ്പോൾ മുന്നൂററിഅറുപത്തഞ്ചു ദിവസവും പതിനഞ്ചര നാഴികയും സൌരവർഷദിനങ്ങളായി ഭവിക്കുന്നു. ഉദയംമുതൽ ഉദയംവരെ സാവനദിവസമാകുന്നു. അങ്ങനെയായാൽ മുന്നൂററിഅറു

പത്തു ദിവസം സാവനവർഷമായി ഭവിക്കുന്നു. ശുക്ലപ്ര തിപദം മുതൽ അമാവാസ്യന്തം ഉള്ളകാലം ചാന്ദ്രമാസമാകുന്നു. അപ്പോൾ മുന്നൂററിഅറുപത്തിനാലു ദിവസം ചാന്ദ്രവർഷദിനമായിത്തീരുന്നു. അശ്വതിമുതൽ രേവത്യന്തമായ കാലം നാക്ഷത്രമാസമാകുന്നു. ഇങ്ങനെയായാൽ മുന്നൂററിഇരുപത്തിനാലുദിവസം നാക്ഷത്രവർഷദിനമായിത്തീരുന്നു. ഇതിൽ ഏതിനേ അനുസരിച്ചാണു ദശാവർഷം നിശ്ചയിക്കേണ്ടതു്.

"ആയുർദ്ദായവിഭാഗശ്ച, പ്രായശ്ചിത്തക്രിയാസ്തഥാ, സാവനേനൈവകർത്തവ്യാസ്സത്രാണാമപ്യുപാസനം" എന്നിങ്ങനെ ഗാർഗ്ഗിവാക്യമുള്ളതുകൊണ്ടു് ഉദയാദുദയം അഹോരാത്രം സാവനമായ ദിവസമാകുന്നു. ഇതനുസരിച്ചു ദശാസംവത്സരാദികൾ പരിഗണിക്കേണ്ടതാകുന്നു.

സൌര്യാംസ്വംനഖദന്തചർമ്മകനക-
ക്രൌര്യാദ്ധ്വപ്രഭ്വാഹവൈ-
സ്തൈക്ഷ്ണ്യം ധൈര്യമജസ്രമുദ്യമരതിഃ
ഖ്യാതിഃ പ്രതാപോന്നതിഃ
ഭാര്യാപുത്രധനാരിശസ്ത്രഹുതഭുഗ്-
ഭൂപോത്ഥവാവ്യാപദ-
സ്ത്യാഗഃ പാപരതിഃ സ്വഭൃത്യകലഹോ
ഹൃൽക്രോധപീഡാമയാഃ ൧൨

ഇ— സൂര്യന്റെ അന്തർദശാഫലത്തെ പറയുന്നു. സൌര്യാംദശായാം നഖദന്തചർമ്മകനകക്രൌര്യാദ്ധ്വപ്രഭ്വാഹവൈഃസ്വംഭവതി — സൌരിയായ ദശയിൽനഖദന്തചർമ്മകനകക്രൌര്യാദ്ധ്വപ്രഭ്വാഹവങ്ങൾകൊണ്ടു സ്വം ഭവിക്കുന്നു. സൌരി=സൂരനെ സംബന്ധിച്ചതു്. സൂരൻ=ആദിത്യൻ. നഖദന്തചർമ്മകനകക്രൌര്യാദ്ധ്വപ്രഭ്വാഹവങ്ങൾ= നഖങ്ങളും ദന്തങ്ങളും ചർമ്മങ്ങളും കനകങ്ങളും ക്രൌര്യവും അദ്ധ്വാവും പ്രഭുക്കന്മാരും ആഹവങ്ങളും. നഖങ്ങൾ=പുലിനഖ

ഖം മുതലായവ. ഈവക സാധനങ്ങളെ വിററും ഔഷധാദികൾക്കു ഉപയോഗിച്ചും ദ്രവ്യം ലഭിക്കും. ദന്തങ്ങൾ=ആനക്കൊമ്പുകൾ കലംകൊമ്പു്, ആനക്കൊമ്പു് മുതലായ സാമാനങ്ങൾമൂലം ലഭിക്കുന്ന ദ്രവ്യങ്ങളെ വിററും ദ്രവ്യലാഭം ഉണ്ടാകുന്നതാകുന്നു. ചർമ്മങ്ങൾ=പുലിത്തോലു മുതലായവ. ആട്ടിന്തോൽ, പുലിത്തോൽ, മഹിഷത്തോൽ മുതലായവ വിററും തോലിട്ട കുടം ഭരണി മുതലായവ വിററും തേങ്ങയുടെ ചകരി, മടൽ (തൊണ്ടു്) ഇത്യാദി വിററും ധനലാഭവും, പൊന്നും വിററും ബഹുമാനമായി കിട്ടിയിരിക്കുന്ന വീരചങ്ങല മോതിരം മുതലായതു മൂലവും ദ്രവ്യലാഭവും ജനങ്ങളെ ഭയപ്പെടുത്തി ഉണ്ടാകുന്ന ദ്രവ്യങ്ങളുടെ ലാഭവും, അദ്ധ്വാവു്=മാർഗ്ഗം ദൂരദേശങ്ങളിൽ നടന്നും കൂലിവേല ചെയ്തും കൂലിക്കാർനിമിത്തമായും ധനപുഷ്ടിയും, നൃപൻ=രാജാവു്. രാജാവിൽനിന്നും രാജാവിന്റെ സവാരിനിമിത്തമായും വളരെ ധനലാഭവും ആഹവം=യുദ്ധം. യുദ്ധംമൂലമായും പരസ്പരം ഭൂമിസംബന്ധമായ വ്യവഹാരനിമിത്തമായും ധനലാഭവും ഫലമുളാകുന്നു തൈക്ഷ്ണ്യ (ബുദ്ധിക്കു കാഠിന്യവും ധൈര്യവും (ബുദ്ധിയുടെ ഉറപ്പും) ഉദ്യമരതി=ഉത്സാഹത്തിൽ താല്പര്യവും ഏതു കാര്യങ്ങളിലും ആലസ്യം കൂടാതെ ചൊടിചൊടിപ്പും, ഖ്യാതി=കീർത്തിയും പ്രതാപോന്നതി=പ്രതാപത്തിന്റെ ഉന്നതി. പ്രതാപം=തേജസ്സു്. ഉന്നതി=അഭിവൃദ്ധി അധികമായ തേജസ്സും, "ഭാര്യാപുത്രധനാരിശസ്ത്രഹുതഭുക്ഭൂപോത്ഭവാഃ വ്യാപദഃ" ഭാര്യാപുത്രധനാരിശസ്ത്രഹുതഭുക്ഭൂപോത്ഭവകളായിരിക്കുന്ന വ്യാപത്തുകളും അതായതു്, ഭാര്യമാരിൽനിന്നും പുത്രന്മാരിൽനിന്നും ധനംനിമിത്തമായും ശത്രുക്കളിൽനിന്നും ആയുധങ്ങളിൽനിന്നും അഗ്നിയിൽനിന്നും രാജാക്കന്മാരിൽനിന്നും ആപത്തുകളും "പാപരതിഃ" പാപകർമ്മങ്ങളിൽ താല്പര്യവും "സ്വഭൃത്യകലഹഃ" തങ്ങളുടെ ഭൃത്യന്മാരുമായി കലഹവും "ത്യാഗഃ" വ്യയാധിക്യവും "ഹൃൽക്രോധപീഡാമ

യഃ" ഹൃത്തിങ്കൽ (നെഞ്ച്) വേദനയും വയററിൽ വ്യാധിയും ഫലങ്ങളാകുന്നു

ശി - ഈ ശ്ലോകത്തിൽ പലതും ചോദിക്കാനുണ്ട്. ഇതിൽ ശുഭങ്ങളും അശുഭങ്ങളും ആയ ഫലങ്ങൾ പറയുന്നുണ്ടല്ലൊ. എങ്ങനെ ഇതു വ്യവഛേദിക്കേണ്ടതെന്നറിയുന്നില്ല. "സംജ്ഞാനുരൂപാണി ഫലാന്യഥൈഷാം, ദശാസു വക്ഷ്യാമി യഥോപയോഗം" എന്ന പ്രമാണത്തിൽ പറഞ്ഞ സംജ്ഞാനുരൂപങ്ങളായ ഫലങ്ങൾ എങ്ങനെ? ഇവയെ വിവരിച്ചുപറഞ്ഞാൽ കൊള്ളാം.

ഗു എന്നാൽ താൻ സാവധാനമായി കേൾക്കണം. തന്നോടുമാത്രം സാരം പറയുന്നു. അതായതു്, മേടത്തിൽനില്ക്കുന്ന ആദിത്യന്റെ സംപൂൎണ്ണദശയുടേയും പൂൎണ്ണദശയുടേയും ഫലങ്ങൾ "സൌര്യാംസ്പം" ഇത്യാദികൊണ്ടു പറയുന്നു. എങ്ങനെയെന്നാൽ, സർവ്വബലത്തോടുകൂടിയിരിക്കുന്ന ആദിത്യന്റെദശയിൽ (സമ്പൂൎണ്ണദശയിൽ) രാജദ്രവ്യലാഭവും യുദ്ധജയവും ഫലമാകുന്നു. പൂൎണ്ണദശയിലാകട്ടെ നഖം, ദന്തം, ചൎമ്മം, കനകം, ക്രൌര്യം, അദ്ധ്വാവ് ഇവമൂലം ധനലാഭവും ഫലമാകുന്നു. ഇടവത്തിൽ ആദിത്യൻ ബലഹീനനായി നിന്നാൽ ആ ദശ 'രിക്ത' എന്നു നാമത്തോടുകൂടിയതാകുന്നു. അങ്ങനേയുള്ള ദശയിൽ ബുദ്ധികാഠിന്യം ഫലമാകുന്നു. മിഥുനത്തിൽ നില്ക്കുന്ന ആദിത്യന്റെ ദശാമദ്ധ്യമയും അതിന്റെ ഫലം ധൈൎയ്യവുമാകുന്നു. കൎക്കടകത്തിൽ നില്ക്കുന്ന ആദിത്യന്നു് ഉദ്യമരതിയും ആദിത്യൻ ചിങ്ങത്തിൽനിന്നാൽ ഖ്യാതിയും കന്നിയിൽ നിന്നാൽ പ്രതാപോന്നതിയും നീചത്തിൽ നില്ക്കുന്ന ആദിത്യന്നു് പാപരതിയും ഭാൎയ്യ, പുത്രൻ, ധനം, ശത്രു ആയുധം, അഗ്നി, രാജാവു് ഇവരിൽനിന്നു ആപത്തും വൃശ്ചികത്തിൽ നില്ക്കുന്ന ആദിത്യന്നു് ത്യാഗവും ആദിത്യൻ ധനുവിൽനിന്നാൽ പാപരതിയും മകരത്തിൽനിന്നാൽ സ്വഭൃത്യകലഹവും കുംഭത്തിൽ

നിന്നാൽ ഹൃദയപീഡയും മീനത്തിൽനിന്നാൽ ഉദരാമയവും ഫലങ്ങളാകുന്നു. യുക്തിപോലെ പന്ത്രണ്ടുരാശികളിലും നില്ക്കുന്ന ആദിത്യന്റെ ദശകളെ സംപൂർണ്ണ, പൂർണ്ണ, രിക്ത, മദ്ധ്യ, അധമ, മിശ്ര അനിഷ്ട, അനിഷ്ടതര, മദ്ധ്യതര, എന്നിങ്ങനെ ഊഹിക്കപ്പെടാവുന്നതാകുന്നു.

ഇന്ദോഃ പ്രാപ്യ ദശാം ഫലാനി ലഭതേ
മന്ത്രദ്വിജാത്യുത്ഭവാ-
നിക്ഷുക്ഷീരവികാരവസ്ത്രകുസുമ-
ക്രീഡാതിലാന്നശ്രമൈഃ
നിദ്രാലസ്യമൃദുദ്വിജാമരരതി
സ്ത്രീജന്മമേധാവിതാ-
കീർത്ത്യർത്ഥോപചയക്ഷയൈശ്ച ബലിഭി-
ർവൈരം സപക്ഷേണ ച ൧൩

ഇന്ദോഃ ദശാം പ്രാപ്യ മന്ത്രദ്വിജാത്യുത്ഭവാനി ഫലാനി ലഭതേ—ഇന്ദുവിന്റെ ദശയെപ്രാപിച്ചിട്ട് മന്ത്രദ്വിജാത്യുത്ഭവങ്ങളായ ഫലങ്ങളെ ലഭിക്കുന്നു. മന്ത്രദ്വിജാത്യുത്ഭവങ്ങൾ=മന്ത്രദ്വിജാതികളിൽനിന്നു ഉത്ഭവിച്ചവ. മന്ത്രദ്വിജാതികൾ=മന്ത്രങ്ങളും ദ്വിജാതികളും. മന്ത്രങ്ങൾ=വൈദികമന്ത്രം ചാണക്യനീതി മുതലായവ. ദ്വിജാതികൾ=ബ്രാഹ്മണർ. മന്ത്രസിദ്ധികൊണ്ടും ബ്രാഹ്മണരുടെ അനുഗ്രഹംകൊണ്ടും അഭിവൃദ്ധിയും ഇക്ഷുക്ഷീരവികാരവസ്ത്രകുസുമക്രീഡാതിലാന്നശ്രമങ്ങൾകൊണ്ടുള്ള ഫലങ്ങളും ലഭിക്കുന്നു. "ദ്വന്ദ്വാന്തേ ശ്രൂയമാണസ്യ പ്രത്യേകം സംബന്ധഃ" എന്ന ന്യായപ്രകാരം ഇവിടെ ശ്രമശബ്ദത്തിന്നു പ്രത്യേകം സംബന്ധംഭവിക്കുന്നു. അതായതു് ഇക്ഷുതുടങ്ങിയുള്ള ഓരോപദത്തോടും ശ്രമശബ്ദം അന്വയിക്കണമെന്നർത്ഥം. ഇക്ഷുവികാരം=ശർക്കര മുതലായതു്. ക്ഷീരവികാരം=തൈരു നെയ്യ് മുതലായവ. ശ്രമപദം ഇവിടെ സമൃദ്ധിപരമാകുന്നു. ശർക്കര പഞ്ചസാര മുതലായവയുടെ അഭിവൃദ്ധിയും തൈരു

മുതലായ വയുടെ സമൃദ്ധിയും ഇവ മൂലം ലാഭവും നല്ലവസ്ത്ര ങ്ങളുടെ സമൃദ്ധിയും സുരഭിലങ്ങളായ പുഷ്പങ്ങളുടെ ലാഭവും യഥേഷ്ടം സംഭോഗാദി ക്രീഡാലാഭവും നിത്യമായി തൈലാദി സ്നാനസൌഖ്യവും മൃഷ്ടാന്നഭക്ഷണസുഖവും ഫല ങ്ങളാകുന്നു. "നിദ്രാലസ്യമൃദുദേഹിജാമതിഃ" ഇത്യാദി, ഉറക്കത്തിൽ താല്പര്യവും ഉപവസിക്കുന്നതിൽ ഉത്സാഹവും സാത്വികന്മാരായ ദേവന്മാരേയും ബ്രാഹ്മണരേയും ആരാധിക്കുന്നതിൽ അഭിലാഷവും "സ്ത്രീജന്മമേധാവിതാ" ഇത്യാദി കന്യകാജനനവും ബുദ്ധിക്കു വിശാലതയും (കാര്യാലോചനകളിൽ പ്രവേശവും) "കീർത്ത്യുത്ഥാപചയക്ഷയൌച" ഇത്യാദി കീർത്തിമൂലം അഭിവൃദ്ധിയും ദുഷ്കീർത്തി മൂലം ക്ഷയവും ധനവൃദ്ധിയും ധനനാശവും "ബലിഭിർവൈരം സ്വപക്ഷേണ ച" ഇത്യാദി ബലവാന്മാരോടു വിരോധവും തങ്ങളുടെ ബന്ധുക്കളോടു വിരോധവും ഫല ങ്ങളാകുന്നു. സമ്പൂർണ്ണദശയിലും പൂർണ്ണദശയിലും ഗുണഫല ങ്ങളുടെ അനുഭവവും രിക്തദശയിൽ ഒരു ഫലത്തിനും പൂർത്തിയില്ലായ്മയും അനിഷ്ടദശയിൽ ദോഷഫലവും അധമദശയിൽ അല്പഫലവും മദ്ധ്യദശയിൽ മദ്ധ്യഗുണാനുഭവവും മിശ്രദശയിൽ ഗുണദോഷങ്ങളുടെ അനുഭവവും ഉണ്ടാകുന്നതാകുന്നു.

ശി ആദിത്യദശയിൽ ചന്ദ്രദശാഫലം എന്തുകൊണ്ടു് അനുഭവിക്കുന്നില്ല ഗ്രഹങ്ങൾ ആകാശചാരികളാണല്ലൊ. ഒരു ദശാഫലം എല്ലാ ഗ്രഹങ്ങൾക്കും ഉണ്ടാകാത്തതു് എന്തുകൊണ്ടാണു്.

ഗു — ഫലങ്ങൾ എന്നു പറയുന്നതു അതതു ഗ്രഹങ്ങളുടെ സ്വഭാവവും ഗ്രഹം നിൽക്കുന്ന രാശികളുടെ സ്വഭാവവും രാശ്യധിപന്റെ സ്വഭാവവും ആകുന്നു. ചന്ദ്രൻ ജലമയനും ക്ഷയവൃദ്ധികളോടു കൂടിയവനും രാത്രിയിൽ പ്രകാശിക്കുന്നതുകൊണ്ടു നിദ്രാദികളെ കൊടുക്കുന്നവനും സംഭോഗാ

ദികളിൽ ഉത്സാഹം ഉണ്ടാക്കുന്നവനും കാമോദ്ദീപകങ്ങളായ സൌരഭ്യാദി വസ്തുക്കളിൽ താല്പര്യത്തെ തരുന്നവനും ആകുന്നു. ഇങ്ങനെ യുക്തിപൂർവ്വം ആലോചിച്ചു ഫലനിർദ്ദേശം ചെയ്യാവുന്നതാകുന്നു.

ഭൌമസ്യാരിവിമർദ്ദഭൂപസഹജക്ഷി-
ത്യാവികാജൈർദ്ധനം
പ്രദ്വേഷസ്സുതമിത്രദാരസഹജൈർവി-
ദ്വൽഗുരുദ്വേഷിതാ
തൃഷ്ണാസൃഗ്ജ്വരപിത്തഭംഗജനിതാഃ
രോഗാഃ പരസ്ത്രീഷ്ടതാ
പ്രീതിഃ പാപരതൈരധർമ്മനിരതിഃ
പാരുഷ്യതൈക്ഷ്ണ്യാദി ച ൧൪

കുജന്റെ അന്തർദശാഫലത്തെ പറയുന്നു. ഇവിടെ 'ദശായാം' എന്നൊരു പദം അദ്ധ്യാഹരിക്കണം. ഭൌമസ്യ ദശായാം അരിവിമർദഭൂപസഹജക്ഷിത്യാവികാജൈഃധനംഭവതി — ഭൌമന്റെ ദശയിൽ അരിവിമർദ്ദഭൂപസഹജക്ഷിത്യാവികാജങ്ങളെക്കൊണ്ടു ധനം ഭവിക്കുന്നു. ഭൌമൻ=ചൊവ്വ. അരിവിമർദഭൂപസഹജക്ഷിത്യാവികാജങ്ങൾ= അരിവിമർദ്ദവും, ഭൂപന്മാരും, സഹജന്മാരും, ക്ഷിതിയും, ആവികങ്ങളും, അജങ്ങളും. അരിവിമർദ്ദം=ശത്രുമഥനം യുദ്ധാദികൾകൊണ്ടോ വ്യവഹാരം മുതലായതുമൂലമോ ദ്രവ്യസമ്പാദ്യവും, ഭൂപന്മാർ=രാജാക്കന്മാർ. രാജാക്കന്മാരിൽനിന്നോ രാജതുല്യന്മാരായ പ്രഭുക്കന്മാരിൽനിന്നോ ധനസമ്പാദ്യവും, ജ്യേഷ്ഠന്മാർ അനുജന്മാർ ഇവർമൂലം ദ്രവ്യലാഭവും സംപൂർണ്ണദശയിലെ ഫലമാകുന്നു: ഭൂമിയിൽനിന്നു അതായതു് ധാന്യാദി കൃഷിനിമിത്തമായും ഭൂമിയിലുള്ള മരം, കല്ലു് ഇത്യാദികൊണ്ടും നിധിലാഭംകൊണ്ടും ധനപുഷ്ടിയും ആവികങ്ങൾ=കരിമ്പടം മുതലായവ. അജങ്ങൾ=ആട്ടുകൾ. കരിമ്പടം കമ്പിളി സാലപ മുതലായവമൂ

ലവും ആട്ടിനെ വളൎത്തുകയും വില്ക്കുകയും ചെയ്യുന്നതുകൊണ്ടും ദ്രവ്യസമ്പാദ്യവും പൂൎണ്ണദശയിൽ അവശ്യം ഉണ്ടാകുന്നതാകുന്നു. "സുതമിത്രദാരസഹജൈഃ പ്രദ്വേഷഃ ഭവതി" സുതന്മാരോടും മിത്രങ്ങളോടും ദാരങ്ങളോടും സഹജന്മാരോടും പ്രദ്വേഷം ഭവിക്കുന്നു. പുത്രൻ, ബന്ധു, ഭാൎയ്യ, സഹോദരൻ ഇവരോടു വിരോധം ഉണ്ടാകുന്നതാകുന്നു.

ശി ദ്വേഷം എന്നു പ്രയോഗിച്ചാൽ മതിയായിരിക്കെ പ്രദ്വേഷം എന്നു എന്തിനു പറഞ്ഞു? സുതമിത്രാദികളോടു താൻ താൻ നിമിത്തമായി വിരോധം ഉണ്ടാകുന്നുണ്ടു്. അവർ ദ്വേഷനിമിത്തമാകുന്നതല്ല. ഇവിടെ അകാരണദ്വേഷം എന്നൎത്ഥം തോന്നുന്നതിനുവേണ്ടിയാണു് "പ്രദ്വേഷഃ" എന്നു പ്രയോഗിച്ചതു്. "വിദ്വൽഗുരുദ്വേഷിതാ" "വിദ്വാന്മാരെയും ഗുരുക്കന്മാരെയും ദ്വേഷിക്കുന്ന ശീലവും, "തൃഷ്ണാസൃഗ്ജ്വരപിത്തഭംഗജനിതാഃ രോഗാഃ" ഇത്യാദി. തൃഷ്ണ=ദാഹം ദാഹജനിതമായ രോഗം=മൂത്രമൊഴിച്ചിൽ, പ്രമേഹം മുതലായതു്. അസൃഗ്രോഗം=ചോരകൊണ്ടുണ്ടായ രോഗം, ചോരപോക്കു വിഷൂചികമുതലായതു്. ജ്വരം=സന്നിപാതം, മലമ്പനി മുതലായതു്. പിത്തം=മഞ്ഞപ്പിത്തം, പിത്തപാണ്ഡു, വിളൎച്ച് മുതലായതു്. ഭംഗം=ചതിവു് ക്ഷതംമൂലമുണ്ടാകുന്ന രോഗം, ശരീരംപൊള്ളുക, മസൂരി മുതലായതു്. ഇങ്ങനെയുള്ളവയും ഫലങ്ങളാകുന്നു. "പരസ്ത്രീഷ്ടതാ" അന്യസ്ത്രീകളിൽ സ്നേഹവും. ഇവിടെ "പരസ്ത്രീകൃതാ" എന്ന പാഠപ്രകാരം അൎത്ഥംഗ്രഹിക്കുന്നതു നല്ലതാകുന്നു മദ്ധ്യമണിന്യായേന "രോഗാഃ" എന്നതിൽ അന്വയിക്കണം. അപ്പോൾ പരസ്ത്രീകൃതമായ രോഗം രാജയക്ഷ്മാവു്, ലിംഗവ്രണം മുതലായതു് ഉഹിക്കപ്പെടേണ്ടതാകുന്നു സ്വഭാൎയ്യയെവിട്ടു് അന്യഭാൎയ്യമാരിൽ സ്നേഹവും പരദാരപരിഗ്രഹവും ഉണ്ടാകുന്നതാണു്. 'പ്രീതിഃപാപരതൈരധൎമ്മനിരതിഃ' ഇത്യാദി, പാപകൎമ്മങ്ങളിൽ ആസക്തന്മാരായ ജനങ്ങളോടു സംസൎഗ്ഗവും അധൎമ്മങ്ങളിൽ താല്പൎയ്യവും ഫലങ്ങളാകുന്നു.

ശി — "രതിഃ" എന്നു പറയാതെ നിരതിഃ എന്നു പ്രയോഗിച്ചതു് എന്തിനായിട്ടാകുന്നു

ഗു — അധൎമ്മങ്ങളിൽ ഉള്ള താല്പൎയ്യം അന്യന്മാരാൽ നിഷേധിക്കപ്പെട്ടാലും അവരോടു ദ്വേഷം ഭവിക്കുന്നതല്ലാതെ പാപകൎമ്മങ്ങളിൽ താല്പൎയ്യംകുറഞ്ഞുപോകുന്നതല്ലെന്നു ഇതുകൊണ്ടു സൂചിപ്പിച്ചിരിക്കുന്നു 'പാരുഷ്യതൈക്ഷ്ണ്യാനിച' ഇത്യാദി. പാരുഷ്യം= ചീത്തവാക്കുപറയുക തൈക്ഷ്ണ്യം= നിൎദ്ദയത്വം, ഇവ ഉണ്ടായിരിക്കുന്നതാകുന്നു. 'പാരുഷ്യതൈക്ഷ്ണ്യാദിച'എന്നാകുന്നു നല്ലപാഠം മിശ്രദശയിൽ രണ്ടുഫലവും നല്ലദശയിൽ നല്ലഫലവും ഊഹിക്കപ്പെടണം.

ബൗധ്യാം ഭൃത്യസുഹൃദ്ഗുരുദ്വിജധനം
വിദ്വൽപ്രശംസാ യശോ-
യുക്തിദ്രവ്യസുവൎണ്ണവേസരമഹീ-
സൗഭാഗ്യസൗഖ്യാപ്തയഃ
ഹാസ്യോപാസനകൗശലം മതിശ്ചയോ-
ധൎമ്മക്രിയാസിദ്ധയഃ
പാരുഷ്യശ്രമബന്ധമാനസരുജാ-
പീഡാ ച ധാതുത്രയാൽ. ൧൭

ഗു — ബുധദശാഫലത്തെ പറയുന്നു. "ഭൃത്യസുഹൃദ്ഗുരുദ്വിജധനം" ഇത്യാദി ഭൃത്യനായി വസിച്ചും സുഹൃജ്ജനങ്ങളിൽനിന്നും ഗുരുക്കന്മാരായ മാതാപിതാക്കന്മാർ പൂജാൎഹന്മാർ ഇവരിൽനിന്നും ഇവരുടെ ശുശ്രൂഷാദികൾകൊണ്ടും ബ്രാഹ്മണരുടെ പ്രസാദംകൊണ്ടും ദ്രവ്യസമ്പാദ്യം ഉണ്ടാകുന്നതാകുന്നു. "വിദ്വൽപ്രശംസായശോ" ഇത്യാദിവിദ്വാന്മാരിൽനിന്നുള്ളസ്തുതിയും കീൎത്തിയും ഭവിക്കുന്നതാകുന്നു.

ശി — വിദ്വൽപ്രശംസയും കീൎത്തിയും ഒന്നുതന്നെയാകുന്നുവല്ലോ. അപ്പോൾ യശസ്സ് എന്ന പദം എന്തിനായിട്ടാകുന്നു.

ദ്ദ—വിദ്വൽപ്രശംസ=വിദ്വാന്മാരിൽനിന്നുള്ള പ്രശംസ. ബഹുജനങ്ങളിൽനിന്നുള്ള പ്രശംസ, യശസ്സാകുന്നു. വിദ്വാന്റെയും അവിദ്വാന്റെയും സ്തുതി യശസ്സിന്നുവരാവുന്നതാകുന്നു എന്നുതാല്പര്യം. "യുക്തിദ്രവ്യസുവർണ്ണവേസരമഹീസൌഭാഗ്യസൌഖ്യാപ്തയഃ" ഇത്യാദി "ദ്വന്ദ്വാന്തേ" ത്യാദിന്യായേന "ആപ്തി" എന്ന പദത്തിന്നു പ്രത്യേകം സംബന്ധമുണ്ട്. യുക്തികൾ=ഓട്ട, പിച്ചള മുതലായവ. ദ്രവ്യം=വെള്ളി, ചക്രം, പുത്തൻ, വരാഹൻ മുതലായതു്. ഇവയുടെ ലാഭവും സ്വർണ്ണത്തിന്റെ ലാഭവും, നല്ലജാതി കുതിരകളുടെ ലാഭവും സർവ്വജനപ്രിയത്വവും ഭോഗാനുഭവവും ഭൂമിലാഭവും പരിഹാസവാക്കുകൾ നിർമ്മിച്ചു പറയുവാനുള്ള സാമർത്ഥ്യവും ഉപാസനാചാതുര്യവും ബുദ്ധിക്കു വിശാലതയും ഗംഗാസ്നാനാദിപുണ്യകർമ്മാനുഷ്ഠാനവും ബ്രാഹ്മണപ്രീതികരമായ സൽകർമ്മയോഗവും ശുഭദശയിൽ ഭവിക്കുന്നതാകുന്നു. അശുഭദശയിലാകട്ടെ "പാരുഷ്യശ്രമബന്ധമാനസരുജ" ഇത്യാദി, ചീത്തയായി സംസാരിക്ക, ദേഹത്തിന്നു ആലസ്യമുണ്ടാക, കാരാഗൃഹത്തിൽ വസിക്ക, മനോവ്യസനമുണ്ടാക, വാതപിത്തകഫങ്ങളാകുന്ന ധാതുത്രയത്തിൽനിന്നു പീഡ ഭവിക്ക, ഇങ്ങനേയുള്ള ഫലങ്ങൾ അനുഭവിക്കേണ്ടതാകുന്നു. "പിത്തമാരുതകഫപ്രകൃതിശ്ച" എന്നു ബുധന്റെ സ്വരൂപലക്ഷണത്തിൽ പറഞ്ഞിട്ടുണ്ടല്ലോ. സമ്പൂർണ്ണ, പൂർണ്ണ ഈ ദശകളിൽ ശുഭഫലങ്ങളും അനിഷ്ടദശകളിൽ ചീത്ത ഫലങ്ങളും മിശ്രദശകളിൽ ശുഭാശുഭങ്ങളായ ഫലങ്ങളും യഥായുക്തി ഊഹിക്കപ്പെടേണ്ടതാകുന്നു.

ജൈവ്യാം മാനഗുണോദയോ മതിചയഃ
കാന്തിഃ പ്രതാപോന്നതി-
ർമ്മാഹാത്മ്യോദ്യമമന്ത്രനീതിനൃപതിസ്വാ-
ധ്യായയജ്ഞൈർദ്ധനം

ഹേമാശപാത്മജകഞ്ജരാംബരചയഃ
പ്രീതിശ്ച സൽഭ്രമിപൈ-
സ്സൌക്ഷ്മ്യാഹാഗമനൈപുണം ശ്രവണരു-
ഗൈപരം വിധിമ്മാത്രൈതൈഃ

ഗു — ഗുരുദശാഫലങ്ങളെ പറയുന്നു. "ജൈവ്യാംദശായാം മാനഗുണോദയഃ" ഇത്യാദി. മാനഗുണോദയം=മാനഗുണങ്ങളുടെ ഉദയം. മാനഗുണങ്ങൾ=മാനവും ഗുണവും. മാനം=അഭിമാനം. ഗുണങ്ങൾ=സൌശീല്യാദികൾ. ഉദയം=ആവിർഭാവം. മതിചയം=ബുദ്ധിയുടെ അഭിവൃദ്ധി. കാന്തി=ശരീരതേജസ്സ്. പ്രതാപോന്നതി=പ്രതാപംകൊണ്ടുള്ള ഉന്നതി. പ്രതാപം=പരാക്രമം ഉന്നതി=വലിപ്പം ഇവയും "മാഹാത്മ്യോദ്യമ" ഇത്യാദി. മാഹാത്മ്യം, ഉത്സാഹം, മന്ത്രങ്ങൾ. നീതി, രാജാവ്, വേദാദ്ധ്യയനം, യാഗം ഇതുകൾ ഹേതുവായിട്ടു ധനലാഭവും, 'ഹേമാശപാത്മജേ'ത്യാദി സ്വർണ്ണവൃദ്ധിയും അശ്വത്തെക്കൊണ്ടുള്ള അഭിവൃദ്ധിയും പുത്രന്മാർ, ആനകൾ, വസ്ത്രങ്ങൾ ഇവയുടെ സമൃദ്ധിയും സംപൂർണ്ണാദിദശകളിൽ അനുഭവിക്കുന്നതാകുന്നു. വിശേഷിച്ച് ഈ ദശകളിൽ നല്ലരാജാക്കന്മാർമൂലം സന്തോഷവും സൂക്ഷ്മമായിട്ടുള്ളതിനെ ഊഹിപ്പാനും ശാസ്ത്രങ്ങളിലുള്ള നൈപുണ്യവുംകൂടി ഉണ്ടാകുന്നതാകുന്നു. അശുഭദശയിൽ കർണ്ണരോഗവും വിരുദ്ധമായ ധമ്മത്തെ അനുഷ്ഠിക്കുന്നവരോടു വിരോധവും ഉണ്ടാകുന്നതാകുന്നു.

ശി — ബുധദശാഫലത്തിൽ "പീഡാ ച ധാതുത്രയാൽ" എന്നതുകൊണ്ട് ത്രിദോഷകോപത്താൽ രോഗമുണ്ടാകുമെന്നു പറഞ്ഞതുപോലെ, വ്യാഴത്തിന്റെ സ്വരൂപലക്ഷണത്തിൽ "ശ്രേഷ്ഠമതിഃകഫാത്മകഃ" എന്നു പറഞ്ഞിരിക്കുന്നതിനാൽ കഫധാതുകോപംകൊണ്ടുള്ള രോഗവും പറയാവുന്നതാണല്ലോ.

ഗ്ര—ശ്രവണരോഗം കഫകോപത്താലുണ്ടാകുന്നതാണെന്നു് വൈദ്യശാസ്ത്രപ്രസിദ്ധിയുള്ളതുകൊണ്ടു് ശ്രവണരുക്ക് എന്ന പദത്താൽ കഫാധിക്യത്താലുള്ള രോഗങ്ങളും ഊഹിക്കപ്പെടാവുന്നതാകുന്നു.

ശൌക്ര്യാംഗീതരതിപ്രമോദസുരഭിദ്രവ്യാന്നപാനാംബര-
സ്ത്രീരത്നദ്യുതിമന്മഥോപകരണജ്ഞാനേഷ്ടമിത്രാഗമാഃ
കൌശല്യം ക്രയവിക്രയേ കൃഷിനിധിപ്രാപ്തിർദ്ധനസ്യാഗമോ
വന്യവ്യാധനിഷാദധർമ്മരഹിതൈർവൈരംശ്രുചഃസ്നേഹതഃ.

ഗ്ര—ശുക്രദശാഫലങ്ങളെ പറയുന്നു. "ശൌക്ര്യാംദശായാം" ഇത്യാദി. സംഗീതം കേൾക്കുന്നതിൽ താല്പര്യവും സദാപി സന്തോഷശീലവും സൌരഭ്യമുള്ള വസ്തുക്കളുടെ ലാഭവും രുചിക്കതക്കവണ്ണം മൃഷ്ടാന്നഭക്ഷണവും, രുചികരമായ പാനീയലാഭവും, മനോഹരമായ വസ്ത്രത്തിൻെറ ആഗമവും, നല്ല നല്ല സ്ത്രീകളുടെ സഹവാസവും, വജ്റം, വൈഡൂര്യം മുതലായ രത്നങ്ങളുടെ സമൃദ്ധിയും; സൌന്ദര്യവും മന്മഥോപകരണങ്ങളായ മാല, ചന്ദനം മുതലായ പദാർത്ഥങ്ങളുടെ ലാഭവും, ആത്മജ്ഞാനാഭിവൃദ്ധിയും ഇഷ്ടന്മാരായ ജനങ്ങളോടു സംസർഗ്ഗവും. മിത്രങ്ങളുടെ പ്രാപ്തിയും കൊടുക്കൽവാങ്ങൽ മുതലായവയിൽ നൈപുണ്യവും കൃഷികളിൽ വിളവിൻെറ ആധിക്യവും ഭൂമിയിൽ സ്ഥാപിച്ചിരിക്കുന്ന ദ്രവ്യത്തിൻെറ ലാഭവും ഇങ്ങനെതുടങ്ങി പല വിധത്തിൽ ധനാഗമവും ശുഭദശയിൽ ഫലങ്ങളാകുന്നു. അശുഭദശയിൽ വനചാരികളായ ജനങ്ങളോടും ലുബ്ധകന്മാരോടും, നിഷാദന്മാരോടും ധർമ്മഹീനന്മാരോടും വൈരവും സ്നേഹംനിമിത്തം മനോവ്യസനവും അനുഭവിക്കുന്നതാകുന്നു. വിശേഷിച്ചു ഭാര്യാപുത്രാദികളുടെ അരിഷ്ടംമൂലം ദുഃഖവും ഉണ്ടാകുന്നതാകുന്നു "കഫാനിലാത്മാസിതവക്രമൂർദ്ധജഃ" എന്നുള്ളതിനാൽ കഫവാതസംബന്ധമായ രോഗവും മുൻപറഞ്ഞതുപോലെ ചിന്തിക്കാവുന്നതാകുന്നു.

സൌരീം പ്രാപ്യ ഖരോഷ്ട്രപക്ഷിമഹിഷീ
വൃദ്ധാംഗനാവാപ്തയഃ
ശ്രേണിഗ്രാമപുരാധികാരജനിതാ
പൂജാകുധാന്യാഗമഃ
ശ്ലേഷ്മേർഷ്യാനിലകോപമോഹമലിന-
വ്യാപത്തിതന്ദ്രീശ്രമാ
ഭൃത്യാപത്യകളത്രഭർത്സനമപി
പ്രാപ്നോതി ചവ്യം ഗതാം

ഗു: —ശനിയുടെ ദശാഫലത്തെ പറയുന്നു —"സൌരീം പ്രാപ്യേ"തി. ഖരങ്ങൾ=കഴുതകൾ, ഉഷ്ട്രങ്ങൾ=ഒട്ടകങ്ങൾ. പക്ഷികൾ=ശാരികാദികൾ, മഹിഷികൾ=എരുമകൾ, വൃദ്ധാംഗനകൾ=വൃദ്ധകളായ സ്ത്രീകൾ, ഇവയുടെ ലാഭവും, ശ്രേണികൾ=ജനസംഘങ്ങൾ, ഗ്രാമം, പുരം ഇവയുടെ അധികാരവും ഇവയിൽനിന്നുള്ള ബഹുമാനവും കുധാന്യങ്ങളായ ചാമ, തെന, എള്ളു്, മുതിര ഇവയുടെ ആഗമവും ശനിദശയിൽ ഉണ്ടാകുന്നതാകുന്നു.

ശി: "ഭാര്യാമഹിധാന്യസമാഗമശ്ച, വിജ്ഞാനസിദ്ധിശ്ച ശനേർദശായാം സപത്നംഗമൂലസപത്ഗൃഹാംശഗസ്യ, ഗജാശപദേശാധിപതിതപലാഭഃ" എന്നു് അന്യഗ്രന്ഥങ്ങളിൽ കാണുന്ന ഫലങ്ങൾ ഇതിൽ പറയാതിരിക്കുന്നതു് എന്തുകൊണ്ടാണു്?

ഗു: ഉച്ചാദിബലത്തോടുകൂടിയ ശനിക്കു വ്യാഴത്തിന്റെ ദൃഷ്ടിയുണ്ടായിരുന്നാൽ ഈവിധം ഫലങ്ങൾ സംഭവിക്കുന്നതാകുന്നു. ഇങ്ങനേയുള്ള അർത്ഥം ഇതിൽ സൂചിപ്പിച്ചിട്ടുണ്ടു്. എങ്ങനെയെന്നാൽ "ഖരോഷ്ട്രം" എന്ന പദത്തിനു വാഹനമെന്നേ താല്പര്യമുള്ളൂ അപ്പോൾ ഗജാശപാദികളെ ഗ്രഹിക്കുന്നതിനു പ്രയാസമില്ല. മഹിഷി എന്ന പദത്തിനു പട്ടമഹിഷി എന്നും, വൃദ്ധൻ എന്ന പദത്തിനു ജ്ഞാനവൃദ്ധൻ എന്നും അർത്ഥമുണ്ടല്ലൊ.

ജ്ഞാനവൃദ്ധന്റെ സംസർഗ്ഗത്താൽ വിജ്ഞാനം സിദ്ധിക്കാമല്ലൊ. "കുധാന്യാഗമഃ" എന്നിടത്തു കുവിന്റേയും ധാന്യത്തിന്റേയും ആഗമം എന്ന് അർത്ഥം ഗ്രഹിച്ചാൽ മഹിയുടേയും ധാന്യങ്ങളുടേയും ലാഭം എന്നു കിട്ടുന്നതിനും വിരോധമില്ലല്ലോ. അശുഭദശയിൽ "ശ്ലേഷ്മേർഷ്യാനിലേ"ത്യാദിനാ കഫം, വാതം ഇവകൊണ്ടും വിവേകവിചാരത്തെ ഇല്ലാതെയാക്കുന്ന കോപംകൊണ്ടും അന്യന്റെ ഐശ്വര്യം കാണുന്നതിലുള്ള ദണ്ഡംകൊണ്ടും മോഹംകൊണ്ടും അറുകൊല, അപസ്മാരം, യക്ഷി ഇവമൂലവും കൈവിഷബാധയാലും ബുദ്ധിക്കു ഭ്രാന്തുകൊണ്ടും മലിനതയാലും പലവിധത്തിൽ ആപത്തും, ആലസ്യവും ദേഹത്തിനു ക്ഷീണവും "ഭൃത്യാപത്യേ"ത്യാദിനാ ഭൃത്യന്മാരിൽനിന്നും ഭാര്യ, പുത്രൻ ഇവരിൽനിന്നും നിന്ദയും അംഗവൈകല്യവും ഭവിക്കുന്നതാകുന്നു. മിശ്രദശയിൽ ശുഭാശുഭങ്ങളെ യുക്തിപോലെ ഊഹിക്കണം.

ദശാസു ശസ്താസു ശുഭാനി കുർ-
ന്ത്യനിഷ്ടസംജ്ഞാസ്വശുഭാനി ചൈവം
മിശ്രാസു മിശ്രാണി ദശാഫലാനി
ഹോരാഫലം ലഗ്നപതേസ്സമാനം. ൱൯

സ—ഫലനിയമത്തെ പറയുന്നു സലഗ്നന്മാരായിരിക്കുന്ന എല്ലാ ഗ്രഹങ്ങളും ശസ്തകളായിരിക്കുന്ന ദശകളിൽ ശുഭങ്ങളായ ദശാഫലങ്ങളെ ചെയ്യുന്നു. അനിഷ്ടസംജ്ഞകളായിരിക്കുന്ന ദശകളിൽ അശുഭങ്ങളായിരിക്കുന്ന ദശാഫലങ്ങളെ ചെയ്യുന്നു. ഇപ്രകാരം മിശ്രകളായിരിക്കുന്ന ദശകളിൽ മിശ്രങ്ങളായിരിക്കുന്ന ദശാഫലങ്ങളെയും ചെയ്യുന്നു. ഹോരാഫലം ലഗ്നപതിക്കു സമാനമാകുന്നു. ലഗ്നദശയ്ക്കു ലഗ്നാധിപതി ആദിത്യനെങ്കിൽ ആദിത്യദശാഫലവും ചന്ദ്രനെങ്കിൽ ചന്ദ്രദശാഫലവും ഇങ്ങനെ ക്രമേണ മററു ഗ്രഹങ്ങളുടെ ഫലവും പറഞ്ഞുകൊള്ളണം. "നിശാകരാദിത്യ

വിലഗ്നഭാനാം, തൽക്കാലയോഗാദധികംബലംയഃ ബിഭർത്ത തസ്യാദിദശേഷ്യതേ സാ, ശേഷാ തതഃ ശേഷബലക്രമേണ" എന്ന പ്രമാണത്താൽ തല്ക്കാലലഗ്നംകൂടാതെ ചന്ദ്രലഗ്നമെന്നും ആദിത്യലഗ്നമെന്നും പറയേണ്ടതായിരിക്കുന്നതിനാൽ ഈ പ്രമാണങ്ങൾ യൽകിഞ്ചിൽ ദശാഫലങ്ങളെ പറയുന്നവ എന്നല്ലാതെ മുഴുവൻ ഫലങ്ങളെ വിവരിക്കുന്നവയല്ല. അതിനാൽ താൻ സംശയിച്ച ഫലവും ദശാഫലത്തിൽ ചേർത്തു പറയാവുന്നതാകുന്നു.

ശി "ദശാസു ശസ്താസു ശുഭാനി കുർവ്വന്ത്യനിഷ്ടസംജ്ഞാസ്വശുഭാനി ചൈവം" ഇത്യാദിശ്ലോകം "പിഷ്ടപേഷണ" ന്യായേന വളരെ അനാവശ്യകംതന്നെയാകുന്നു. "സംജ്ഞാനുരൂപാണി ഫലാന്യഥൈഷാം" എന്നതുകൊണ്ടുതന്നെ ഈ അർത്ഥം സിദ്ധിച്ചിരിക്കുന്നു. വിശേഷിച്ച് "നീചാരിഭാംശേ സമവസ്ഥിതസ്യ, ശസ്തേ ഗ്രഹേ മിശ്രഫലാ പ്രദിഷ്ടാ" എന്ന പ്രമാണത്താൽ ഉച്ചത്തിലോ മൂലത്രികോണത്തിലോ സ്വക്ഷേത്രത്തിലോബന്ധുഗൃഹത്തിലോ നീചനവാംശകം ചെയ്തുനില്ക്കുന്ന ഗ്രഹത്തിന്റെ ദശ മിശ്രയുമാകുന്നു. സുഖദുഃഖഫലദയായ ദശ മിശ്രദശയാണല്ലോ. സുഖമോ ദുഃഖമോ ഏതാണ് ആദ്യം അനുഭവിക്കുന്നതു് രണ്ടുംകൂടി ഒരുകാലത്തു എങ്ങനെ അനുഭവിക്കും. പാമ്പും കീരിയും ഒരുദിക്കിൽ ഇരിക്കുമെന്നു പറഞ്ഞാൽ എങ്ങനെ യോജിക്കും. സുഖദുഃഖങ്ങൾ പരസ്പരം വിരുദ്ധങ്ങളാണല്ലോ.

ഗു— "സംജ്ഞാനുരൂപാണി" ഇത്യാദി പ്രമാണം കൊണ്ടു് ശുഭദശയിൽ ശുഭഫലങ്ങൾ മാത്രമേയുള്ളൂ; അശുഭഫലങ്ങൾ ഇല്ല എന്നു അർത്ഥമാകുന്നില്ല. ഈ നിയമത്തിനുവേണ്ടി "ദശാസു ശസ്താസു" ഇത്യാദി ശ്ലോകം ആവശ്യകംതന്നെ. അത്രയുമല്ല, "ബുധസൂര്യസുതൌനപുംസകാഖ്യൌ, ശശിശുക്രൌ യുവതീനരാശ്ച ശേഷാഃ" എന്ന നിർദ്ദേശക്രമംകൊണ്ടു് ബുധൻ സ്ത്രീനപുംസകമെന്നും

ശനി പുരുഷനപുംസകമെന്നും എങ്ങനെ ഗ്രഹിക്കപ്പെട്ട ന്നുവോ അതുപോലെ "ദശാസുശസ്താസ്സശുഭാനികുർവ്വന്ത്യ നിഷ്ടസംജ്ഞാസ്വശുഭാനിചൈവം" എന്നതുകൊണ്ടു മിശ്രദശയിൽ ആദ്യം ശുഭഫലങ്ങളും രണ്ടാമതു് അശുഭഫല ങ്ങളും അനുഭവിക്കപ്പെട്ടുമെന്നും സൂചിപ്പിച്ചിരിക്കുന്നു ഇതി നാൽ ഈ ശ്ലോകം ആവശ്യകമാണെന്നു സിദ്ധമായല്ലൊ.

സംജ്ഞാദ്ധ്യായേ യസ്യ യദ്ദ്രവ്യമുക്തം
കർമ്മാജീവേ യസ്യ യശ്ചോപദിഷ്ടം.
ഭാവസ്ഥാനാലോകയോഗോത്ഭവഞ്ച
തത്തൽ സർവ്വം തസ്യ യോജ്യം ദശായാം. ൨൦

സ - സംജ്ഞാദ്ധ്യായത്തിൽ യാതൊരു ഗ്രഹത്തിന്നു് യാതൊരു ദ്രവ്യം "താമ്രംസ്യാന്മണിഹേമയുക്തിരജതാനി" ത്യാദിനാ പറയപ്പെട്ടിരിക്കുന്നുവോ ആ ഗ്രഹത്തിന്റെ ന ല്ലതായ ദശയിൽ ആവക ദ്രവ്യങ്ങളുടെ ലാഭത്തേയും ചീ ത്തയായ ദശയിൽ ആ ദ്രവ്യത്തിന്റെ നാശത്തേയും പറയ ണം. കർമ്മാജീവാദ്ധ്യായത്തിൽ യാതൊരു ഗ്രഹത്തിന്നു് യാതൊന്നു് "അർത്ഥാപ്തിഃപിതൃജനനീ"ത്യാദിനാ പറയപ്പെ ട്ടിരിക്കുന്നുവോ ആ ഗ്രഹത്തിന്റെ ശുഭദശയിൽ ആവക ധ നത്തിന്റേയും കർമ്മത്തിന്റേയും ലാഭത്തേയും അശുഭദശ യിൽ അവയുടെ നാശത്തേയും പറഞ്ഞുകൊള്ളണം "ശു രസ്തബ്ധോ, വികലനയനോനിർഘൃണോർക്കേതനുസ്ഥേ" ഇത്യാദിനാ പറഞ്ഞിട്ടുള്ള ഭാവഫലവും, "പ്രാഥിതശ്ചതു രോടനോല്പവിത്തഃ"ഇത്യാദിനാ പറയപ്പെട്ടിരിക്കുന്ന സ്ഥാ നഫലവും, "ചന്ദ്രേഭൂപബുധൌ"വിത്യാദിനാ പറയപ്പെട്ട ദൃഷ്ടിഫലവും "തിഗ്മാംശുർജനയത്യുഷേശസഹിതേ" ഇത്യാദി യോഗഫലവും അതതു ഗ്രഹങ്ങളുടെ ദശാകാലങ്ങ ളിൽ യഥായുക്തി നിർദ്ദേശിക്കാവുന്നതാകുന്നു.

ശി:— ചന്ദ്രനും ആദിത്യനും നിൽക്കുന്ന രാശിയുടെ ദശയും ലഗ്നദശതന്നെ ആകുന്നു. ആ ദശ, രാശ്യധിപൻേറതോ രാശിയുടേതോ എന്നു് എങ്ങനെ നിർണ്ണയിക്കുന്നു?

ഗു: ലഗ്നദശയ്ക്കു തന്നേ 'ഹോരാഫലം ലഗ്നപതേസ്സമാനം' എന്നാണല്ലോ പറഞ്ഞിരിക്കുന്നതു്. 'ഉദയരവിശശാംകപ്രാണികേന്ദ്രാദിസംസ്ഥാഃ" എന്ന പ്രമാണത്താൽ ആദിത്യലഗ്നത്തിനും ചന്ദ്രലഗ്നത്തിനും ലഗ്നാധിപദശ സ്വീകരിക്കേണ്ട ആവശ്യമില്ല. ആദിത്യചന്ദ്രന്മാരുടെ ദശതന്നെ ഉപയോഗിക്കണം. എന്തെന്നാൽ, ആദിത്യചന്ദ്രന്മാരുടെ ബലംകൊണ്ടാണല്ലോ ഇങ്ങനെ ആദിത്യലഗ്നവും ചന്ദ്രലഗ്നവും പ്രത്യേകം വിവേചിക്കപ്പെട്ടതു്. അവർ നില്ക്കുന്ന രാശിയുടെ ബലംകൊണ്ടു നിശ്ചയിക്കുന്നില്ലല്ലോ.

ശി: ഗുരുനാഥൻ ഈ ശ്ലോകത്തിൻെറ അൎത്ഥം പറഞ്ഞതു് എനിക്കു പൂൎണ്ണവിശദമായി തോന്നുന്നില്ല. എന്തെന്നാൽ "സംജ്ഞാദ്ധ്യായേ യസ്യ യദ്ദ്രവ്യമുക്തം" എന്നിടത്തു ഗ്രഹിക്കേണ്ടതായ "താമ്രം സ്യാന്മണിഹേമേ" ത്യാദി പ്രമാണം സംജ്ഞാദ്ധ്യായത്തിൽ കാണപ്പെടുന്നില്ല. അപ്പോൾ ഇങ്ങനെ പറഞ്ഞതു് അസംബന്ധംതന്നെയാകുന്നു.

ഗു: —രണ്ടാമത്തെ അദ്ധ്യായവും സംജ്ഞാദ്ധ്യായംതന്നെ. "കാലാത്മാദിനകൃത്" എന്ന ശ്ലോകത്തിൽ ദിനകൃത്തിന്നു കാലമെന്നും ആത്മാവെന്നും പറയപ്പെട്ടിരിക്കുന്നു. ചന്ദ്രന്നു മനസ്സെന്നും കുജന്നു സത്വം എന്നും സംജ്ഞകളുണ്ടെന്നു ധരിക്കണം ഇങ്ങനെ ക്രമേണ കണ്ടുകൊള്ളണം. ആദ്യത്തേ അദ്ധ്യായത്തിൽ സാമാന്യസംജ്ഞയും രണ്ടാമത്തേതിൽ വിശേഷസംജ്ഞയും പറയപ്പെട്ടിരിക്കുന്നു. വിശേഷസംജ്ഞാദ്ധ്യായത്തിന്നു ഗ്രഹയോനിഭേദാദ്ധ്യായമെന്നും പേരുണ്ടു്.

ശി:—യോഗോത്ഭവമായ ഫലവും യോഗകൎത്താക്കന്മാരുടെ ശുഭാശുഭത്വംപോലെ എന്നു പറഞ്ഞതു് എങ്ങനെ? "ഇതിനിഗദിതായോഗാഃ സാൎദ്ധംഫലൈരിഹനാഭസാ, നിയതഫലദാശ്ചിന്ത്യാഹ്യേതേസമസ്തദശാസ്വപി" എന്ന പ്രമാണത്തിന്നു വിരുദ്ധമാണല്ലോ.

ഗു:—"യോഗോത്ഭവഞ്ച" എന്നിടത്തു നാഭസയോഗം ഒഴിച്ചുള്ള യോഗമെന്നേ അൎത്ഥമുള്ളൂ. അതിനാൽ യാതൊരു വിരോധവും ഇല്ല.

ഛായാം മഹാഭൂതകൃതാഞ്ച സൎവ്വേ
ഽഭിവ്യഞ്ജയന്തി സ്വദശാമവാപ്യ
ക്ഷ്മാംബ്വഗ്നിവായ്വംബരജാൻ ഗുണാംശ്ച
നാസാസ്യദൃക്ത്വക്ശ്രവണാനുമേയാൻ ൨൧

ഗു—'സൎവ്വേ ഗ്രഹാഃ നാസാസ്യദൃക്ത്വക്ശ്രവണാനുമേയാൻ ക്ഷ്മാംബ്വഗ്നിവായ്വംബരജാൻ ഗുണാൻ ച അഭിവ്യഞ്ജയന്തി. സൎവ്വന്മാരായിരിക്കുന്ന ഗ്രഹങ്ങളും നാസാസ്യദൃക്ത്വക്ശ്രവണാനുമേയങ്ങളായി ക്ഷ്മാംബ്വഗ്നിവായ്വംബരജങ്ങളായ ഗുണങ്ങളെ അഭിവ്യഞ്ജിപ്പിക്കുന്നു. ഏതുകാലത്തു ഘ്രാണേന്ദ്രിയംകൊണ്ടു സൌരഭ്യാദികളെ ഗ്രഹിക്കുവാൻ വളരെ താല്പൎയ്യവും ദുൎഗ്ഗന്ധങ്ങളിൽ വൈരാഗ്യവും ഭവിക്കുന്നുവോ ആ കാലം ബുധദശയാകുന്നു എന്നു ധരിക്കണം. ആസ്യശബ്ദംകൊണ്ടു ജിഹ്വയെ ഗ്രഹിക്കുന്നു. ഏതുകാലത്തു നീരസങ്ങളിൽ വെറുപ്പും നല്ല രസങ്ങളിൽ താല്പൎയ്യവും തോന്നുന്നുവോ ആ കാലം ചന്ദ്രദശയോ ശുക്രദശയോ ആയിരിക്കുമെന്നു് ഊഹിക്കണം. ജലജമായ രസത്തിൽ താല്പൎയ്യമാണെങ്കിൽ ചന്ദ്രദശ സ്ഥലജസാധനങ്ങളിലാണു് ആശയെങ്കിൽ ശുക്രദശ. ഏതുകാലത്തു ശബ്ദഗ്രഹണത്തിൽ അധികം സാമൎത്ഥ്യവും രൂപാദികളായ ആലേഖ്യാദികളിൽ പ്രവൃത്തിയും താല്പൎയ്യാധിക്യവും കാണുന്നുവോ ആ കാലം കുജദശയോ ആദിത്യദശയോ ആയിരി

ക്കണമെന്ന് ഊഹിക്കണം അപ്പോൾ ദേഹത്തിൽ പ്ര ത്യേകം തേജസ്സ് ഉണ്ടായിരിക്കുന്നതാകുന്നു. സൌമ്യമായ വർണ്ണത്തിൽ ചന്ദ്രദശയെ ഊഹിക്കണം ചുവപ്പുനിറമാ ണെങ്കിൽ കുജദശയെന്നറിയണം എപ്പോൾ മൃദുസ്പർശാദി യിൽ അധികമായ താല്പര്യം ഭവിക്കുന്നു അപ്പോൾ ശനിദ ശയെന്നു ഗ്രഹിക്കണം. ഇവിടെ ശ്രദ്ധമായ ഒരു അർത്ഥം കൂടിയുണ്ട്. അതു തന്നോടുമാത്രം പറയുന്നു. ആദിത്യ ൻെറയും കുജൻെറയും ദശയാകുന്നുവെങ്കിൽ ദേഹത്തിൽ അ ധികമായ തേജസ്സും അത്യന്തം ശക്തിയും തീയും വെയിലും ഏല്ക്കുന്നതിൽ താല്പര്യവും ഉണ്ടാകും. ഇതിനാൽ നഷ്ടജാ തകാദികളിൽ ആദിത്യൻെറയൊ ചൊവ്വയുടേയൊ ദശ ഭവി ക്കുന്നുവെന്നു ഊഹിക്കാവുന്നതാകുന്നു.

ശി — ആദിത്യദശയോ കുജദശയോ എന്നു തിരിച്ചറി വാൻ ഉപായമെന്താണു ?

ഗു — ആദിത്യ ദശ തുടങ്ങിയാൽ രാത്രികാലങ്ങളിൽ അ ധികം ഭയവും കണ്ണിന്നു കാഴ്ചക്കുറവും മാലക്കണ്ണും ഭവനബ ഹിർഭാഗങ്ങളിൽ സഞ്ചാരക്കുറവും സംഭവിക്കുന്നതാകുന്നു. ചൊവ്വാദശയ്ക്കു രാത്രിയിൽ വളരെ ഉത്സാഹവും ഭവനബ ഹിർഭാഗങ്ങളിൽ സഞ്ചാരവും ചോരണാദികളിൽ സന്തോഷ വും ഉണ്ടാകുന്നതാണ്. ഇങ്ങനെ ഭേദം ഊഹിക്കണം. ദേഹത്തിൽ ഭൂമിയുടെ കാന്തിയും മഞ്ഞനിറവും ഭൂമിസംബ ന്ധമായ പ്രയത്നത്തിൽ താല്പര്യവും വിലകൊടുത്തു ഭൂമിവാ ങ്ങാനുള്ള ഉത്സാഹവും ഭവനനിർമ്മാണത്തിൽ അഭിരുചിയും ബുധലക്ഷണമാകുന്നു. ആകാശകാന്തിയും നീലഛായയും വെളുപ്പും ദേഹത്തിനു മെലിവും ഒരുദിക്കിൽതന്നെ താമ സിച്ചാൽ സഞ്ചരിക്കുന്നതിനുള്ള താല്പര്യക്കുറവുംമററുംകൊ ണ്ടു് വ്യാഴദശയെന്നൂഹിക്കണം. ദേഹത്തിൽ പച്ചവെള്ള ത്തിൻെറ ഛായയും ജലക്രീഡാതാല്പര്യവും വാപീകൂപാദിമ നനത്തിൽ ഉത്സാഹവും വെള്ളംകുടിക്കുന്നതിനു വളരെ താ

ല്പര്യവും കണ്ടാൽ ശുക്രദശയോ ചന്ദ്രദശയോ ആണെന്നൂഹിക്കണം. ദേഹത്തിന്നു രൂക്ഷതയും സ്വതേയുള്ള നിറത്തിന്ന ഹാനിയും കാറേറല്ക്കുന്നതിന്ന താല്പര്യവും എല്ലാസമയത്തും സഞ്ചരിക്കുവാനുള്ള ഉത്സാഹവും ഉണ്ടെങ്കിൽ ശനിദശയെന്നറിയണം.

ശുഭഫലദദശായാം താദൃഗേവാന്തരാത്മാ
ബഹുജനയതി പുംസാം സൌഖ്യമർത്ഥാഗമഞ്ച
കഥിതഫലവിപാകൈസ്തർക്കയേദുത്തമാനാം
പരിണമതിഫലോക്തിഃ സ്വപ്നചിന്താസ്വഭാവൈഃ

ശ്ലോ — ശുഭഫലദശയിൽ അന്തരാത്മാവു താദൃക്കായ് തന്നെ ഭവിക്കും. ശുഭഫലദദശ=ശുഭഫലദയായ ദശ. ശുഭഫലദ=ശുഭഫലങ്ങളെ കൊടുക്കുന്നതു്. അന്തരാത്മാവു്=ചിത്സ്വരൂപൻ (ജ്ഞാനസ്വരൂപനായ പരമാത്മാവു്) താദൃക്ക്=അപ്രകാരമുള്ളവൻ (ശുഭഫലദൻ എന്നുതാല്പര്യം) എപ്പോൾ മനസ്സാക്ഷിസംബന്ധമായ ആത്മചൈതന്യം ശുഭഫലങ്ങളായ കാര്യങ്ങളിൽ പ്രവൎത്തിക്കുന്നു, അപ്പോൾ ശുഭദനായ ഗ്രഹത്തിന്റെ ദശയാണെന്നു ഗ്രഹിക്കണം. ഇതു നഷ്ടജാതകങ്ങളിൽ പ്രത്യേകം ആവശ്യമാകുന്നു. ഇതുപോലെ പ്രഷ്ടാവു ചോദിക്കുന്ന സമയം അന്തരാത്മാവു് അശുഭകാര്യത്തിൽ പ്രവൎത്തിക്കുന്നുവെങ്കിൽ അശുഭഫലദദശയെന്നു പറയണം. അന്തരാത്മാവിന്റെ അവസ്ഥപോലെ സകലകാര്യവും ഊഹിക്കണം. എങ്ങനെയെന്നാൽ ബ്രഹ്മകീടപര്യന്തം ഉപനിഷത്തുകളെക്കൊണ്ടു നിൎണ്ണയിച്ചിരിക്കുന്നതിനാൽ പ്രഷ്ടാവു് ഒരുകാര്യം ചോദിക്കുന്നസമയം ദൈവജ്ഞന്റെ അന്തരാത്മാവു സ്വസ്ഥവൃത്തിയായ് സന്തുഷ്ടമായിരിക്കുന്നുവെങ്കിൽ ആ കാര്യം വളരെ ശുഭമാണെന്നുപറയണം. വിപരീതാവസ്ഥയിലും ഇങ്ങനെതന്നെ ഊഹിക്കണം "ശുഭഫലദദശായാം അന്തരാത്മാ താദൃഗേവ" എന്നതിനാൽ പലവിധമായ അൎത്ഥം തോന്നു

ന്നുണ്ട്. തന്നോട്ടുമാത്രം സൂക്ഷ്മംപറയാം. എന്റെ ദശ ഇപ്പോൾ എന്താണ്, എന്നൊരാൾ ചോദിക്കുമ്പോൾ ഛായ അളന്ന് ആ അളന്ന അടിയെ വിരലാക്കി "മഹാഭൂതം" (നൂർവൃഉ) എന്നതുകൊണ്ടു പെരുക്കി ഏഴിൽ ഹരിച്ച് ഒന്നു ശേഷിച്ചാൽ ആദിത്യദശ. രണ്ടാണെങ്കിൽ ചന്ദ്രദശ. മൂന്നാണെങ്കിൽ കുജദശ. ഇങ്ങനെ ക്രമേണ ഊഹിച്ചുകൊള്ളണം. വളരെ സൂക്ഷ്മമായിരിക്കും. ഇവിടെ ഒരു താല്പര്യംകൂടി പറയാം. എങ്ങനെയെന്നാൽ, പ്രഷ്ടാവു വന്നു ചോദിക്കുമ്പോൾ അന്തരാത്മാവിൽ യാതൊരു സംഖ്യ തോന്നുന്നുവോ ആ സംഖ്യയിൽ 'ശുഭഫലം' (ന്ധഫർ൭) എന്നുകൂട്ടി ഏഴിൽ ഹരിച്ചാൽ വർത്തമാനദശാധിപൻ വരുമെന്നു ധരിക്കണം. 'അന്തരാത്മാ ശുഭഫലദദശായാം പുംസാം ബഹു സൌഖ്യം അർത്ഥാഗമം ച ജനയതി' അന്തരാത്മാവു ശുഭഫലദദശയിൽ പുമാന്മാർക്കു വളരെ സൌഖ്യത്തേയും അർത്ഥാഗമത്തേയും ജനിപ്പിക്കുന്നു. അർത്ഥാഗമം=അർത്ഥങ്ങളുടെ ആഗമം അർത്ഥങ്ങൾ=ധർമ്മാർത്ഥകാമമോക്ഷങ്ങൾ. ഇതിനാൽ ചന്ദ്രൻ ബലവാനാകുന്നുവെങ്കിൽ ആ ദശയിൽ വളരെ ധർമ്മകാര്യസിദ്ധി ഫലമാകുന്നു. ബുധൻ ബലവാനാണെങ്കിൽ ആ ദശയിൽ വളരെ ദ്രവ്യം വർദ്ധിക്കുന്നതായിരിക്കും. ശുക്രൻ ബലവാനായാൽ കാമസിദ്ധി ഫലമാകുന്നു. വ്യാഴം ബലവാനായാൽ ആ ദശയിൽ മോക്ഷപ്രാപ്തി ഫലമാകുന്നു.

ശി ഗുരുനാഥൻ ഇങ്ങനെ അർത്ഥം പറഞ്ഞാൽ ഞാനെങ്ങനെ വിശ്വസിക്കും. ശുഭഫലദദശയിൽ അന്തരാത്മാവ്, പുമാന്മാർക്ക് സുഖത്തെ ജനിപ്പിക്കുന്നു. സ്ത്രീകൾക്ക് ജനിപ്പിക്കുന്നില്ല എന്ന് 'പുംസാം' എന്ന പദപ്രയോഗം സൂചിപ്പിക്കുന്നു. അതെങ്ങനെ? ശുഭഫലദദശയിൽ സ്ത്രീകൾക്കും സൌഖ്യം ഉണ്ടാകും എന്നു പ്രമാണങ്ങൾ പലതിലും പറയുന്നുണ്ട്.

ഗ്ര— യദ്യൽഫലംനരഭവേക്ഷമമംഗനാനാം തത്തദ്ഭർത്തൃഷു പതിഷു വാസകലംവിധേയം" എന്ന പ്രമാണത്താൽ സ്ത്രീകൾക്ക പ്രായേണ ശുഭദശയിൽ സംഭവിക്കാവുന്ന സൌഖ്യവും അത്ഥാഗമവും ഭർത്താക്കന്മാരിൽതന്നെ പറയാവുന്നതാകയാൽ 'പുംസാം' എന്നു പ്രയോഗിച്ചു. "കഥിതഫലവിപാകൈഃ തക്കയേദ്വർത്തമാനാം" ഉക്തങ്ങളായ ശുഭഫലങ്ങളെക്കൊണ്ടും അശുഭഫലങ്ങളെക്കൊണ്ടും വർത്തമാനയായ ദശയെ നിശ്ചയിക്കണം. ശുഭഫലങ്ങൾ അനുഭവിക്കുന്നുവെങ്കിൽ ശുഭദശയെന്നു ഊഹിക്കണം. കാര്യംകൊണ്ടു കാരണാനുമിതിയുണ്ടല്ലോ. ഇങ്ങനേയും ദശകൾ ഊഹിക്കപ്പെടണം ഈവിധത്തിലും മുൻപറഞ്ഞ ക്രിയതന്നെ തിരിച്ചറിയേണ്ടതാകുന്നു. "പൂവ്വാദ്ധേവ്വിഷയാദയഃകൃതജ്ഞണാഃ" എന്ന പ്രമാണത്താൽ പത്താമിടത്തിന്റെ പശ്ചാദ്ധംമുതൽ നാലാമിടത്തിന്റെ പൂവ്വാദ്ധംവരെ പൂവ്വാദ്ധവും, മറേറതു് അപരാദ്ധവുമാകുന്നുവല്ലൊ. പൂവ്വാദ്ധത്തിൽ നാസ, ആസ്യം, ദൃക്, ത്വക്ക്, ശ്രവണം, മനസ്സ് ഇങ്ങനേയും അപരാർദ്ധത്തിൽ വിപരീതമായും ഗ്രഹിക്കണം. അതായതു് ഓരോ രാശികളിൽ ഓരോ അവയവങ്ങളെ കല്പിച്ചുകൊള്ളണം. പ്രഷ്ടാവു ചോദിച്ച സമയം എതു രാശി ഉദിച്ചിരിക്കുന്നുവൊ ആ രാശി ഷഡിന്ദ്രിയത്തിൽ (നാസാസ്യാദികളിൽ) ഏതാകുന്നു, ആ ഇന്ദ്രിയത്താൽ ബോദ്ധ്യമായ ദശയെ പറഞ്ഞുകൊള്ളണം. ഉദയരാശി, മനസ്ഥാനമായ ആറാമത്തേതാണെങ്കിൽ ചന്ദ്രദശയോ ശുക്രദശയോ ഊഹിക്കണം. തൽക്കാലത്തിലുള്ള ചന്ദ്രശുക്രന്മാരുടെ ബലാബലം നോക്കി ദശാനിണ്ണയംചെയ്യണം. ഇതു് ഉപദേശാത്ഥമാകുന്നു.

ഏകഗ്രഹസ്യ സദൃശേ ഫലയോവ്വിരോധേ
നാശം വദേദ്ര്യധികം പരിപാച്യതേ തൽ
നാന്യോഗ്രഹസ്സദൃശമന്യഫലം ഹിനസ്തി
സ്വാം സ്വാം ദശാമുപഗതാഃ സ്വഫലപ്രദാഃ സ്യുഃ

ടി:— ഏകഗ്രഹസ്യ സദൃശേ ഫലയോഃ വിരോധേ സതി നാശംവദേൽ. ഏകഗ്രഹത്തിന്ന സദൃശമായ ഫലങ്ങളുടെ വിരോധം സത്തായിരിക്കുമ്പോൾ നാശത്തെ വദിക്കണം. അതായത്ു ഒരു ഗ്രഹത്തിൻെറ ദശാഫലം നോക്കുമ്പോൾ ആ ഗ്രഹം സ്വൎണ്ണത്തെ കൊടുക്കുന്നവനും യോഗഫലംകൊണ്ടോ ദൃഷ്ടിഫലത്താലോ ഭാവഫലംകൊണ്ടോ സ്വൎണ്ണത്തെ അപഹരിക്കുന്നവനും ആകുന്നുവെങ്കിൽ ആ ഫലം രണ്ടും ഇല്ലാ എന്നു പറയണം.

"യത് അധികം തത് പരിപച്യതേ" യാതൊന്ന് അധികമാകുന്നു അതു പരിപചിക്കപ്പെടുന്നു. ഒരു ഗ്രഹത്തിന്ന രണ്ടുപ്രകാരത്തിൽ സ്വൎണ്ണദായകത്വവും ഒരുപ്രകാരം സുവൎണ്ണാപഹാരിത്വവും വന്നാൽ അധികമായ സുവൎണ്ണദായകത്വം തന്നെ പറയേണ്ടതാകുന്നു "അന്യഃ ഗ്രഹഃ, സദൃശം അന്യഫലം ന ഹിനസ്തി, സ്വാം സ്വാം ദശാം ഉപഗതാഃ സ്വഫലപ്രദാഃ സ്യുഃ. ഒരു ഗ്രഹം സ്വൎണ്ണത്തെ തരുന്നവനും മററൊരു ഗ്രഹം സുവൎണ്ണത്തെ നശിപ്പിക്കുന്നവനും ആയിവന്നാൽ ആ ഫലങ്ങൾ രണ്ടും നശിക്കുന്നതല്ല. ന വരവരുടെ ദശയിൽ ആവക ഫലങ്ങൾ യഥായോഗം സംഭവിക്കുന്നതാകുന്നു. 'സദൃശം' എന്ന പദംകൊണ്ടു രണ്ടു ഗ്രഹത്തിന്റേയും ഫലം ഏകവൃന്തഗതമായ ഫലദ്വയം പോലെ ഇരിക്കേണ്ടതാണെന്നു സൂചിപ്പിച്ചിരിക്കുന്നു. ഉപശ്രുത്യാദികളായ ലക്ഷണങ്ങൾ ഒരു ഫലത്തെ അനുസരിക്കുന്നുവെങ്കിൽ അതിനെ ഉറപ്പിച്ചുകൊള്ളേണ്ടതാകുന്നു.

ഇതി ബൃഹജ്ജാതകേ "ഹോരാഫലരത്നാവലീ" നാമ ഭാഷാവ്യാഖ്യാനസഹിതേ അഷ്ടമോദ്ധ്യായഃ

ശുഭം.